ങ്ങൾ സമ്പാദിച്ചു. ബുക്കറുടെ കുടുംബം ഗൃഹംമാറി പശ്ചിമവെർജീനിയായിൽ താമസിച്ചു. അപ്പോൾ ദാരിദ്ര്യം വിട്ടുമാറിയിട്ടില്ലാത്ത, ഇവന്റെ കുടുംബത്തിലേക്കു മാതൃപിതൃരഹിതനായ ഒരു ബാലനെ, (ജെയിംസ്. ബി. വാഷിങ്ങ്ടൻ, എന്നു പിന്നീടു വിളിക്കപ്പെട്ടവനേ) ഗുണവതിയായ ഇവന്റെ ജനനി ദത്തെടുത്തു വളർത്തിവരികയും ചെയ്തു. ഈ കാലത്തിനടുത്തുതന്നെ ബുക്കർ ലവണഖനിയിൽനിന്നു, കല്ക്കരിഖനിയിൽ ജോലിക്കായി മാറി. ഈ വേലയിൽ പൂർവ്വാധികം പ്രയാസവും സങ്കടവും അവനു നേരിട്ടു.

കുറേക്കാലം പ്രവൃത്തിചെയ്തതിൽപിന്നെ അതിലെ ധനികിനു വേണ്ടി നടത്തിവന്ന കല്ക്കരിത്തുരങ്കത്തിൽ ബുക്കർ ഒരു കൂലിക്കാരനായി നിയമിക്കപ്പെട്ടു. ഈ ജോലി വളരെ സങ്കടകരമായിരുന്നു. കല്ക്കരി കുഴിച്ചെടുക്കുന്ന വ്യാപാരത്തിൽ കാലക്ഷേപം കഴിക്കുന്നവനു തന്റെ ജോലിസമയത്തു ശുചിത്വംവെച്ചു പുലർത്തുവാൻ കഴിയുന്നില്ല. വേല കഴിഞ്ഞാൽ കുളിച്ചു ദേഹശുദ്ധിവരുത്തുന്നതിനു വളരെ ശ്രമവും ഉണ്ടു്. എന്നു മാത്രമല്ല, തുരങ്കത്തിന്റെ ദ്വാരത്തിൽനിന്നു, പണിയെടുക്കേണ്ട സ്ഥലത്തേയ്ക്കു് ഒരുനാഴികദൂരം വഴി കൂരിരുട്ടിൽ കൂടിയാണു പോകേണ്ടിയിരുന്നതു്. കല്ക്കരിത്തുരങ്കത്തിലെപ്പോലെ ഇരുട്ടു മറ്റൊരിടത്തും ഇല്ല. ഖനിയിലെ അറകളുടെ സ്ഥാനങ്ങളിൽ അവൻ കൂടക്കൂടെ തെറ്റി പ്രവേശിച്ചിരുന്നു. ചില സമയം കയ്യിലുണ്ടായിരുന്ന ദീപം അണഞ്ഞു് ഇരുട്ടിൽ അകപ്പെട്ടു പല കഷ്ടതകളും അനുഭവിച്ചു. വേല, ദുർഘടപ്പെട്ടതെന്നുമാത്രമല്ല ആപൽക്കരവുംകൂടി ആയിരുന്നു. മേൽത്തറ വീണോ, വെടിമരുന്നു പൊട്ടിയോ എപ്പോഴാണു് ആപത്തു സംഭവിക്കാൻ പാടില്ലാത്തതു്? ഈ തരത്തിലുള്ള അപകടങ്ങൾ ഇടയ്ക്കിടയ്ക്കു, സംഭവിച്ചുവന്നിരുന്നതിനാൽ നമ്മുടെ ബാലനു ദുർവ്വാരമായ വ്യസനം തോന്നിയതിൽ അത്ഭുതപ്പെടുവാൻ ഇല്ല. കല്ക്കരി കുഴിച്ചെടുക്കുന്ന വേലയിൽ ചെന്നുചേരുന്ന ബാലന്മാരുടെ കായികമായും മാനസികമായും ഉള്ള പരിഷ്കാരം കുറഞ്ഞുപോകുന്നു. സ്വാഭാവികമായ ഉൽക്കർഷേച്ഛയെ ആ തൊഴിൽ നശിപ്പിക്കയും ചെയ്യുന്നു.

ആ കാലത്തും യുവാവായതിന്റെ ശേഷവും സ്വാഭിലാഷം സ്വപ്രയത്നം ഇവയുടെ ഗതിക്കു സർവ്വസ്വാതന്ത്ര്യം സിദ്ധിച്ചി

വെള്ളക്കാരനായ ബാലൻെറ വിചാരങ്ങളേയും യശോവാഞ്ഛയേയും പററി ബുക്കർ വിമർശനം ചെയ്തിട്ടുണ്ടായിരുന്നു. രാജസഭാംഗമായോ, രാജ്യകാര്യാന്വേഷകനായോ, ധർമ്മാധികാരിയായോ, പ്രഭുത്വകാര്യാദ്ധ്യക്ഷനായോ, ജീവിതത്തെ ശോഭിപ്പിക്കുന്നതിന്നു യത്നംചെയ്വാൻ, ജനനവശാലും, ജാതിവശാലും യോഗ്യനെന്നു ഗണിക്കപ്പെട്ട വെള്ളത്തൊലിയുള്ളവനെ അസൂയയോടുകൂടിയ ദൃഷ്ടികൊണ്ടു് അവൻ ചിലകാലം നോക്കിവന്നിരുന്നു. ആ അവസ്ഥ അവസണ്ടായിരുന്നെങ്കിൽ ഏണിയുടെ അടിപ്പടിയിൽക്കൂടി കേറി ക്രമേണ ഉച്ചസ്ഥാനത്തെ പ്രാപിക്കുന്നതിന്നു് അവനും കഴിഞ്ഞേക്കുമെന്നു് അവൻ വിചാരിച്ചു. ഈ ഘട്ടത്തിൽ ബുക്കറുടെ പുസ്തകത്തിലുള്ള ഒരു ഭാഗത്തെ ഉദ്ധരിക്കുന്നതു് അനുചിതമല്ല.

“ഐശ്വര്യംകൊണ്ടും കുലോന്നതികൊണ്ടും അനേകവർഷങ്ങളായി പ്രാധാന്യം വഹിച്ചുവന്ന ഒരു കുടുംബത്തിലെ അംഗമായിരിക്കുന്നതു് സർവ്വശ്ലാഘ്യമായ പദവിയല്ലേ എന്നു ഞാൻ പലപ്പോഴും ശങ്കിച്ചിട്ടുണ്ടു്. എന്നാൽ ആ അവസരങ്ങളിലെല്ലാം ആ ശങ്കയെ നശിപ്പിച്ചതു് ഈ വിചാരം മാത്രമാണു്. എനിക്കു കുലീനതയും! പദവിയും വർണ്ണധാവള്യവും ജനനാവകാശക്രമത്തിൽ ലഭിച്ചിരുന്നുവെങ്കിൽ, ഞാൻ യത്നംചെയ്യുന്നതിന്നു വിമുഖനായി ഭവിക്കയില്ലായിരുന്നോ? ഞാനായി എനിക്കുവേണ്ടി ചെയ്യേണ്ടതിനെ, ഞാൻ ദൃഢോത്സാഹപൂർവം, ചെയ്യുമായിരുന്നോ? എനിക്കു കാലപ്പഴക്കംകൊണ്ടു ശോഭിക്കുന്നതായ കുടുംബമാഹാത്മ്യം ഇല്ലാതിരുന്നതിനാൽ, എൻെറ ജീവകാലം ഒരു ഉത്തമരീതിയിൽ കഴിച്ചുകൂട്ടിയതായി, എൻെറ സന്താനങ്ങൾ ഗണിക്കയും അവർ അതിൻെറ ശ്ലാഘ്യതയെ, തങ്ങളുടെ ഗുണവിശേഷംകൊണ്ടു പ്രബലപ്പെടുത്തുകയും, ചെയ്യത്തക്കവിധത്തിൽ ഞാൻ നടക്കണമെന്നു വളരെക്കാലം മുമ്പേതന്നെ ഞാൻ നിശ്ചയിച്ചിരുന്നു.

അതിസാഹസമായിട്ടോ, അനുകമ്പയില്ലാതെയോ, നീഗ്രോജാതിക്കാരെക്കുറിച്ചു മഹാജനങ്ങൾ പ്രതികൂലാഭിപ്രായം പുറപ്പെടുവിക്കരുതു്. ഈ ജാതിക്കാർക്കു കടന്നുപോകേണ്ടതായ മഹാസമുദ്രത്തിൽ, ഇച്ഛാഭംഗം, ശത്രുത്വം, പ്രലോഭനം മുതലായി പല ശത്രുക്കളും പ്രതിബന്ധങ്ങളായി നില്ക്കുന്നുണ്ടു്. തൊലിവെളുത്തവർ ഏതു പ്രവൃത്തി തുടങ്ങിയാലും, അതു ഭംഗിയായി പരി

ണമിക്കുമെന്നാണു ജനസാമാന്യത്തിന്റെ സങ്കല്പം. നേരെമറിച്ചു, തൊലികറുത്തവൻ ഒന്നിലെങ്കിലും വിജയം പ്രാപിച്ചുവെങ്കിൽ, അവന്റെ നേൎക്കു് അന്യന്മാൎക്കുള്ള അസൂയ, ഏററവും ശോചനീയമായിരിക്കുന്നു. കറുത്ത മനുഷ്യൻ ആരംഭിക്കുന്ന കാൎയ്യങ്ങൾക്കു വിജയം ഉണ്ടാകയില്ലെന്നു പ്രതിപക്ഷക്കാരൻ മുൻകൂട്ടിത്തന്നെ വിധിക്കുന്നതു സമബുദ്ധി ഇല്ലായ്മയുടെ ലക്ഷണമാകുന്നു.

ഒരു കാലത്തു ഞാൻ വെള്ളക്കാരനായ ബാലന്റെ ജനനവശാലുള്ള ഭാഗ്യത്തെക്കുറിച്ചു് അസൂയപ്പെട്ടിരുന്നു. ജനനവശാലുള്ള ആഭിജാത്യത്തെക്കാൾ താൻതന്നെ പ്രതിബന്ധങ്ങളെ ലംഘനം ചെയ്തു പ്രാപിക്കുന്ന വിജയസ്ഥാനമാണു സർവ്വഥാ ശ്ലാഘനീയമായ പദവിയെന്നു് എനിക്കു് അനുഭവത്തിൽ പ്രത്യക്ഷമായ സമയംമുതല്ക്കു, ഈ അസൂയ എന്നിൽ ഇല്ലാതായി. മനുഷ്യജീവിതത്തെ സംബന്ധിച്ചിടത്തോളം, ജനസാമാന്യത്തിന്റെ ബഹുമതിയെ ആകർഷിക്കാത്ത ഒരു താണവൎഗ്ഗത്തിൽ ജനിച്ചുവന്നു് അഭ്യുദയത്തിനു മാൎഗ്ഗമില്ലെന്നു വരുന്നതല്ല. ജനങ്ങളുടെ ആദരവും സമ്മതിയും ലഭിക്കുന്നതിന്നായി, നീഗ്രോ-ജനങ്ങൾ അധികം ശ്രമം ചെയ്യേണ്ടിവന്നിരിക്കുന്നുവെങ്കിലും അങ്ങനെ പ്രവൎത്തിക്കുന്നതു് അവരുടെ ശ്രേയസ്സിനും ഉന്നതിക്കും ഉപയുക്തമായിരിക്കുന്നു. ശരിയായ പ്രയത്നം ചെയ്യാതെ ഉന്നതിയുണ്ടാകണമെന്നാഗ്രഹിക്കുന്ന ജനങ്ങളെക്കുറിച്ചു് എനിക്കു് ആന്തരമായ ബഹുമാനം കുറവാണു്. ഏതൊരുത്തനും ഔന്നത്യത്തിനു് അൎഹനാകേണ്ടതു സ്വന്തമായ യോഗ്യതകൊണ്ടു തന്നെ വേണം. യോഗ്യത ആരിൽ കാണപ്പെടുന്നുവോ അവന്റെ കുലവും, ജാതിയും, വൎണ്ണവും എന്തെങ്കിലുമാവട്ടെ, അവൻ, കാലാന്തരത്തിൽ, ജയവും, ശ്ലാഘ്യതയും, ഐശ്വൎയ്യവും പ്രാപിക്കും എന്നുള്ളതു സൎവ്വസാധാരണവും, ശാശ്വതവും ആയ ലോകവിധിയാകുന്നു. ഈ വിധം ഇവിടെ പറയുന്നതു് എന്റെ അഹങ്കാരവും കൊണ്ടല്ല, എന്റെ ജാതിയെപ്പററി എനിക്കുള്ള ബഹുമാനത്തെ സ്പഷ്ടമാക്കുന്നതിനുവേണ്ടി മാത്രമാണു്.”

# അദ്ധ്യായം 3.

## വിദ്യാഭ്യാസയത്നം

കല്ക്കരിത്തുരങ്കത്തിൽ അദ്ധ്വാനം ചെയ്തുകൊണ്ടിരിക്കുന്ന അവസരത്തിലാണു ബുക്കർ സാരമായ ഒരു സംഗതി ഗ്രഹിച്ചതു്—അതായതു്, കൃഷ്ണവർണ്ണന്മാരായവക്കു വിദ്യാപ്രദാനം ചെയ്യുന്ന ഒരു വിദ്യാലയം വർജീനിയാദേശത്തിൽ സ്ഥാപിച്ചിട്ടുണ്ടെന്നു്. ബുക്കർ ഈ വർത്തമാനം രണ്ടു വേലക്കാരുടെ സംഭാഷണത്തിൽനിന്നു ഗ്രഹിച്ചു. അവർ പറഞ്ഞതു കലാവിദ്യകളും കൃഷിശാസ്ത്രവും പഠിപ്പിക്കുന്ന ഒരു പാഠശാല, വർജീനിയായിൽ ഹാമ്പ്ടൺ എന്ന സ്ഥലത്തു് ഉണ്ടായിരുന്നു. അവിടെ ദരിദ്രനായ ആക്കും ശരിയായി വേലചെയ്തുതന്നെ ഐശ്വര്യം സമ്പാദിക്കാനുള്ള സൌകര്യം ഉള്ളതായി മേല്പറഞ്ഞ സംവാദത്തിൽ നിന്നു് ഇവർ ധരിച്ചു.

ആ സംഗതി അറിഞ്ഞതിൻെറ ശേഷം നമ്മുടെ ബാലനു് ഏതുവിധമെങ്കിലും ആ പാഠശാലയിൽ പ്രവേശിച്ചു പഠിക്കണമെന്നുള്ള താല്പര്യം ഉണ്ടായി. രാപ്പകൽ അവൻെറ വിചാരം ഇതുതന്നെയായിത്തീരുകയും ചെയ്തു.

അതിൻെറശേഷം ഏതാനും മാസങ്ങളിൽ അവൻ പഴയ ജോലിയിൽ തന്നെ ഇരുന്നിരുന്നു. അക്കാലത്തു ലവണഖനിയുടെ ഉടമസ്ഥൻെറ ഭാര്യയായ മദാമ്മെയ്ക്കു്, ഒരു ബാലനായ ഭൃത്യൻ വേണ്ടിവന്നു. ഈ സ്വാമിനിയുടെ കണിശവും നിഷ്കർഷയും അനുസരിച്ചു സേവിക്കുന്നതിനു ഭൃത്യന്മാക്കാക്കും എളുപ്പമില്ലായിരുന്നു. എങ്കിലും, നമ്മുടെ ബാലൻെറ ബുദ്ധിയിൽ അതു ഖനനഖേദത്തെക്കാൾ അധികമായിരിക്കയില്ലെന്നു തോന്നി. അവൻെറ അമ്മയുടെ അപേക്ഷയുടെ ഫലമായി ആ മദാമ്മ ബുക്കറെ ഭൃത്യനായി നിയമിച്ചു. ശമ്പളം 15 രൂപയായിരുന്നു. ആദ്യം ബുക്കക്കും, ഈ സ്ത്രീയെ വളരെ ഭയമായിരുന്നുവെങ്കിലും, അവരുടെ ആവശ്യങ്ങളെ അറിഞ്ഞുതുടങ്ങിയതുമുതൽ, തൻെറ ജോലി പ്രയാസകരമാണെന്നു തോന്നിയില്ല. സകല സാധനങ്ങളും വൃത്തിയായിരിക്കണം, ചൊടിയോടു വേലചെയ്യണം; നിഷ്കപടതയും, സത്യനിഷ്ഠയും സദാ ശീലിക്കണം, എന്നുമാത്രമേ അവരും

ആവശ്യപ്പെട്ടുള്ളു. ആ ആവശ്യം നിർവ്വഹിക്കുന്നതിന് ബുക്കർ അസമർത്ഥനല്ലായിരുന്നു.

റഫ്നർമദാമ്മയെ ആദ്യമായി കണ്ട സംഗതിയെപ്പററി ബുക്കർ "കൈവേല" എന്നു പേരായ പുസ്തകത്തിൽ ഇപ്രകാരം പറഞ്ഞിട്ടുണ്ട്:—"എൻെറ മാതാവിൻെറ ഗൃഹത്തിന് സമീപം അകലെ ഒരു ധനികയായ മദാമ്മ താമസിച്ചിരുന്നു. കൈവേലയെക്കുറിച്ച് അവൾക്ക് വളരെ ബഹുമാനം തോന്നിയിരുന്നതിനാൽ വിദുഷിയും ഭാഗ്യവതിയും ആയ ആ സ്ത്രീ തൻെറ കൈകൾകൊണ്ടു പണിയെടുക്കുന്നതു കുറച്ചിലാണെന്നു വിചാരിച്ചിരുന്നില്ല. അവൾക്ക് ഹിതമാകുംവണ്ണം അവരുടെ ഗൃഹത്തിൽ വേലചെയ്തു താമസിക്കുന്നതു പ്രയാസമാണെന്നും അവർ വല്ലാത്ത ശീലമുള്ളവരാണെന്നും ഒരു പ്രസ്താവം ഗ്രാമത്തിലെ ബാലന്മാരുടെ ഇടയിൽ ഉണ്ടായിരുന്നു. എൻെറ അറിവിൽ തന്നെ അവിടെ പത്തുപന്ത്രണ്ടു 'പയ്യന്മാർ' താമസിച്ചു ശേവുകം മതിയാക്കിട്ടുണ്ടായിരുന്നു. ഭക്ഷണത്തിനു യാതൊരു കുഴപ്പവും അവിടെ ഇല്ലായിരുന്നുവെങ്കിലും ഒരാഴ്ചയിലധികം അവിടെ പയ്യന്മാർ താമസിച്ചുവന്നിരുന്നില്ല. പായസം, പലഹാരം, പഴം മുതലായി ബാലന്മാൎക്ക് രുചികരമായുള്ള പദാൎത്ഥങ്ങൾ അവിടെ സുലഭമായി കിട്ടിവന്നിരുന്നെങ്കിലും മദാമ്മയെ സന്തോഷിപ്പിക്കാൻ ബഹു വിഷമംതന്നെ എന്നു പറഞ്ഞു ബാലന്മാർ പിന്മടങ്ങിയിരുന്നു. ഒരു ദിവസം ഈ ധനികയും കണിശക്കാരിയും ആയ മദാമ്മ 'എന്നെ ജോലിയ്ക്കയയ്ക്കാമോ' എന്ന് അമ്മയോടു ചോദിച്ചു. സാപ്പാടിനു പുറമെ അഞ്ചു 'ഡോളർ' ശമ്പളം തരാമെന്നും പറഞ്ഞിരുന്നു. അമ്മയും ഞാനും നല്ലവണ്ണം ആലോചിച്ചതിൻെറ ശേഷം പോയി നോക്കാമെന്നു ഞാൻ പറഞ്ഞു. മററുള്ളവരുടെ സംസാരം എന്നെ ഭയപ്പെടുത്തിട്ടുണ്ടായിരുന്നു. കുറേ ദിവസം കഴിഞ്ഞ് ഉള്ള ഉടുപ്പിനെ വൃത്തിയാക്കി ധരിച്ച് ശങ്കിച്ചും ഭയന്നും ഞാൻ ജോലിക്കു ഹാജരായി.

അവരുടെ സമ്പത്ത്, രാജഭവനത്തിനു തുല്യമായ ഗൃഹം, പദവി, സാമാനങ്ങളുടെ വിവിധത്വം, കണിശം, കാഠിന്യം, ഇവയെപ്പററി കേട്ടിരുന്ന സംസാരം എന്നെ വളരെ ഭയപ്പെടുത്തിയിരുന്നു. അവരുടെ മുമ്പെ ചെല്ലുന്ന കാൎയ്യം ഓൎത്തു ഞാൻ വിറച്ചു. കുടിലിൽ താമസിച്ചുവന്ന ഞാൻ വേലചെയ്യാൻപോകുന്നിടത്തു നാനാവിധ ഭയങ്കര സാധനങ്ങൾ നിറഞ്ഞിട്ടുള്ള

ഒരു ആപന്മന്ദിരത്തിൽ ആയിരുന്നു. എങ്കിലും കഴിയുന്നിടത്തോളം ധൈര്യം അവലംബിച്ചു ഞാൻ അങ്ങോട്ടു പോയി.

ഞാൻ വിചാരിച്ചതുപോലെ യാതൊരു ബുദ്ധിമുട്ടും അവിടെ എനിക്കുണ്ടായിരുന്നില്ല. മുമ്പു വന്നിരുന്ന പയ്യന്മാരുടെ കുററം എന്തായിരുന്നെന്നും ഞാൻ ചെയ്യേണ്ടതെന്താണെന്നും മദാമ്മ വിശദമായി ദയാപൂർവ്വം എന്നോടു പറഞ്ഞു. ജോലി ഇന്നതെല്ലാമാണെന്നു വിവരമായി പ്രത്യേക സ്ഥിതിക്കു് എന്റെ ഭാഗ്യംകൊണ്ടേ കുററം വരികയുള്ളു എന്നു ഞാൻ ഉടനെ മനസ്സിലാക്കി. മേററവും വസ്ത്രങ്ങളും വൃത്തിയായി വയ്ക്കുന്നതിനു പുറമെ രണ്ടു കാര്യങ്ങളെ ഞാൻ സദാ ഓർമ്മിക്കേണ്ടിയിരുന്നുള്ളു. ഒന്നു എല്ലാവേലയും വൃത്തിയായി ചെയ്യണം. രണ്ടു്, എന്തുവന്നാലും സത്യമേ പറയാവു. പുഞ്ചിരിയോടുകൂടി വേലചെയ്യണം. ഒഴികഴിവും തർക്കവും നികരാരം ഒന്നും പറഞ്ഞുകൂടാ. ചട്ടവട്ടം കടുപ്പമാണു്. അവരുടെ തൃപ്തി സമ്പാദിക്കാൻ കഴിയുമോ എന്തോ എന്നു വിചാരിച്ചു വിഷമിച്ചുനില്ക്കവേ ശരിയായി ജോലിചെയ്താൽ വർഷകാലത്തു രാത്രിയിൽ പള്ളിക്കൂടത്തിൽ പോകാൻ അനുവദിക്കാമെന്നു മദാമ്മ പറഞ്ഞു. ഇതു കേട്ടപ്പോൾ അവർക്കു സന്തോഷംവരുത്താൻ ആവോളം ശ്രമിക്കണമെന്നും അവിടെ കുറേക്കാലം താമസിക്കണമെന്നും ഞാൻ തീർച്ചയാക്കി.

വീട്ടിനു ചുററും ഉള്ള പുല്പുറത്തു ശരിയാക്കണമെന്നാണു് അവർ എന്നോടൊന്നാമതു പറഞ്ഞതു്. അക്കാലത്തു പുല്പുറംകാക്കുന്ന യന്ത്രങ്ങൾ ഇല്ലായിരുന്നു. ഒരു അരിവാൾ എടുത്തു മുട്ടുകുത്തി ഇരുന്നാണു് ഈ ജോലി ചെയ്യേണ്ടിയിരുന്നതു്. പുല്ലു് അരുത്താൽ മാത്രം പോരാ, ശേഷിച്ചുനില്ക്കുന്നതിനു് ഒപ്പുനിരപ്പു വരുത്തണമെന്നുംകൂടി മദാമ്മ പറഞ്ഞിരുന്നു. മൂർച്ചയില്ലാത്ത അരിവാൾകൊണ്ടു പുല്പുറത്തിട്ടുള്ളവർക്കേ ഞാൻ അനുഭവിച്ച കഷ്ടത മനസ്സിലാകയുള്ളു. ആദ്യമോ, രണ്ടാമതോ, മൂന്നാമതോ എനിക്കു മദാമ്മയെ സമ്മതിപ്പിക്കാൻ കഴിഞ്ഞില്ലെന്നു പറവാൻ ഞാൻ ലജ്ജിക്കുന്നില്ല. ഒടുവിൽ ഞാൻ പുൽത്തട്ടിനു പച്ച സൂക്ഷ്മപടത്തിന്റെ മൃദുത്വവും ഭംഗിയുംവരുത്തി. അതോടുകൂടി എനിക്കു ഒട്ടേറെ ഉന്മേഷവും സംതൃപ്തിയും ഉണ്ടായി. പുല്പുറംകാക്കുകമാത്രമല്ല എന്റെ ജോലിയായിരുന്നതു്. കള, ഉണങ്ങിയ പുല്ലു്, കടലാസ്സുതുണ്ടുകൾ ഇവയേയും എടുത്തുമാററി പുൽത്തറയെ ഞാൻ ഭംഗിയാക്കേണ്ടിയിരുന്നു. മദാമ്മയെ എളുപ്പത്തിൽ

പ്രീതിപ്പെടുത്താൻ പ്രയാസമായിരുന്നു. ഈ തറ നന്നാക്കുന്നതിനു പണിപ്പെട്ടു ക്ഷീണിച്ചു വിയൎത്തുനിന്ന സമയം അമ്മയുടെ അടുക്കലേയ്ക്കു ഓടിപൊയ്ക്കളയാമെന്നു പലതവണ ഞാൻ വിചാരിക്കാതിരുന്നില്ല.

എങ്കിലും ഏതാനും ദിവസംകൊണ്ടു ഞാൻ പുൽത്തറ വൃത്തിയാക്കി പൂച്ചെടികളുടെ തടങ്ങളെ ഭംഗിയാക്കി, വഴികളും തെളിച്ചു. അപ്പോൾ ആ സ്ഥലം കാഴ്ച്ചയ്ക്കു് അഴകുള്ളതായിത്തീൎന്നു. ഇതെല്ലാം എന്റെ കൈവേലകൊണ്ടു സാധിച്ചതാണെന്നു ഞാൻ കണ്ടറിഞ്ഞപ്പോൾ എന്റെ പ്രകൃതത്തിനു് ഒരു വ്യത്യാസമുണ്ടായി. എനിക്കു പുതിയതായ ഒരു അഭിമാനവും ഉത്സാഹവും സന്തുഷ്ടിയും തോന്നി. മദാമ്മ സന്തോഷിക്കയും ചെയ്തു. ഇങ്ങനെ കൈകൊണ്ടു വേലചെയ്വാൻ അഭ്യസിച്ചതുകൊണ്ടാണു പല ബുദ്ധിമുട്ടുകളെ സഹിച്ചിട്ടും ഹെമ്പ്ടണിൽ ചെന്നുചേരാനും അവിടെ പഠിക്കാനും എനിയ്ക്കു സംഗതിയായതു്."

ബുക്കർ റഫ്നർമദാമ്മയുടെ ഭൃത്യനായി ഒന്നരക്കൊല്ലം വരെ താമസിച്ചു. ഇക്കാലത്തു് അവരിൽനിന്നും അവനു സിദ്ധിച്ച ഗുണപാഠങ്ങൾ കേവലം മറക്കത്തക്കവയല്ല. അന്യദേശങ്ങളിൽ അവൻ പില്ക്കാലം സമ്പാദിച്ച ഗുണോൽകൎഷത്തിൽ ഏതാനുംഭാഗം ഇക്കാലത്തു അവനിൽ ഉണ്ടായ സ്വഭാവസംസ്കാരത്തിന്റെ പരിണാമമായിരുന്നു എന്നു ബുക്കർ പല സന്ദൎഭങ്ങളിലും പ്രസ്താവിച്ചിട്ടുണ്ടു്.

ഈ ശേവുകത്തിലിരിക്കുമ്പോൾതന്നെ, മദാമ്മയുടെ അനുമതിയോടുകൂടി, അവൻ പഠിക്കുന്നതിനു ശ്രമിച്ചു. ജോലി തീൎന്നതിന്റെ ശേഷം, പകൽ സ്വല്പനേരത്തേക്കു പള്ളിക്കൂടത്തിൽ പോകയും, രാത്രിയിൽ നിരന്തരമായി വിദ്യാവിഷയത്തിൽ ക്ലേശിക്കയും അല്പാല്പമായി ഗ്രന്ഥങ്ങൾ ശേഖരിക്കയും ചെയ്യുന്നതിനു് അവനു സൌകൎയ്യം ഉണ്ടായിത്തുടങ്ങി.

മേല്പറഞ്ഞ ഹാമ്പ്ടൺ വിദ്യാലയത്തിലേക്കു പോകണമെന്നുള്ള ആഗ്രഹം അവനെ വിട്ടുമാറീട്ടില്ലായിരുന്നു. ക്രിസ്ത്വാബ്ദം 1872–ലേ ശരൽകാലത്തിൽ ആ സ്ഥലത്തേക്കു പോകണമെന്നു് അവൻ നിശ്ചയിച്ചിരുന്നു. ഈ ഉദ്യമത്തിൽ അവനെ പ്രോത്സാഹിപ്പിക്കാൻ മാതാവു മാത്രമാണു് ഏററവും അനുകമ്പയോടെ പ്രവൎത്തിച്ചിട്ടുള്ളതു്. തന്റെ ജോലിയിൽ നിന്നു

തനിക്കു ലഭിച്ചിരുന്ന ധനം മിക്കവാറും വളർത്തുവാൻ ചെലവു ചെയ്തിരുന്നുവെങ്കിലും ഏതുവിധത്തിലും താൻ ഉദ്ദേശിച്ച സംഗതി നിറവേററണമെന്നു ബുക്കർ കരുതിയിരുന്നു.

ബുക്കറുടെ ആയുഷ്കാലത്തിലെ മുഖ്യ ദിനങ്ങളിൽ ഒന്നു ആ യാത്രയുടെ ആരംഭദിവസം ആയിരുന്നു. അപ്പോൾ താമസിച്ചിരുന്ന മാൽഡനിൽനിന്നു പള്ളിക്കൂടം ഇരിക്കുന്ന ഹാമ്പ്ടനിലേക്കു 500 മൈൽ ദൂരം ഉണ്ടായിരുന്നു. ഇതിൽ ഏതാനും ദൂരം പുകവണ്ടി മാർഗ്ഗവും, ശേഷം തപാൽവണ്ടിവഴിയും ആണു പോകേണ്ടിയിരുന്നതു്. ചെന്നുചേരേണ്ടസ്ഥലം എത്രയോ ദൂരെയും, യാത്രച്ചെലവിനുള്ള ധനം എത്രയോ ചുരുക്കവും ആയിരുന്ന അവസ്ഥയോർക്കുമ്പോൾ, നമ്മുടെ ബാലന്റെ ഉത്സാഹദാർഢ്യവും ദൈവവിശ്വാസബലവും ആരെയും വിസ്മയിപ്പിക്കും. വഴിയിൽ അനേകം സങ്കടങ്ങൾ അവനെ വ്യാകുലപ്പെടുത്തി. അവിസ്മരണീയമായ ഒരു സംഭവം ഒരു ദിവസം സായംകാലത്തിൽ ഉണ്ടായി. തപാൽവണ്ടിയിൽ കൂടിപ്പോയിരുന്നവർ വെള്ളക്കാരായിരുന്നു. രാത്രിയിൽ ആഹാരത്തിനും താമസത്തിനും യാത്രക്കാർ ഒരു സത്രത്തിൽ ചെന്നുചേർന്നു. ഈ സത്രത്തിൽ വെളുത്തവനും കറുത്തവനും ഒന്നുപോലെ ഭക്ഷണവും വിശ്രമസ്ഥലവും, കൊടുക്കുമെന്നായിരുന്നു ബാലന്റെ വിചാരം. തൊലിയുടെ നിറഭേദം ഒരുത്തനുണ്ടാക്കിത്തീർക്കുന്ന വിഷമതകൾ അപ്പോഴാണു് ആദ്യം അവനു് അനുഭവിപ്പാനിടയായതു്. മററുള്ളവർക്കെല്ലാം സ്ഥലവും സാപ്പാട്ടും ആദരപൂർവം, സത്രത്തിനകത്തു നൽകപ്പെട്ടു. കറുത്ത മനുഷ്യനായ ഈ ബാലനുമാത്രം സത്രത്തിനകത്തു പ്രവേശം ലഭിച്ചില്ല.

നടന്നും, ചില വണ്ടിക്കാരുടെ സഹായത്താൽ ഒട്ടൊക്കെ സവാരിചെയ്തും, കുഴഞ്ഞും, വലഞ്ഞും, പട്ടിണികിടന്നും, ഒരുവിധം ഏതാനും ദിവസംകഴിഞ്ഞു ഹാമ്പ്ടണിൽ നിന്നു 82—മൈൽ ഇപ്പുറം ഉള്ള റിച്ച്മണ്ഡ് എന്ന പ്രദേശത്തിൽ അവൻ എത്തി. ഈ സ്ഥലത്തു വന്നുചേർന്നതു് ഒരു രാത്രിയിലായിരുന്നു. നഗരം വിപുലമായിരുന്നതിനാൽ, താമസിക്കേണ്ടതു തന്നെ എവിടെവേണമെന്നു് അവനറിഞ്ഞുകൂടായിരുന്നു. കയ്യിൽ ഒരു കാശും ഇല്ല. വിശപ്പും ദാഹവും കൊണ്ടു് ഏററവും വലഞ്ഞും ഇരുന്നിരുന്നു. തെരുവീഥിയുടെ ഇരുഭാഗങ്ങളിലും നിബിഡങ്ങളായിരുന്ന ചില പീടികകളിൽ, ഭക്ഷ്യസാധനങ്ങൾ പാകപ്പെ

ട്ടത്തി വച്ചിരുന്നതുകണ്ടപ്പോഠം അവയിൽ, ഏതാനും ഒരു ഭാഗം, തനിക്കു കിട്ടിയെങ്കിൽ, പില്ക്കാലത്തു തനിക്കു ലഭിക്കുന്ന സ്വത്തശേഷം കൊടുക്കാമെന്നു് ഒരു വാഗ്ദാനംചെയ്യാൻ ക്ഷുൽപീഡിതനായ അവൻ സന്നദ്ധനായിരുന്നു. അന്നത്തെരാത്രി പൈദാഹങ്ങഠം സഹിച്ചുകൊണ്ടു്, അവൻ അധികം ജനസഞ്ചാരം ഇല്ലാത്ത ഒരു വീഥിയുടെ അററത്തു കിടന്നുറങ്ങി. പിറെറന്നാഠം ഉറക്കമുണന്നു ചെന്നു, കപ്പലിൽനിന്നു, സാമാനം ഇറക്കുന്ന ജോലിയിൽ പ്രവേശിച്ചു കൂലിവാങ്ങി അതു കൊടുത്തു് ആഹാരം കഴിച്ചു. ഇതിൽ പിന്നെ കുറെനാഠംകൂടി ഈ ജോലിതന്നെ ചെയ്തു, സ്വല്പം ഒരു മിച്ചം ഉണ്ടാക്കി, നിശ്ചിതദേശത്തെയ്ക്കു് വീണ്ടും പുറപ്പെട്ടു. ഈ സ്ഥലത്തുവെച്ചു്, ഏതാനും സംവത്സരങ്ങഠംക്കിപ്പുറം, റിച്ചു്മണ്ഡ് നിവാസികളായ നീഗ്രോ ജനങ്ങഠം, ബുക്കറെ സന്ദർശിക്കയും ബഹുമാനിക്കയും ചെയ്ത സംഗതിയെപ്പററി, പുസ്തകത്തിൽ ഇങ്ങനെ കാണുന്നു:—"എന്നെ അഭിനന്ദിക്കാനായി രണ്ടായിരത്തോളം നീഗ്രോ ജനങ്ങഠം ഹാജരുണ്ടായിരുന്നു. സൽക്കാരം നടന്നതു, ഞാൻ ബാല്യകാലത്തിൽ, ഏതാനും ദിവസം കിടന്നുറങ്ങിയിരുന്ന തെരുവീഥിയുടെ അടുക്കൽവച്ചു തന്നെയായിരുന്നു. ഉപചാരം സന്തോഷജനകവും, സ്നേഹപൂർവ്വവും ആയിരുന്നുവെങ്കിലും, എന്റെ മനസ്സു തൽക്കാലം ലയിച്ചതു്, എനിക്കു് ആ നഗരത്തിൽ ആദ്യവാസസ്ഥാനമായി ഭവിച്ചിരുന്ന വീഥിയുടെ ഭാഗത്തിൽ ആയിരുന്നു."

റിച്ചു്മണ്ഡിൽനിന്നും വിശേഷ സംഭവങ്ങളൊന്നും കൂടാതെതന്നെ ഹാമ്പ്ടണിൽ എത്തി, അപ്പോഠം കൈവശം രണ്ടുറുപയോളം ഉണ്ടായിരുന്നു. എത്രയോ നാളായി കാണണമെന്നു കൊതിച്ചുകൊണ്ടിരുന്ന പാഠശാല കണ്ട ക്ഷണത്തിൽ താൻ അനുഭവിച്ച കഷ്ടതകളെല്ലാം അവൻ മറന്നുകഴിഞ്ഞു. ഇതുപോലെ വിശാലവും മനോഹരവും ആയ സ്ഥാപനത്തെ താൻ മുമ്പു കണ്ടിട്ടില്ലെന്നു് അവൻ വിചാരിച്ചു. അതിന്റെ ദർശനം അവനിൽ നവമായ ഒരു ജീവചൈതന്യം ജനിപ്പിച്ചു. ജീവിതത്തിനു് ഒരു ഉദ്ദേശ്യം ഉണ്ടെന്നു് അപ്പോഠം അവൻ മനസ്സിൽ കരുതി. പരിശുദ്ധമായ പുണ്യസ്ഥലം കണ്ടു് അവന്റെ കണ്ണുകഠം ആനന്ദിച്ചു. ആ പാഠശാലയിൽ, പ്രവേശിച്ചു, ബുദ്ധിവികാസം ഉണ്ടാക്കുന്ന വിദ്യ സമ്പാദിച്ചു, പരോപകാരം ചെയ്തുകൊണ്ടു തന്റെ ജീവിതം കഴിച്ചുകൂട്ടണമെന്നു് അവൻ അപ്പോഠം തന്നെ പ്രതിജ്ഞചെയ്തു.

അതിന്റെശേഷം ബുക്കർ, കഴിയുന്ന വേഗത്തിൽ പ്രധാനാദ്ധ്യാപികയുടെ അടുക്കൽ ചെന്നു. ഏറെനാളായി ശരിയായ ആഹാരവും, കുളിയും ഇല്ലാതെയിരുന്നതിനാൽ പ്രാകൃതനായി, ജീർണ്ണവസ്ത്രധാരിയായി നിന്നിരുന്ന ആ യുവാവിനോടു, പെട്ടെന്നു് അദ്ധ്യാപികയ്ക്കു സന്തോഷമോ അനുകമ്പയോ ഉണ്ടാകാൻ ന്യായമില്ലായിരുന്നു. അവൻ അവളുടെ മുറിയിൽ നില്ക്കവേതന്നെ വന്ന വേറെ നീഗ്രോ ബാലന്മാരെ അവൾ ക്ലാസ്സുകളിലേയ്ക്കായി പറഞ്ഞയച്ചു. അവരോടു് അവൾ കാണിച്ച ഔദാര്യത്തിൽ ഒരു പങ്കു തന്നോടും ഉണ്ടാകണമെന്നത്രെ ഇവൻ അപ്പോൾ സർവ്വാത്മനാ പ്രാർത്ഥിച്ചതു്.

ഇങ്ങനെ ഒന്നുരണ്ടു മണിസമയം കഴിഞ്ഞപ്പോൾ അവൾ അവനെ നോക്കി പറഞ്ഞതു്, "അടുത്ത ക്ലാസ്സുമുറി വൃത്തികേടായിരിക്കുന്നു. ഈ ചൂലെടുത്തുകൊണ്ടുപോയി അതു വെടിപ്പാക്കുക" എന്നായിരുന്നു.

ഈ സംഗതിയെപ്പററി പുസ്തകത്തിൽ ഇപ്രകാരം കാണുന്നു. "ഇതുതന്നെ തരം എന്നു് എനിക്കു തോന്നി. ഇത്ര സന്തോഷത്തോടെ ഇതിനുമുമ്പു് ഒരു കല്പനയും ഞാൻ അനുസരിച്ചിട്ടില്ല. ഞാൻ മുമ്പു റഫ്നർ മദാമ്മയുടെ ഭൃത്യനായി താമസിച്ചിരുന്നകാലത്തു്, തൂത്തുവാരുന്ന ജോലി നല്ലതിന്മണ്ണം പഠിച്ചിരുന്നു. അതുകൊണ്ടു് ആ ജോലി ഇവിടെയും ഭംഗിയായി ചെയ്യാമെന്നു് എനിക്കു ധൈര്യം ഉണ്ടായിരുന്നു. ഞാൻ ക്ലാസ്സുമുറി മൂന്നുതവണ തൂത്തു. പിന്നീടു് ഒരു കഷണം തുണിയെടുത്തു നാലുപ്രാവശ്യം തറയിലെ പൊടിയെല്ലാം തുടച്ചു. പിന്നീടു മേശ, കസാല, ബെഞ്ചു്, ജന്നലുകൾ ഇവയെല്ലാം നാലുതവണ തുടച്ചു വൃത്തിയാക്കി. ഈ മുറി നന്നാക്കിയമാതിരി കണ്ടു് അദ്ധ്യാപികയ്ക്കു് എന്നോടുണ്ടാകുന്ന പ്രീതിയാണു് എന്റെ ഭാവിയായ ശ്രേയസ്സിനു കാരണമാകേണ്ടതെന്നു് അപ്പോൾ എനിക്കു തോന്നി. ജോലി പൂർത്തിയായപ്പോൾ, ഞാൻ അവളെ വിവരം അറിയിച്ചു. അവൾ പരിശോധിക്കുന്നതിനു് അതിസാമർത്ഥ്യമുള്ള സ്ത്രീയായിരുന്നു. മുറിയിൽ വന്ന ഉടനെ അവൾ സാമാനങ്ങളെ തിരിച്ചും മറിച്ചും നോക്കി; കൈലേസ്സു് എടുത്തു മേശയിലും ബെഞ്ചിലും, ജന്നലിലും തുടച്ചുനോക്കി. തറയിൽ സ്വല്പംപോലും അഴുക്കും, സാമാനങ്ങളിൽ ഒട്ടുംതന്നെ പൊടിയും,

ഇല്ലെന്നു കണ്ട ഉടൻ, മൃദുസ്വരത്തിൽ പറഞ്ഞു. "കൊള്ളാം. നിന്നെ ഇവിടെ ചേക്കുന്നതിൽ വിരോധം ഇല്ല." ഇതു കേട്ട മാത്രയിൽ, എനിക്കുണ്ടായ ആനന്ദത്തിനു് അതിരില്ലായിരുന്നു. ആ മുറി അടിക്കുകയായിരുന്നു എന്റെ പരീക്ഷ. ഈ പരീക്ഷയിൽ ഞാൻ വിജയം പ്രാപിച്ചപ്പോൾ എനിക്കുണ്ടായ സന്തോഷം, ഇതരയുവാക്കന്മാൎക്കു് ഇതരപരീക്ഷാവിജയത്തിൽ നിന്നും ഉണ്ടാകുന്ന സന്തോഷത്തിൽ, ഒട്ടും താഴ്ന്നതല്ലായിരുന്നു. അതിൽ പിന്നീടു ഞാൻ അനേകം പരീക്ഷകൾ ജയിച്ചിട്ടുണ്ടു്. എന്നാൽ ഈ ആദ്യപരീക്ഷയിൽ ഉണ്ടായ വിജയമാണു ഞാൻ സർവഥാ ശ്ലാഘ്യമായി ഗണിച്ചിട്ടുള്ളതു്.

വിദ്യാലയത്തിലെ ജോലിക്കാരിൽ ഒരുവനായി ബുക്കർ അംഗീകരിക്കപ്പെട്ടു. ജോലി കുറെ കഠിനമായിരുന്നുവെങ്കിലും, അവൻ അതു ശരിയായി നിൎവഹിച്ചുവന്നു. എന്നു മാത്രമല്ല, തന്റെ പഠിത്തവും വൎദ്ധിപ്പിച്ചു. അക്കാലത്തും അതിൽ പിന്നീടും അവനു പ്രധാനാദ്ധ്യാപികയായ മിസ്സ് മേരി. എഫ്. മക്കീ എന്ന മഹാമയിൽ നിന്നു ലഭിച്ച ഉപദേശപ്രോത്സാഹനങ്ങൾ, ഹൃദയത്തിൽ സദാ ധൈൎയ്യവും സന്തോഷവും ജനിപ്പിച്ചിരുന്നു.

ഇക്കാലത്തു നമ്മുടെ യുവാവിനു സാമുവെൽ ആൎംസ്ട്രാങ്ങ് എന്നു പേരുള്ള മഹാനുമായി പരിചയം ഉണ്ടായി. കണ്ട മാത്രയിൽ അദ്ദേഹം സൽഗുണങ്ങളുടെ ഒരു സങ്കേതസ്ഥാനമാണെന്നു് അവനു മനസ്സിലായി. അമാനുഷമായ യോഗ്യത ആ മഹാമനസ്കനിൽ പരിപൂൎണ്ണമായി ശോഭിച്ചുകൊണ്ടിരുന്നു. ദിവ്യനായ ഈ പുരുഷശ്രേഷ്ഠനുമായി സഹവാസം ചെയ്തുവന്നതുതന്നെ മഹത്തായ വിദ്യാഭ്യാസമായിരുന്നു. "മഹാനുഭാവസംസൎഗ്ഗം മഹത്വം നൽകുമേവനും."

അദ്ദേഹം നീഗ്രോ ജാതിക്കാൎക്കുവേണ്ടി ഹാംപ്ടണിൽ ചെയ്തിട്ടുള്ള നിൎവ്യാജമായ യത്നത്തിനു് അവർ എത്രത്തോളം നന്ദി പറഞ്ഞാലും മതിയാകയില്ല. സ്വന്തസുഖവും, ധനവും, ജീവനും, സമസൃഷ്ടന്മാരായ നീഗ്രോ സാധുജനങ്ങളുടെ ഉദ്ധാരണത്തിനായി ബലികഴിച്ച ഈ മഹാനെ, അദ്ദേഹത്തിന്റെ യത്നത്തിന്റെ ഫലഭോക്താക്കളായ, ബുക്കറുടെ ജാതിക്കാർ, ദൈവമെന്നു വിശ്വസിച്ചിരുന്നു. ബുക്കർ അദ്ദേഹത്തിന്റെ നേൎക്കു് ഒരവസരത്തിൽ കാണിച്ച നന്ദിയെപ്പറ്റി പുസ്തകത്തിൽ ഇപ്രകാരം വൎണ്ണിച്ചിട്ടുണ്ടു്.

ജെനറൽ ആംസ്ട്രാങ് തന്റെ ജീവിതകാലത്തിന്റെ ഒടുവിൽ ഒരു രണ്ടുമാസക്കാലം ടസ്കേജിയിൽ എന്റെ ഗൃഹത്തിൽ കഴിച്ചുകൂട്ടി. അക്കാലത്തു പക്ഷവാതത്താൽ പീഡിതനായിരുന്ന അദ്ദേഹത്തിനു ദേഹത്തിനും ശബ്ദത്തിനും അധികം വൈകല്യം ഉണ്ടായിരുന്നു. ഇക്കാലത്തുപോലും, തന്റെ ജീവിതത്തിന്റെ പരമോദ്ദേശ്യമാക്കിയിരുന്ന ഞങ്ങളുടെ വർഗ്ഗോന്നതിക്കായി അദ്ദേഹം, അഹോരാത്രം അക്ഷീണമായ പരിശ്രമം ചെയ്തുവന്നിരുന്നു. "തൻകാര്യം വൻകാര്യം" എന്നു ഗണിക്കാത്ത മഹാമനുഷ്യന്മാരായി, അപരിജ്ഞാതന്മാരായി, ഇഹലോകത്തിൽ സ്വജീവിതജ്യോതിസ്സുകൊണ്ടു അത്യുന്നതമായ സ്ഥാനത്തെ അലങ്കരിച്ചിട്ടുള്ള ദിവ്യപുരുഷന്മാരുടെ പങ്ക്തിയിൽ അഗ്രാസനസ്ഥാനത്തിനു സർവ്വപ്രകാരേണയും അർഹനായിരുന്ന മഹാനായിരുന്നു അദ്ദേഹം. ഹാംപ്ടണിൽ വേലചെയ്തു പാർത്തിരുന്നപ്പോൾ അദ്ദേഹത്തിന്റെ സ്നേഹപൂർവ്വമായ സഹായം, ഉൽക്കർഷേച്ഛയോടുകൂടി യത്നിച്ചുവന്ന സർവ്വജനങ്ങൾക്കും ഉണ്ടായിട്ടുണ്ടു്. യുദ്ധകാലത്തു് അദ്ദേഹം ദാക്ഷിണാത്യന്മാരായ വെള്ളക്കാരെ എതിർത്തു പോരു ചെയ്തിരുന്നെങ്കിലും, അവരോടു് അതിൽപിന്നെ ഒരിക്കലും ദ്വേഷം ഭാവിച്ചില്ലെന്നു മാത്രമല്ല അവർക്കു് ആവശ്യപ്പെട്ട സഹായം സന്തോഷത്തോടുകൂടി ചെയ്യുന്നതിനു സദാ സന്നദ്ധനായിരിക്കയും ചെയ്തിരുന്നു. ഹാംപ്ടണിലെ വിദ്യാർത്ഥികൾക്കു് ആ മഹാനോടുണ്ടായിരുന്ന ഭക്തിയോ സ്നേഹമോ ഇന്നവിധമുള്ളതായിരുന്നുവെന്നു പറഞ്ഞറിയിക്കാൻ പ്രയാസംതന്നെ. ശിഷ്യന്മാർ അദ്ദേഹത്തെ ഈശ്വരതുല്യനായി കരുതിവന്നിരുന്നു. അദ്ദേഹം ഏററകാര്യം ഏതായാലും അതു നിർവ്വിഘ്നം പര്യവസാനിക്കുമെന്നു് ഒരു ദൃഢവിശ്വാസം എനിക്കു തോന്നിയിരുന്നു. അദ്ദേഹത്തിന്റെ യത്നം സഫലമാക്കുന്നതിനു് എന്തുചെയ്യുന്നതിനും ശിഷ്യന്മാർ സദാ സന്നദ്ധരായിരുന്നു. അദ്ദേഹത്തിനുവേണ്ടി എന്തുംചെയ്യുന്നതിനു ഞങ്ങൾ താൽപര്യമുള്ളവരായിരുന്നു. എന്റെ ഗൃഹത്തിൽ താമസിച്ചിരുന്നകാലത്തു് ഒരു ദിവസം ഒരു സ്ഥലം കാണിക്കുന്നതിനു അദ്ദേഹത്തെ ഒരു കുന്നിന്റെമേൽ, കസേരവണ്ടിയിൽ ഇരുത്തി കൊണ്ടുപോകേണ്ടതായിവന്നു. അപ്പോൾ ആ വണ്ടിയെ ഉന്തി കുന്നിന്റെമേൽ കയററിയതു പഴയ ശിഷ്യന്മാരിൽ ഒരുത്തനായിരുന്നു. ആ അധ്വാനം അയാളെ വളരെ ക്ഷീണിപ്പിച്ചു, എങ്കിലും കുന്നിന്മേൽ എത്തിയ ഉടൻ, സന്തുഷ്ട

നായ അവൻ പറഞ്ഞതു "ഇദ്ദേഹം മരിക്കുന്നതിനുമുമ്പ് ഇദ്ദേഹത്തിനുവേണ്ടി പ്രയാസമുള്ളതായ ഒരു വേല ചെയ്യുന്നതിനു് ഇപ്പോൾ എനിക്കു് അവസരം ലഭിച്ചതിനാൽ ഞാൻ വളരെ കൃതാൎത്ഥനായിരിക്കുന്നു" എന്നായിരുന്നു.

പള്ളിക്കൂടത്തിൽ പഠിക്കുന്നകാലത്തും ശിഷ്യന്മാരെല്ലാം അദ്ദേഹത്തിന്റെ പ്രീതി സമ്പാദിക്കുന്നതിനു് ഏതുവിധമായ കഠിനജോലിയും ചെയ്യുന്നതിനു തയ്യാറായിരുന്നു.

ബുക്കർ ഹാമ്പ്ടൺ പാഠശാലയിൽപഠിച്ചുതാമസിച്ചുകാലം ഒരിക്കൽ അവിടെവന്നവൎക്കെല്ലാം ആവശ്യപ്പെട്ട സ്ഥലം ശയനഗൃഹത്തിൽ ഇല്ലാതെവന്നു. അതുകൊണ്ടു വിദ്യാൎത്ഥികളുടെ ഉപയോഗത്തിനായി ജെനറൽ ആറംസ്ട്രാങ്ങ് തറയിൽ ഏതാനും കൂടാരങ്ങൾ അടിച്ചു. വൎഷകാലത്തിൽ പഴയ വിദ്യാൎത്ഥികൾ ഇവയ്ക്കുള്ളിൽ താമസിക്കുന്നതായാൽ അദ്ദേഹത്തിനു സന്തോഷമുണ്ടായിരിക്കുമെന്നുള്ള അഭിപ്രായം അവർ അറിഞ്ഞപ്പോൾ ഒന്നൊഴിയാതെ അവർ അതിനനുവാദം വേണമെന്നു് അപേക്ഷിച്ചു. അപ്രകാരംചെയ്തവരിൽ ഒരാളായിരുന്നു, ബുക്കർ. കൂടാരങ്ങൾക്കുള്ളിൽ ആ വൎഷകാലം താമസിച്ചവർ അനുഭവിച്ച കഷ്ടപ്പാടു് ഒട്ടും സാമാന്യമായിരുന്നില്ല. എന്നാൽ അതൊന്നും അദ്ദേഹം അറിഞ്ഞുകാണുകയില്ല. ഇവരിൽ ആരും യാതൊരു ആവലാതിയും പുറപ്പെടുവിച്ചില്ല. തങ്ങളുടെ പ്രവൃത്തി അദ്ദേഹത്തിനു തുഷ്ടിയും നൂതനമായി വന്ന വിദ്യാൎത്ഥികൾക്കു സൌകൎയ്യവും ഉളവാക്കുമെന്നുള്ള ബോധം അവരെ ധൈൎയ്യപ്പെടുത്തി. തണുപ്പും, കാറ്റും ഉള്ള രാത്രികളിൽ പലപ്പോഴും അവരുടെ കൂടാരം മറിഞ്ഞുവീണുപോയിരുന്നതിനാൽ അവർ സങ്കടപ്പെട്ടിട്ടുണ്ടായിരുന്നു. എന്നാലും ദിവസംതോറും രാവിലെ അവരെ കാണുമാനായി വന്ന ആ മഹാത്മാവിന്റെ ഉത്സാഹജനകവും സന്തോഷപ്രദവും ആയ പ്രിയവാക്കുകൾ അവരുടെ ദുഃഖങ്ങളെയെല്ലാം നശിപ്പിച്ചുവന്നിരുന്നു.

ബുക്കരുടെ അത്യാദരവിനു വിഷയീഭൂതനായ ജനറൽ ആറംസ്ട്രാങ്ങിനു സദൃശരായിട്ടുള്ള എത്രയോ മഹാന്മാർ യുദ്ധാവസാനശേഷം നീഗ്രോ ജനങ്ങൾക്കു വലുതായ സഹായം ചെയ്തിട്ടുണ്ടു്. നീഗ്രോ വിദ്യാഭ്യാസവിഷയത്തിൽ പരിശ്രമിച്ചുവന്നിരുന്ന സ്ത്രീപുരുഷന്മാരെപ്പോലെ അസ്വാൎത്ഥപരതു, ബുദ്ധിവിശേ

ലന, ചാരിത്രശുദ്ധി ഇത്യാദി ഗുണങ്ങളെ പ്രദർശിപ്പിച്ചിട്ടുള്ളവർ, ലോകത്തിൽ അപൂർവംതന്നെ എന്നുള്ളതു് അസത്യമല്ല.

ഹാമ്പ്ടൺവിദ്യാലയത്തിൽ ചെന്നുചേർന്നതിൽ പിന്നെ, ബുക്കർ ഗ്രഹിച്ച ചില സംഗതികളെക്കുറിച്ചു്, അയാൾ ഇപ്രകാരം എഴുതിയിരിക്കുന്നു:—എനിക്കു്, ഹാമ്പ്ടണിലെ ജീവിതം, നിരന്തരമായ ഒരു ശ്രുതിബോധകാലം ആയിരുന്നു. ഞാൻ നവമായ ഒരു ലോകത്തിൽ പ്രവേശിച്ചിരിക്കുന്നു എന്നു് എനിക്കു സദാ തോന്നിത്തുടങ്ങി. കൃത്യസമയങ്ങളിൽ ആഹാരം കഴിക്കുക, വിരിപ്പുള്ള മേശയിൽവച്ചിട്ടുള്ള പാത്രത്തിൽനിന്നു ഭക്ഷണദ്രവ്യങ്ങൾ അനുഭവിക്കുക, നാപ്കിൻ എന്നു പേരുള്ള ചേലു് ഉപയോഗിക്കുക, തൊട്ടിയിൽ ഇരുന്നു കുളിയ്ക്കുക, കൂർച്ചിക (ബ്രഷു്) കൊണ്ടു പല്ലുതേയ്ക്കുക, വിരിപ്പുതുണിയുള്ള ശയ്യമേൽ കിടക്കുക,—ഇതെല്ലാം എനിക്കു പുതുമകളായിരുന്നു. ഹാമ്പ്ടൺ വിദ്യാലയത്തിൽ വച്ചു, ഞാൻ പഠിച്ചിട്ടുള്ള പാഠങ്ങളിൽ ഏററവും അനർഘമായിട്ടുള്ള ഒന്നു, സ്നാനത്തിന്റെ ഉപയോഗത്തെയും മാഹാത്മ്യത്തെയും പററിയുള്ളതാണെന്നു, ഞാൻ ചിലപ്പോൾ വിചാരിക്കാറുണ്ടു്. ദേഹം ശുചിയാക്കിവയ്ക്കുന്നതിനും, തന്മൂലം സ്വാഭിമാനവും, ശുചിത്വവും പരിപാലിക്കുന്നതിനും, സ്നാനകർമ്മം സഹായിക്കുന്നുവെന്നുള്ള അറിവു് അവിടെവച്ചാണു ഞാൻ സമ്പാദിച്ചതു്. ഹാമ്പ്ടണിൽ നിന്നു മാറി ദക്ഷിണദേശങ്ങളിലും മററും സഞ്ചരിച്ച കാലങ്ങളിലും, ഞാൻ ദിവസംതോറും കുളിക്കാതെയിരുന്നിട്ടില്ല. ഒരു മുറി മാത്രമുള്ള ഗൃഹങ്ങളിൽ, എന്റെ ആളുകളുടെ അതിഥിയായി ഞാൻ താമസിച്ചിട്ടുള്ള ചില സന്ദർഭങ്ങളിൽ, കുളിക്കുന്നതിനായി ഞാൻ കാട്ടിലുള്ള വല്ല പുഴയിലേയ്ക്കും പോക പതിവായിരുന്നു. എല്ലാ വീടുകളിലും കുളിപ്പുര ഉണ്ടായിരിക്കണമെന്നു ഞാൻ എന്റെ ആളുകളോടു് ഉപദേശിക്കാറുണ്ടു്. ഹാമ്പ്ടണിൽ വിദ്യാർത്ഥിയായി പാർത്തിരുന്നസമയം കുറേക്കാലം എനിക്കു ഒരു ജോടി കാലുറയേ ഉണ്ടായിരുന്നുള്ളു. അതു് അഴുക്കായപ്പോൾ അതിനെ രാത്രിയിൽ ഞാൻതന്നെ അടിച്ചുനനച്ചു തീയിൽഉണക്കി പിറേറന്നാൾധരിച്ചുവന്നിരുന്നു്.

ബുക്കർ, ഹാമ്പ്ടണിൽ ഭക്ഷണച്ചെലവിനും താമസത്തിനും ആയി പ്രതിമാസം 10—ഡാളർ (ഒരു ഡാളർ എന്ന അമേരിക്കാനാണയത്തിനു ഇപ്പോൾ രൂ. 3 അണ 2 വിലയുണ്ടു്) കൊടുക്കേണ്ടിയിരുന്നു. ഇതിൽ ഏതാനും രൊക്കമായും ഏതാനും

ജോലിയെടുത്തും അടയ്ക്കണമെന്നായിരുന്നു ഏർപ്പാട്. ബുക്കർ ചെന്നുചേർന്ന സമയം അവൻെറ കൈവശം അമ്പതു സെൻറുണ്ടായിരുന്നു. (ഒരു സെൻറിനു വില അരയണയാണ്.) സഹോദരനായ ജാൺ വല്ലപ്പോഴും അയച്ചുവന്നിരുന്ന സ്വല്പസംഖ്യയല്ലാതെ അവൻെറ പക്കൽ വേറെ പണമൊന്നും ഇല്ലായിരുന്നു. ആയതിനാൽ ജോലിചെയ്യുന്ന വിഷയത്തിൽ അവൻ ഒട്ടും അമാന്തം കാണിച്ചില്ല. തൻെറ പണികൊണ്ടുവേണം തൻെറ ആഗ്രഹം നിവൃത്തിക്കുന്നതിനുള്ള മാർഗ്ഗം നേടേണ്ടതെന്ന് അവൻ ആദ്യം തന്നെ കരുതീട്ടുണ്ടായിരുന്നു. അവൻെറ വേലയുടെ ഗുണം അറിഞ്ഞ് അധികാരികൾ പ്രതിഫലമായി ഭക്ഷണച്ചെലവ് ഇളവു ചെയ്തുകൊടുത്തു. ഫീസുവകയ്ക്കായി പ്രതിവർഷം 70 ഡാളർ കൊടുക്കേണ്ടതായിരുന്നു. ഇതും ഭക്ഷണച്ചെലവും അവൻ കൊടുക്കേണ്ടതായിത്തന്നെ വന്നിരുന്നുവെങ്കിൽ അവിടത്തെ പഠിത്തം അപ്പോൾതന്നെ മതിയാക്കുന്നതിനേ നിവൃത്തി കാണുമായിരുന്നുള്ളു. എന്നാൽ ജനറൽ ആറംസ്ട്രാങ്ങിൻെറ കരുണാപൂർവമായ സഹായത്താൽ എസ്. ഗ്രിഫിത്ത്സ് മാർഗ്ഗൻ എന്നു പേരായ ഒരു ഉദാരശീലൻ ബുക്കർക്ക് ഫീസുവകയ്ക്കുവേണ്ടിവന്ന ദ്രവ്യം കൊടുത്തുവന്നിരുന്നു. ഈവിധം അവൻ വിദ്യയഭ്യസിച്ചു. ഹാമ്പ്ടണിലെ വിദ്യാഭ്യാസം കഴിഞ്ഞതിൻേറയും ടെസ്കെജിയിൽ ജോലിയിൽ പ്രവേശിച്ചതിൻേറയും ശേഷം ബുക്കർ പലതവണ മിസ്റ്റർ മാർഗ്ഗനെ സന്ദർശിച്ചിട്ടുണ്ട്.

ഹാമ്പ്ടൺവിദ്യാലയത്തിൽ ചേർന്നു കുറെക്കാലം കഴിഞ്ഞപ്പോൾ പുസ്തകവും വസ്ത്രവും വാങ്ങുന്നതിനു പണമില്ലാതെ ബുക്കർ ബുദ്ധിമുട്ടി. സാധാരണയായി അവൻ സതീർത്ഥ്യന്മാരുടെ പുസ്തകം കടംവാങ്ങി വായിച്ചു കാര്യം സാധിച്ചു. ഒരു ചെറിയ സഞ്ചി മാത്രമേ അവനുണ്ടായിരുന്നുള്ളു. ജനറൽ തന്നെയാണു വസ്ത്രപരിശോധന നടത്തിവന്നിരുന്നത്. ചെരുപ്പുകൾ മിനുസപ്പെട്ടിരിക്കണം, ഉടുപ്പുകളിൽ കുടുക്കുകൾ വേണ്ടപോലെ കാണണം, വസ്ത്രങ്ങളിൽ മെഴുക്കും അഴുക്കും ഉണ്ടായിരിക്കരുത്, എന്നൊക്കെയായിരുന്നു അദ്ദേഹത്തിൻെറ ഏർപ്പാട്. പണിയെടുക്കുമ്പോഴും പഠിക്കുമ്പോഴും ഒരേ ഉടുപ്പുതന്നെ ധരിക്കുകയും അതു സദാകാലത്തും ശുചിയാക്കി വച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നതു പ്രയാസമുള്ള സംഗതിയായിരുന്നു. ഒരുവിധം അവൻ കഴിച്ചുകൂട്ടിയെന്നേ പറയാനുള്ളു. അവന് ഏതുവിധമെങ്കിലും പഠനകാ

ൎത്ഥ്യം സാധിക്കണമെന്നുള്ള താല്പൎയ്യം ഉണ്ടായിരുന്നുവെന്നു ചില ഉപാദ്ധ്യായന്മാർ ധരിച്ചതിൽപിന്നെ അവരുടെ സഹായത്താൽ ഉദാരന്മാരായ മഹാന്മാർ സംഭാവനയായി ആ പാഠശാലയിലേയ്ക്കു അയച്ച പഴയ ഉടുപ്പുകളിൽ ചിലതു് അവനും ലഭിച്ചു. സാധുക്കളും സഹായാർഹന്മാരുമായ അനേകം വിദ്യാൎത്ഥികൾക്കു് ഈ വസ്ത്രങ്ങൾ വളരെ ഉപയോഗപ്പെട്ടിട്ടുണ്ടു്. നമ്മുടെ ബാലനു് ഈവിധം സഹായം ലഭിച്ചില്ലായിരുന്നുവെങ്കിൽ അവനു ഹാംപ്ടണിൽ വിദ്യാഭ്യാസം പൂൎത്തിയാക്കുവാൻ കഴികയില്ലായിരുന്നു.

ബുക്കർ പറഞ്ഞിരിക്കുന്നു:—ഹാംപ്ടണിൽ ചെന്നതിന്റെ ശേഷമത്രേ ഞാൻ രണ്ടു തുണി വിരിച്ചിട്ടുള്ള മെത്തയിൽ ആദ്യമായി കിടന്നതു്. അക്കാലത്തു് അവിടെ കട്ടിലുകൾ അധികം ഇല്ലായിരുന്നു. ഉള്ളതിൽ താമസിക്കുന്നതിനു് ആളുകൾ അനേകം ഉണ്ടായിരുന്നതാനും. എന്റെ മുറിയിൽത്തന്നെ ഞാൻ കൂടാതെ ഏഴു കുട്ടികൾ ഉണ്ടായിരുന്നു. അവരിൽ മിക്കവരും ഞാൻ വന്നതിനു മുമ്പു വന്നിട്ടുള്ളവരും ആയിരുന്നു. കിടക്കയിൽ രണ്ടു തുണികളുടെ ആവശ്യം എന്തെന്നു ഞാൻ അറിയാതെ കുഴങ്ങി. ഒന്നാംദിവസം ഞാൻ അവ രണ്ടും പുതച്ചു കിടന്നുറങ്ങി. പിറേറദിവസം രണ്ടിന്റേയുംമേൽ കിടന്നു. പിന്നീടു് മററുള്ളവർ ചെയ്യുന്നതുകണ്ടു ഞാൻ കാൎയ്യം മനസ്സിലാക്കി. അക്കാലം അവിടെ ഉണ്ടായിരുന്നവരിൽ പ്രായം കുറഞ്ഞവൻ ഞാനായിരുന്നു. വിദ്യാഭ്യാസത്തിനായി വന്നിരുന്ന മിക്കയാളുകൾക്കും ആല്പത്തുവയസ്സുവരെ പ്രായം ഉണ്ടായിരുന്നു. അവരെപ്പോലെ പഠിത്തവിഷയത്തിൽ അത്യാസക്തിയുള്ളവരായി മുന്നൂറു നാനൂറു പേരെ ഒരേസമയം, ഒരേസ്ഥലത്തുവച്ചു കാണ്മാൻ അത്ര എളുപ്പമില്ല. സദാനേരവും, അവർ വിദ്യാഭ്യാസത്തിലും, പ്രവൃത്തിപരിശീലനത്തിലും ഏൎപ്പെട്ടിരുന്നു. ലോകപരിചയത്താൽ വിദ്യയുടെ വില അറിഞ്ഞിട്ടുള്ളവരായിരുന്നു അവരെല്ലാം. പ്രായംചെന്നവരിൽ പലൎക്കും, പാഠപുസ്തകങ്ങൾ വേണ്ടവണ്ണം പഠിക്കുന്നതിനുള്ള ബുദ്ധിശക്തി ഇല്ലായിരുന്നു. അവരുടെ ശ്രമം കാണികൾക്കു ദയനീയമായിത്തോന്നി; എങ്കിലും അവരുടെ ശ്രദ്ധ സ്തുത്യൎഹമായിരുന്നു. പലരും എന്നെപ്പോലെ തന്നെ ദരിദ്രരായിരുന്നു. അവരെ ആശ്രയിച്ചു കാലക്ഷേപം കഴിക്കേണ്ടവരായ, വയസ്സുചെന്ന മാതാപിതാക്കന്മാരും അവരിൽ പലൎക്കും ഉണ്ടായിരുന്നു.

ചിലർ ഭാൎയ്യയും കുട്ടികളും ഉള്ളവരും, അവൎക്ക ചെലവിന്ന അന്വേഷിക്കേണ്ടവരുംകൂടി ആയിരുന്നു.

എല്ലാവരിലും ഒന്നുപോലെ ഉജ്ജ്വലിച്ചിരുന്ന പ്രചോദനം ഗ്രഹത്തിന്നുള്ള ബന്ധുക്കൾക്ക അഭിവൃദ്ധിയുണ്ടാകേണമെന്നുള്ള വിചാരമായിരുന്നു. തൻകാൎയ്യത്തെ മാത്രം ആരും പ്രഥമമായി ഗണിച്ചിരുന്നില്ല. ഉപാദ്ധ്യായന്മാരും മറ്റുദ്യോഗസ്ഥന്മാരും വളരെ നല്ലവരായിരുന്നു. വേനൽക്കാലത്തും വൎഷകാലത്തും അവർ, രാത്രിയിലും പകലും, ശിഷ്യജനങ്ങളുടെ അഭ്യുദയത്തിന്നുവേണ്ടി, വേലചെയ്തുവന്നിരുന്നു. ഏതുവിധവും നീഗ്രന്മാരെ സഹായിക്കണമെന്നുള്ള ദൃഢവ്രതമാണ് അവൎക്കുണ്ടായിരുന്നതു്. യുദ്ധം തീൎന്ന സമയം ഉത്തരദേശത്തെ വെള്ളക്കാരായ ഉപദേഷ്ടാക്കൾ, നീഗ്രോ വിദ്യാഭ്യാസകാൎയ്യത്തിൽ ചെയ്തിട്ടുള്ള മഹത്തരമായ ശ്രമവും സഹായവും വാക്കുകൾക്കു വിഷയമല്ല. അവരുടെ പ്രവൃത്തിയുടെ മാഹാത്മ്യം, ദാക്ഷിണാത്യന്മാരായ നീഗ്രോ ജനങ്ങളുടെ, ഹൃദയത്തിൽ, കൃതജ്ഞതയോടുകൂടി വിളങ്ങുന്നുണ്ടു്.

---

## അദ്ധ്യായം 4.

### പരസഹായം ചെയ്തതു്.

ബുക്കർ, ഹാമ്പ്ടൺ വിദ്യാലയത്തിൽ ചേൎന്നു് ഒരുവൎഷം കഴിഞ്ഞപ്പോൾ അവന്നു വേറെ ഒരു വൈഷമ്യം നേരിട്ടു. വൎഷാവസാനത്തിൽ വിദ്യാലയം അടയ്ക്കപ്പെട്ടു. ഒഴിവുകാലം വന്നപ്പോൾ വിദ്യാൎത്ഥികൾ സ്വന്തഗൃഹങ്ങളിലേക്ക പോയിത്തുടങ്ങി. പള്ളിക്കൂടത്തിൽ താമസിക്കുന്നതിന് ആൎക്കും അനുവാദം നൽകിയിരുന്നില്ല. വീട്ടിൽ പോകുന്നതിന്ന വേണ്ട പണം ഇല്ലായിരുന്നുവെങ്കിലും പള്ളിക്കൂടത്തിൽനിന്ന പോകേണ്ടതു് ആവശ്യമായിത്തീൎന്നു. മറ്റു വിദ്യാൎത്ഥികൾ സ്വഗൃഹങ്ങളിലേക്ക പോകാൻ ഒരുങ്ങുന്നതുകണ്ടു നമ്മുടെ ബാലൻ വളരെ കുണ്ഠിതവും സങ്കടവും അനുഭവിച്ചു. അവന് വീട്ടിലേയ്ക്കെന്നല്ല ഒരിടത്തുംതന്നെ പോകുന്നതിന്ന പണം ഉണ്ടായിരുന്നില്ല. യുവാക്കന്മാൎക്ക സഹജമായുള്ള അഭിമാനം അവന്നും ഇല്ലാതിരുന്നില്ല. തനിക്കു് ഒരിടത്തും

പോരുകണ്ടെന്നും, തന്റെ കൈവശം പണം ഇല്ലെന്നും, അന്യയുവാക്കളെ ധരിപ്പിക്കുന്നതു് ഒരു പോരായ്മയെന്നാണു് അവൻ കരുതിയതു്. ബന്ധുക്കളുടെ കൈവശം അവനു് ആവശ്യമില്ലാത്തതായി കുറെ പഴയ ഒരു ഉടുപ്പുണ്ടായിരുന്നു. അതു വിററുകിട്ടുന്ന ദ്രവ്യംകൊണ്ടു് അനദ്ധ്യായകാലത്തു വല്ലെടത്തുംപോയി വല്ല ജോലിയുംചെയ്തു, കുറെ പണം സമ്പാദിക്കാമെന്നു് അവൻ നിശ്ചയിച്ചു. തന്റെ പക്കൽ ഒരുടുപ്പു വില്പാനുണ്ടെന്നു് അവൻ ചില സതീർത്ഥ്യന്മാരോടു പറഞ്ഞു. അവരിൽ ഒരുത്തൻ അവന്റെ മുറിയിൽ വന്നു് ഉടുപ്പു നല്ലവണ്ണം പരിശോധിച്ചു് ഇതിനെന്തുവേണം എന്നു ചോദിച്ചു. മൂന്നു ഡാളറോളം വിലയുണ്ടായിരിക്കും എന്നു അവൻ പറഞ്ഞപ്പോൾ വാങ്ങുവാൻ വന്നവൻ,—"ശരിതന്നു, ഞാൻ ഉള്ളതുപറയാം, ഉടുപ്പു് എടുത്തുകൊള്ളാം. രൊക്കമായി കയ്യിലുള്ള അഞ്ചുസെൻറു തരാം. ശേഷം ഉണ്ടാകുമ്പോൾ തന്നുതീർക്കാം" എന്നു പറഞ്ഞു. ബാലന്റെ അപ്പോഴത്തെ വിചാരം വായനക്കാർ ഊഹിച്ചറിഞ്ഞുകൊള്ളട്ടെ.

ഇപ്രകാരം ആശാഭംഗം ഉണ്ടായപ്പോൾ അനദ്ധ്യായകാലത്തിൽ ഹാംപ്ടൺ വിട്ടുപോകുവാൻ തനിക്കു കഴിവുണ്ടാകയില്ലെന്നു വിചാരിച്ചു് ആ ബാലൻ അല്പം അധൈര്യപ്പെട്ടു. അത്യാവശ്യമായി വേണ്ടിവന്ന വസ്ത്രങ്ങളും മററു സാമാനങ്ങളും സമ്പാദിക്കുന്നതിനുള്ള ധനമെങ്കിലും വേലചെയ്തുണ്ടാക്കണമെന്നു് അവനു മോഹം ഉണ്ടായിരുന്നു. ഏതാനും നാൾ കഴിഞ്ഞപ്പോൾ കുട്ടികൾ മിക്കവാറും സ്വഗൃഹങ്ങളിലേയ്ക്കു പോയിക്കഴിഞ്ഞു. ഇതു് അവന്റെ കുണ്ഠിതത്തെ വർദ്ധിപ്പിച്ചു. ഹാംപ്ടൺപട്ടണത്തിലുള്ളിലും വെളിയിലും അനേകം ദിവസം വേല അന്വേഷിച്ചതിന്റെശേഷം മൺറോകോട്ടയിൽ ഒരു ഭോജനശാലയിൽ അവനു ഒരു ജോലി ലഭിച്ചു. ശമ്പളം ചെലവുകഴിച്ചു സ്വല്പം ബാക്കിവയ്ക്കാൻ മാത്രമേ ഉണ്ടായിരുന്നുള്ളുവെങ്കിലും രാത്രിയിലും ജോലി ഒഴിഞ്ഞ സമയങ്ങളിലും, പുസ്തകപാരായണത്തിനു സൌകര്യം ഉണ്ടായിരുന്നതിനാൽ, അവൻ സംതൃപ്തനായി.

പള്ളിക്കൂടം തുറക്കുന്നതിനു മുമ്പായി, അവൻ കൊടുക്കേണ്ടതായി കണക്കിൽ പതിഞ്ഞുകിടന്ന 16 ഡാളർ കൊടുത്തുതീർത്താൽ കൊള്ളാമെന്നു അവനു മോഹമുണ്ടായിരുന്നു. എന്നാൽ ഈ തുക സമ്പാദിക്കാൻ, അവനു് അപ്പോൾ കഴിവില്ലായിരുന്നു. ആ ഭോജനശാലയിൽ വേലചെയ്തു താമസിച്ചകാലത്തെ അവ

സാനവാരത്തിൽ ഒരു ദിവസം ഒരു മേശയുടെ അടിയിൽ കിടന്ന ഒരു പത്തു ഡാളർ നോട്ടു് അവൻ കണ്ടെടുത്തു. അവനു് അപ്പോൾ ഉണ്ടായ സന്തോഷം അപരിമിതമായിരുന്നു. ആ സ്ഥലം അവന്റേതല്ലായിരുന്നതിനാൽ അവൻ ആ നോട്ടു് ഉടമസ്ഥനെ കാണിച്ചു. അയാൾക്കും വളരെ സന്തോഷം തോന്നി. നോട്ടു വാങ്ങിച്ചു "എന്റെ വീട്ടിൽ കിടക്കുന്ന പണങ്ങളും എനിക്കുള്ളവയാണല്ലോ" — എന്നു പ്രകാരം പറഞ്ഞു് അതിനെ അയാൾ എടുത്തു. ഇതു് ബാലനെ വ്യാകുലപ്പെടുത്തി. "നേടണമെന്നു കരുതി ഞാൻ പ്രവർത്തിച്ചിട്ടുള്ള കാര്യങ്ങളെക്കുറിച്ചു ഞാൻ അധൈര്യപ്പെടുകയുണ്ടായിട്ടില്ല. സ്ഥിരോത്സാഹത്താൽ സാദ്ധ്യമാകാത്ത കാര്യം ഒന്നുമില്ലെന്നാണു് എന്റെ വിശ്വാസം. പരാജയം ഉണ്ടാകുമെന്നു ഭയന്നു ഞാൻ യാതൊരു പ്രയത്നത്തിൽ നിന്നും പിന്മാറീട്ടില്ല. പ്രയാസം, വിഷമം, അസാദ്ധ്യം നടപ്പില്ല എന്നെല്ലാം പറഞ്ഞു മടിയന്മാരായിരിക്കുന്നവരോടു് എനിക്കു ബഹുമാനം തോന്നീട്ടുമില്ല, തോന്നുകയുമില്ല. വിജയം പ്രാപിക്കാനുള്ള മാർഗ്ഗം ചൂണ്ടിക്കാണിക്കുന്നവരോടു് എനിക്കുള്ള ബഹുമാനം എത്രയെന്നു കണക്കില്ല" എന്നു ബുക്കർ പ്രസ്താവിച്ചിട്ടുണ്ടു്. "വ്യവസായസഹായാനാം നാതിപാരോ മഹോദധിഃ" എന്നുണ്ടല്ലോ. ബുക്കർ ഒട്ടുംതന്നെ ഉത്സാഹശൂന്യനായി ഭവിക്കാതെ പള്ളിക്കൂടം തുറന്നപ്പോൾ അവിടെ ചെന്നു തന്റെ പരമാർത്ഥം ജനറൽ ജെ. എഫ്. ബി. മാർഷൽ എന്നു പേരായ ഖജാൻജി സായിപ്പിനോടു പറഞ്ഞു. കഴിവുള്ളപ്പോൾ കൊടുത്തുതീർത്താൽ മതിയെന്നും വിദ്യാലയത്തിൽ ചേരുന്നതിനു വിരോധമില്ലെന്നും, അദ്ദേഹം പറഞ്ഞു ബാലനെ വളരെ ആശ്വസിപ്പിച്ചു. രണ്ടാംവർഷത്തിലും അവൻ പാഠശാലയിൽ ഭൃത്യവേല കൂടി ചെയ്തുവന്നു.

ഗ്രന്ഥങ്ങളിൽനിന്നു നമ്മുടെ യുവാവു് അഭ്യസിച്ച വിദ്യ അവൻ ഇതരമാർഗ്ഗങ്ങളിൽക്കൂടി അവിടെവച്ചു ഗ്രഹിച്ച അറിവിൽ എത്രയോ ചെറുതായ ഒരു ഭാഗമായിരുന്നു. രണ്ടാംവത്സരത്തിൽ ആദ്യമായി അവൻ അനുഭവംകൊണ്ടറിഞ്ഞ ഒരു സാരസംഗതി, അദ്ധ്യാപകന്മാരുടെ സ്വാർത്ഥപരതയില്ലാത്ത അധ്വാനശീലമായിരുന്നു. അന്യന്മാർക്കായി സ്വന്തജീവിതത്തെ ദാനം ചെയ്യുന്നതിൽനിന്നും ഉളവാകുന്ന കൃതാർത്ഥതയുടെ ആനന്ദപരിണാമം, എത്രയോ വലുതായിട്ടുള്ളതാണെന്നു് ആ ഭയയിലാണു

ബുക്കർക്ക് നല്ലവണ്ണം മനസ്സിലായതു്. അന്യരുടെ നന്മയ്ക്കായി നിർവ്യാജം പരിശ്രമിക്കുന്ന മനുഷ്യനാണു പുരുഷശ്രേഷ്ഠനെന്നു നമ്മുടെ കഥാനായകൻ അക്കാലത്തു തീർച്ചയായി ധരിക്കയും, പില്ക്കാലത്തു പ്രവൃത്തിയാൽ ഉദാഹരിക്കയുംചെയ്തു.

ഈ രണ്ടാംവർഷത്തിന്റെ അവസാനത്തിനകമാണു ബുക്കർ മിസ്സ്. നത്താലി ലാർഡു് എന്ന പേരായ അധ്യാപികയിൽ നിന്നു സത്യവേദഗ്രന്ഥത്തിന്റെ മാഹാത്മ്യം ആസ്വദിച്ചുതുടങ്ങിയതു്. ഇതിനെ മതസംബന്ധമായ വിഷയങ്ങളെ പ്രതിപാദിക്കുന്ന ഉപദേഷ്ടാവായും, സാഹിത്യബോധത്തെ ഉളവാക്കുന്ന ഒരു ശാസ്ത്രഗ്രന്ഥമായും ഇവൻ സ്വീകരിച്ചതു് അക്കാലത്തായിരുന്നു. അതിൽപിന്നീട്ടു് ഈ വേദപുസ്തകം ഒരു ദിവസവും അവൻ പാരായണം ചെയ്യാതെ ഇരുന്നിട്ടില്ല. വാചാപ്രസംഗത്തിൽ അവനു പില്ക്കാലത്തുണ്ടായ ശ്ലാഘ്യതയ്ക്കു കാരണം ഈ അവസരത്തിൽമേല്പറഞ്ഞ വിദുഷി ചെയ്ത ആ സഹായമായിരുന്നു. മിസ്സ് ലാർഡു് മദാമ്മ ഇവനെ ശരീരശാസ്ത്രത്തിലും ഉച്ചാരണരീതിയിലും, ചില നിയമങ്ങളെ വ്യാഖ്യാനസഹിതം അഭ്യസിപ്പിച്ചു. പലർ കൂടിച്ചേർന്നിരിക്കുന്ന സഭകളിൽവച്ചു പ്രസംഗം ചെയ്യണമെന്നുള്ള മോഹം സാധിക്കാനായി മാത്രം പ്രസംഗിക്കുന്നതിനു് അയാൾ ഒരിക്കലും ഇച്ഛിച്ചിട്ടില്ല. കീർത്തിയെ ഉദ്ദേശിച്ചു മാത്രം വാക്സാമർത്ഥ്യം പ്രകടിപ്പിക്കുന്നതു തുച്ഛവും അനാദരണീയവും ആണെന്നാണു് അയാളുടെ മതം. ലോകർക്കു് ഉപയോഗപ്പെടുന്ന വിഷയങ്ങളെക്കുറിച്ചു സംസാരിക്കുന്നതിനു വേണ്ട സാമർത്ഥ്യം ഒരുത്തനുണ്ടായിരിക്കുന്നതു പ്രശംസനീയംതന്നെ.

ഹാമ്പ്ടണിൽ വിദ്യാർത്ഥികൾ വാദപ്രതിവാദം നടത്തുന്നതിനായി ശനിയാഴ്ചതോറും സായംകാലത്തു് ഒരു സഭ കൂടിവന്നിരുന്നു. നമ്മുടെ യുവാവു് ഈ സഭയുടെ യോഗങ്ങളിൽ എല്ലാം പ്രധാനപ്പെട്ട ഒരു അംഗം ആയിരുന്നു. ഈ അഭ്യാസം അയാൾക്കു പിൽക്കാലത്തു് പ്രസംഗവിഷയത്തിൽ വളരെ ഉപകാരമായിത്തീർന്നു. രണ്ടാംസംവത്സരത്തിന്റെ ഒടുവിലുള്ള അനധ്യായകാലത്തു മാതാവും സഹോദരനും ചെയ്ത ദ്രവ്യസഹായംകൊണ്ടു സ്വന്തവീട്ടിലേക്കു പോകുന്നതിനു് അവനു കഴിവുണ്ടായി. മാതാവിനും മററു ബന്ധുക്കൾക്കും, സജാതീയരായ ഇതരന്മാർക്കും അവനെക്കണ്ടപ്പോൾ വളരെ സന്തോഷവും കൗതുഹലവും ഉണ്ടാ

യി. ഓരോ ഗൃഹങ്ങളിലും ഓരോ ദിവസം വിരുന്നുസൽക്കാരം സ്വീകരിക്കുന്നതിനു് അവൻ ക്ഷണിക്കപ്പെട്ടു. ആ അവസരങ്ങളിൽ ഹാമ്പ്ടണിൽ അവൻ കണ്ടറിഞ്ഞ സംഗതികളെപ്പററി പറയുന്നതിനു അവൻ നിർബ്ബന്ധിക്കപ്പെട്ടതിനു പുറമേ പള്ളികളിലും, ഞായറാഴ്ച്ചപ്പള്ളിക്കൂടങ്ങളിലും, വേറെ സ്ഥലങ്ങളിലും പ്രസംഗം ചെയ്യുന്നതിനായും അവൻെറ സഹായം അപേക്ഷിതമായിത്തീർന്നിരുന്നു. എങ്കിലും അവൻ ആഗ്രഹിച്ച വേല അവനു ലഭിച്ചില്ല. അവൻ സ്വദേശത്തിൽ ഏതാനിയകാലം ലവണശാലയിൽ ജോലിനടന്നിരുന്നില്ല. കാരണം, പ്രവൃത്തിചെയ്തുവന്ന വേലക്കാർ, ഏതോ സംഗതിവശാൽ പിണങ്ങി ജോലിചെയ്വാൻ പോകാതിരുന്നതായിരുന്നു. രണ്ടുമൂന്നുമാസത്തെ ശമ്പളപ്പണം മിച്ചം വന്നാൽ, അവർ ഇപ്രകാരം ചെയ്യുക പതിവായിരുന്നു. പിണങ്ങിനടന്നകാലം, ഈ പണം അവർ ചെലവുചെയ്തുവന്നു. അതു തീരുമ്പോൾ, പഴയ കൂലിക്കുതന്നെ, വീണ്ടും ജോലിയിൽ പ്രവേശിക്കയോ, അഥവാ കടം വാങ്ങി വേല തേടി അന്യസ്ഥലത്തേയ്ക്കു പോകയോ, ചെയ്യുന്നതു് അവരുടെ സാധാരണ നടപടിയായിരുന്നു. ഏതായാലും പിണക്കം തീരുമ്പോൾ, അവരുടെ മടിശ്ശീല ഒഴിഞ്ഞിരിക്കുമെന്നുള്ളതിനു തർക്കം ഇല്ലായിരുന്നു. ഈ പിണക്കത്താലായിരുന്നു നമ്മുടെ ബാലനു വേല കിട്ടാതിരുന്നതു്. ഒരുമാസം അവൻ സ്വസ്ഥമായി താമസിച്ചു. അതിൽ പിന്നീടു കുറെ ദൂരെയുള്ള ഒരിടത്തേയ്ക്കു് അവൻ ജോലിയന്വേഷിച്ചു പോയി. അവിടെയും ആഗ്രഹം സാധിച്ചില്ല. തിരികെ ഗൃഹത്തിലേക്കു പുറപ്പെട്ടപ്പോൾ രാത്രിയായി. ഗൃഹത്തിനു് ഒരു മയിലോ മറേറാ അടുത്തായപ്പോൾ, ക്ഷീണിച്ചു, നടക്കാൻ പോലും അശക്തനായ ബാലൻ ഒഴിഞ്ഞുകണ്ട ജീർണ്ണമായ ഒരു ഗൃഹത്തിൽ കേറി കിടന്നുറങ്ങി. ഏഴരനാഴിക വെളുപ്പുണ്ടായിരുന്നപ്പോൾ സോദരനായ യോഹന്നാൻ, ഉറങ്ങിക്കിടന്ന അവനെ കണ്ടുകൂടി, ഉണർത്തി, സാവധാനം, 'നമ്മുടെ അമ്മ ഇന്നു രാത്രിയിൽ ചരമഗതിയെ പ്രാപിച്ചു.' എന്നു പറഞ്ഞുകേൾപ്പിച്ചു.

അവധികാലത്തെ രണ്ടാംമാസത്തിലുള്ളിലാണ തൻെറ പ്രിയപ്പെട്ട മാതാവു പരലോകം പ്രാപിച്ചതു്. ഈ ദുഃഖസംഭവം അവനു് ഏററവും വ്യസനകരമായിരുന്നു. മാതാവിൻെറ പ്രോത്സാഹനമാണു് അവനു് അഭ്യുന്നതിക്കായുള്ള യത്നത്തിന്റെ നങ്കൂരമായിരുന്നതു്. ഇവിടെ ഗ്രന്ഥത്തിലെ ഒരു ഭാഗം പകർത്താം:—

"എന്റെ ജീവിതദശയിൽ ഞാൻ കഷ്ടതമമായും ഉത്സാഹശൂന്യമായും ഗണിച്ചിട്ടുള്ള അവസരം ഇതുതന്നെ. ഏതാനും കൊല്ലങ്ങളായി, എന്റെ മാതാവിനു ദേഹത്തിനു നല്ല സുഖമില്ലാതെ ആയിട്ടു, എങ്കിലും തലേദിവസം ഞാൻ പോയപ്പോൾ അമ്മയെ വീണ്ടും കാണ്മാൻ സംഗതിയുണ്ടാകയില്ലെന്നു ഞാൻ ഒട്ടും വിചാരിച്ചിരുന്നില്ല. അമ്മയുടെ മരണകാലത്തു അടുത്തുണ്ടായിരിക്കണമെന്നു എനിക്കു വലിയ മോഹവും ഉണ്ടായിരുന്നു. അമ്മയ്ക്കു സുഖവും സന്തോഷവും അധികം ഉണ്ടാക്കേണമെന്നുള്ള ഒരു വലിയ ആഗ്രഹമായിരുന്നു, എന്നെ ഹാമ്പ്ടണിൽ പോകാൻ നിർബ്ബന്ധിച്ചതു്. മകനെ ഒരുവിധം കണ്ണു തെളിഞ്ഞിട്ടു മരിച്ചാൽ വേണ്ടുകില്ലെന്നു അമ്മയ്ക്കു മോഹമുണ്ടായിരുന്നതായി അമ്മ പലപ്പോഴും പറഞ്ഞിട്ടുണ്ടായിരുന്നു." മാതൃവിയോഗം സംഭവിച്ചു കാലത്തിനിപ്പുറം ഏറിയനാൾ, ഇവന്റെ ഗൃഹത്തിൽ സുഖവും സമാധാനവും ഇല്ലായിരുന്നു. ഗൃഹകൃത്യങ്ങൾ; ബുദ്ധിപൂർവ്വം അന്വേഷിക്കുന്നതിനുള്ള ത്രാണി സോദരിക്കില്ലായിരുന്നതിനാലും, ഇക്കാലത്തു കുടുംബത്തിലുള്ള ആളുകളെല്ലാം ഏറക്കുറെ കഷ്ടത അനുഭവിച്ചു.

ബുക്കരുടെ ഗുണകാംക്ഷിയായിരുന്ന റഫ്നർമദാമ്മ, ഈ ആപത്തിൽ അവനെ പലവിധത്തിൽ സഹായിച്ചു. അവധികാലം അവസാനിക്കുന്നതിനു മുമ്പുതന്നെ ഈ ഉത്തമസ്ത്രീ അവനു ചില വേലകൾ ഉണ്ടാക്കി കൊടുത്തിരുന്നു. അതിനു പുറമെ അവൻ വേറെ ചില സ്ഥലങ്ങളിൽ പണിയെടുത്തും കുറെ ദ്രവ്യം സമ്പാദിച്ചു. വീണ്ടും ഹാമ്പ്ടണിലേയ്ക്കു പോവുക അസാധ്യമാണെന്നു ബുക്കർക്കു ഒരുകാലം തോന്നിപ്പോയി. എന്നിട്ടും ആകുംവണ്ണം ആ നൈരാശ്യം നശിപ്പിക്കാൻ അവൻ പ്രയത്നിക്കാതിരുന്നില്ല. വർഷകാലത്തിൽ ഉപയോഗിക്കുന്നതിനായി ഏതാനും കമ്പിളിവസ്ത്രങ്ങൾ വാങ്ങണമെന്നു അവനു താൽപര്യം ഉണ്ടായിരുന്നു. അതു സാധിച്ചില്ല. ഈ വിഷയത്തിൽ സോദരനായ യോഹന്നാൻ സ്വല്പം സഹായം ചെയ്തിരുന്നു. വേണ്ട പണവും വസ്ത്രങ്ങളും ഉണ്ടായില്ലെങ്കിലും, വീണ്ടും യാത്രചെയ്യുന്നതിനു ആവശ്യമുണ്ടായിരുന്ന ധനം ഒരുവിധം സമ്പാദിച്ചതിൽ അവൻ വളരെ സന്തുഷ്ടനായിത്തീർന്നു.

ഇങ്ങനെയിരിക്കെ പള്ളിക്കൂടം തുറക്കുന്നതിനു മൂന്നാഴ്ചയ്ക്കു മുമ്പേ, ഇവനു ഹാമ്പ്ടൺ പാഠശാലയിലെ ഉപാദ്ധ്യക്ഷയായ

മേരി, എഫ്. മക്കീ മദാമ്മയുടെ പക്കൽനിന്നു ഒരെഴുത്തു കിട്ടി. പള്ളിക്കൂടം സംബന്ധിച്ച ചില ജോലികൾ ചെയ്തുതീർക്കാൻ ചെല്ലണമെന്നായിരുന്നു സംഗതി. ഇതുതന്നെയാണു ഇവനു വേണ്ടിയിരുന്നതു്. ഖജാൻജിയുടെ സമ്മതം ലഭിക്കാനുള്ള അവസരം അതായിരുന്നല്ലൊ. എഴുത്തനുസരിച്ച അവൻ ഉടൻതന്നെ വീണ്ടും യാത്ര പുറപ്പെട്ടു.

ആ സ്ഥലത്തു വീണ്ടും ചെന്നെത്തിയതിൽ പിന്നീട്ടു രണ്ടു വാരക്കാലം ഇവൻ പഠിച്ച പാഠം ഒരിക്കലും മറക്കത്തക്കതല്ലായിരുന്നു. കുലീനയും വിദുഷിയും, ആയിരുന്ന മിസ്സ് മക്കീ മദാമ്മ തന്റെ കൈകൾകൊണ്ടു ചെയ്തു കഠിനമായ ജോലി, ഇവൻ ചെയ്തതിൽ ഒട്ടുംതന്നെ താണനിലയിൽ അല്ലാത്തതായിരുന്നു. ഈ ഉന്മേഷകരമായ പ്രവൃത്തിയിൽ ഇവനു വളരെ ബഹുമാനം തോന്നി. താണ സ്ഥിതിയിലുള്ള ഒരു ജാതിക്കാരെ ഉദ്ധരിക്കുന്നതിനായി, ഇവളെപ്പോലെ സാമർത്ഥ്യവും, ബുദ്ധിമതിയും, പ്രാബല്യവും ഉള്ള സ്ത്രീജനങ്ങൾ ചെയ്യുന്ന നിഷ്കപടങ്ങളായ പ്രയത്നങ്ങൾ ബുക്കർക്കു ഏററവും ആനന്ദകരങ്ങളായ മാതൃകാപാഠങ്ങൾ ആയിരുന്നു. യത്നത്തിന്റെ മഹിമയെക്കുറിച്ചു ശങ്കിക്കുന്ന ജനങ്ങളോടു നമ്മുടെ യുവാവിനു വൈമുഖ്യം ഉണ്ടായതും ഈ സന്ദർഭത്തിലത്രേ.

മൂന്നാംവർഷത്തിൽ ബുക്കർ ഹാമ്പ്ടണിൽ ഏററവും മനഃക്ലേശം ചെയ്തു പഠിച്ചു. ഇതിന്റെ കാരണം അവനു പരീക്ഷയിൽ ഉന്നതസ്ഥാനം ലഭിക്കണമെന്നുള്ള ആഗ്രഹമായിരുന്നു. ഈ ആഗ്രഹം സഫലമായി എന്നു പറയുമ്പോൾ, ആർക്കാണു അയാളോടു സന്തോഷം തോന്നാത്തതു്?

ക്രി. അ: 1875 ജൂൺ മാസത്തിൽ ബുക്കർക്കു കലാവിദ്യാഭ്യാസം മുഴുവനായി. ഈ അവസരത്തിൽ അവൻ അഭ്യസിച്ച വിദ്യകൾ ഏററവും പ്രശംസനീയങ്ങളായിരുന്നു. ദുർല്ലഭജാതന്മാരും, സർവ്വോത്തമന്മാരും, രമ്യശീലന്മാരും, ആയ പൂജ്യന്മാരോടുള്ള സഹവാസപരിചയങ്ങൾ സമ്പാദിക്കുക, അധ്യേതാക്കളിൽ ഉള്ള ജനനവാസനകളെ സംസ്കരിക്കുക. ലോകോപകാരത്തിനായി അതുകളെ വ്യാപരിപ്പിക്കുക ഇവയാകുന്നു വിദ്യാഭ്യാസത്തിന്റെ പ്രഥമമായ ഉദ്ദേശ്യം എന്നു ബുക്കരുടെ മനസ്സിൽ പതിഞ്ഞതു തന്നെയാണു അവനു ഈ പാഠശാലയിൽനിന്നു ലഭിച്ച ശ്രേഷ്ഠമായ ധനം. ചരിത്രഗ്രന്ഥത്തിൽ ഈ വിധം ഒരു ലേഖനം

കാണുന്നുണ്ടു്:—"ജോലി ചെയ്യുന്നതു അവമാനകരമല്ലെന്നും, ജോലി സര്‍വ്വജനങ്ങളും ആദരപൂര്‍വ്വം ചെയ്യേണ്ടതായ ഐഹികവ്യാപാരമാണെന്നും ജോലി ധനലാഭത്തേയും, സ്വാതന്ത്ര്യത്തെയും, ആത്മവിശ്വാസത്തെയും ഉണ്ടാക്കുന്ന ലോകോപകാരകൃത്യമാണെന്നും എനിക്കു ബോധപ്പെട്ടതു ഞാൻ ഈ ഹാമ്പ്ടൺ പാഠശാലയിൽ ശിഷ്യവൃത്തി ആചരിച്ച കാലത്താണു്. സ്വാര്‍ത്ഥപരമല്ലാത്ത ജീവിതത്തിന്റെ അനശ്വരരസത്തെ ആസ്വദിച്ചതും, അന്യന്മാരെ ഉപയോഗമുള്ളതും സുഖകരവും ആയ പ്രവൃത്തികളിൽ ഏർപ്പെടുത്തുന്നതു പുണ്യാത്മാക്കളുടെ മുഖ്യകൃത്യമാണെന്നു ഗ്രഹിച്ചതും, ആ വർഷത്രയത്തിൽ തന്നെയായിരുന്നു."

കലാശാലയിലെ മുഖ്യപരീക്ഷയിൽ ജയിച്ചപ്പോൾ, നമ്മുടെ യുവാവിന്റെ മടിശ്ശീല വളരെ ശുഷ്കമായിരുന്നതിനാൽ, അയാൾ ഒരു ഭോജനശാലയിലെ ഭൃത്യവേല സ്വീകരിച്ചു. ഭോജനശാലയിൽ രണ്ടുമൂന്നു നാഴികനേരം താമസിച്ചപ്പോൾ ആ ജോലി ശരിയായി ചെയ്വാൻ തനിക്കു അറിഞ്ഞുകൂടെന്നു അവൻ മനസ്സിലാക്കി. അവനെ കണ്ടപ്പോൾ ആൾ സമര്‍ത്ഥനായിരിക്കുമെന്നു വിചാരിച്ചു വിചാരിപ്പുകാരൻ, വരുന്നവരെ ഉപചരിച്ചു അവർക്കു വേണ്ടതിനെ വരുത്തിക്കൊടുക്കേണ്ട വേലയെ നടത്തുന്നതിനു ഇവനെ നിയമിച്ചു. നാലഞ്ചു ധനികന്മാരോ പ്രഭുക്കന്മാരോ ഇരുന്നു ഭക്ഷണംകഴിച്ച മുറിയിലാണു ഇവൻ ആദ്യമായി ജോലി ആരംഭിച്ചതു്. ജോലിയ്ക്കു പരിചയമില്ലാത്തവനാണെന്നു കണ്ടമാത്രയിൽ അവർ ഇവനെ പരിഹസിക്കയും, ശകാരിക്കയും ചെയ്തു. അവൻ ഭയന്നു ആ മുറിവിട്ടുപോയി. അവർക്കു വേണ്ടതു കിട്ടിയുമില്ല. ഇതിന്റെ ഫലമായി അവൻ തരംതാഴ്ത്തപ്പെട്ടു. അയാൾ ഏതാനും ദിവസംകൊണ്ടു ആ ജോലി വശമാക്കി. ഉടനെ അധികൃതന്മാർ അയാൾക്കു പൂര്‍വ്വസ്ഥാനം വീണ്ടും നൽകി. താൻ ഭൃത്യവേലചെയ്തിട്ടുണ്ടായിരുന്ന ആ ഭോജനശാലയിൽ അയാൾക്കു പില്ക്കാലം പല സന്ദര്‍ഭങ്ങളിൽ മാന്യനായ ഒരു അതിഥിയുടെ നിലയിൽ താമസിക്കാൻ ഇടയായിട്ടുണ്ടു്.

ഈ ജോലിയിൽ കുറേ ദിവസം ഇരുന്നു സ്വല്പം ദ്രവ്യം സമ്പാദിച്ചതിൽ പിന്നെ ഇവൻ സ്വജനങ്ങളുടെ വാസസ്ഥാനമായ മാൽഡൺനിലേയ്ക്കു പുറപ്പെട്ടു. അവിടെ ചെന്നുചേർന്നതിന്റെ ശേഷം സ്വജാതിക്കാർ ഇവനെ ഒരു ആശാനായി സ്വീകരിച്ചു. ഈ നിയമനം അയാളുടെ ഉത്തമജീവിതത്തിന്റെ ആരംഭകാ

ഷമായിരുന്നു. തന്റെ സ്വന്തദിക്കിലുള്ള ജനങ്ങൾക്കു അഭ്യുന്നതി വരുത്തുന്നതിനു അതൊരു മാൎഗ്ഗമായിത്തീൎന്നു.

ഗ്രന്ഥപാരായണം മാത്രംകൊണ്ടു വിദ്യാഭ്യാസം പൂൎണ്ണമാകുന്നില്ലെന്നു ഇവൻ ആദ്യംതന്നെ നിശ്ചയിച്ചിരുന്നു. കാലത്തു എട്ടുമണിക്കു തന്റെ ജോലി ആരംഭിക്കയും രാത്രി പത്തുമണിവരെ പ്രവൎത്തിക്കയും ആയിരുന്നു ഇവന്റെ നടവടി. ശിഷ്യരുടെ തലമുടി ചീകി വൃത്തിയായി വെക്കുന്നതിലും, മുഖവും കയ്യും നിൎമ്മലമായി സൂക്ഷിക്കുന്നതിലും, വസ്ത്രങ്ങൾ വൃത്തിയായി ധരിക്കുന്നതിലും ഇവൻ ശുശ്രൂഷചെയ്തുവന്നിരുന്നു. ഈശ്വരാരാധനം, സ്നാനം ഈ കൃത്യങ്ങൾപോലും ഇവനിൽനിന്നും ഇവന്റെ ശാസനയിൽ ഉൾപ്പെട്ട ബാലന്മാർ അപ്പോൾ അഭ്യസിക്കേണ്ടിയിരുന്നു. ദേഹത്തെ വൃത്തിയായി പരിപാലിക്കുന്നതു പരിഷ്കൃതജീവിതത്തിന്റെ ഒരു പ്രധാനപ്പെട്ട മുഖമാണെന്നു അയാൾ സദാ കരുതി വന്നിരുന്നു.

വേലചെയ്തു കാലം കഴിക്കേണ്ടവരും വിദ്യ സമ്പാദിക്കുന്നതിൽ താൽപൎയ്യമുള്ളവരുമായ സ്ത്രീപുരുഷന്മാരുടെ ആവശ്യത്തിനായി ഇവൻ ഒരു രാത്രി പാഠശാലയും സ്ഥാപിച്ചു. ഈ മന്ദിരം ആദ്യന്തം ശിഷ്യരെക്കൊണ്ടു നിറഞ്ഞിരുന്നു. അമ്പതു വയസ്സുകഴിഞ്ഞവരായ സ്ത്രീപുരുഷന്മാർപോലും ഈ പാഠശാലയിൽ പ്രവേശിക്കാൻ ആഗ്രഹിച്ചതു എത്രയും അനുകമ്പാജനകമായ അവസ്ഥയിലായിരുന്നു. പകലും രാത്രിയും താൻ നടത്തിപ്പോന്ന പള്ളിക്കൂടങ്ങളിൽ മാത്രമല്ല, നമ്മുടെ യുവാവു വേലചെയ്തതു്. ഇതുകൂടാതെ ഒരു വായനശാലയും ഒരു വാദപ്രതിവാദസംഘവും ഇവൻ സ്ഥാപിച്ചു. ഞായറാഴ്ചതോറും ഇവൻ രണ്ടു പാഠശാലകൾ രണ്ടു ദേശങ്ങളിൽ നടത്തിവന്നു. ഇതിനും പുറമേ ഹാംപ്ടൺ പാഠശാലയിലേക്കു പോകുവാൻ ഇച്ഛയുള്ളവരായ ചില ബാലന്മാരെ ഇവൻ പഠിപ്പിക്കയും ചെയ്തു. പ്രതിഫലേച്ഛകൂടാതെ ഈ വിധം ഉപകാരംചെയ്യുന്നതു തന്റെ കൎത്തവ്യമാണെന്നായിരുന്നു ഇവന്റെ ധാരണ. മൂലഗ്രന്ഥത്തിൽനിന്നു ചില ഭാഗങ്ങളെ ഈ ലേഖനത്തിൽ ഉദ്ധരിക്കാം:—ഞാൻ ഹാംപ്ടൺ പാഠശാലയിൽ പഠിച്ചു താമസിച്ച കാലം സോദരനായ ജാൺ എന്നെ യഥാശക്തി സഹായിച്ചിട്ടുണ്ടായിരുന്നു,—എന്നു മാത്രമല്ല, അയാൾ കുടുംബത്തെ പരിപാലിക്കുന്നതിനുവേണ്ടി ലവണഖനിയിൽ ഇടവിടാതെ കഷ്ടപ്പെട്ടു

[illegible]വലയും ചെയ്തിരുന്നു. എന്നെ ഉത്സാഹിപ്പിക്കുന്നതിനുവേണ്ടി അയാൾ പഠിത്തത്തിന്മേലുള്ള തന്റെ ആഗ്രഹത്തെക്കൂടി നിരോധിച്ചിട്ടുണ്ടായിരുന്നു. അയാളെ ഹാമ്പ്ടണിൽ ചേർക്കുന്നതിനു വേണ്ട പ്രാരംഭവിദ്യാഭ്യാസവും അനന്തരം അവിടെ താമസിക്കുന്നതിനു വേണ്ട ദ്രവ്യവും അയാൾക്കു നൽകണമെന്നു എനിക്കു മനഃപൂർവമായ താൽപര്യം ഉണ്ടായിരുന്നു. ഈ രണ്ടു കാര്യവും സാധിക്കുന്നതിനു ഞാൻ ശക്തനായിത്തീർന്നതിൽ എനിക്കു അനല്പമായ കൃതാർത്ഥതയുണ്ടു്. മൂന്നുകൊല്ലം എന്റെ ഭ്രാതാവു ഹാമ്പ്ടണിൽ വിദ്യ അഭ്യസിച്ചു. അയാൾ ഇപ്പോൾ ടസ്കേജിയിലെ വിദ്യാശാലയിൽ വ്യവസായവിദ്യാധ്യക്ഷസ്ഥാനം വഹിച്ചുവരുന്നു. അദ്ദേഹം ഹാമ്പ്ടണിൽ നിന്നും തിരിച്ചുവന്നതിന്റെ ശേഷം അദ്ദേഹവും ഞാനും മിതവ്യയത്താലും അത്യധ്വാനത്താലും സമ്പാദിച്ച ദ്രവ്യംകൊണ്ടു ഞങ്ങളുടെ ദത്തസോദരനായ ജെയിംസിനേയും ഹാമ്പ്ടണിൽ അയച്ചു പഠിപ്പിച്ചു. അദ്ദേഹം ഇപ്പോൾ ടസ്കെജി വിദ്യാശാലയിലെ തപാലാഫീസിൽ ഒരു ഉദ്യോഗസ്ഥനാണു്. മാൽഡൺ നഗരത്തിൽ ഞാൻ ഉപാധ്യായവൃത്തിയിൽ നയിച്ച രണ്ടാമത്തെ വർഷമായ 1877-ൽ വിശേഷിച്ചു വേറെ യാതൊന്നും പ്രസ്താവയോഗ്യമായി സംഭവിച്ചിട്ടില്ല.

ഞാൻ മാൽഡൺ പട്ടണത്തിൽ താമസിച്ച കാലത്തിൽ "കു ക്ലുക്സ് ക്ലാൻ" എന്നു പേരുള്ള ഒരു ദുഷ്ടസംഘം ഉച്ചസ്ഥാനത്തെ പ്രാപിച്ചിരുന്നു. രാജ്യകാര്യം സംബന്ധിച്ച കാര്യങ്ങളിൽ കറുത്ത മനുഷ്യർക്കു പ്രബലത വന്നുകൂടെന്നായിരുന്നു ഈ സംഘക്കാരുടെ കഠിനമായ സിദ്ധാന്തം. അവരുടെ പ്രവൃത്തികൾ മിക്കവാറും നടന്നുവന്നതു രാത്രിയിൽ ആയിരുന്നു. അവർ നീഗ്രോ-ജനങ്ങളെ പലവിധം ഉപദ്രവിച്ചുവന്നിരുന്നു. പള്ളികളേയും പള്ളിക്കൂടങ്ങളേയും അവർ തീവെച്ചു നശിപ്പിച്ചു. അവരുടെ ഉപദ്രവത്താൽ അനേകം സാധുക്കൾ സങ്കടം അനുഭവിച്ചു; ചിലർ മനസ്സുമുട്ടി ജീവഹാനിയും ചെയ്തിട്ടുണ്ടു്. അന്യായം ചെയ്തുവന്ന ഈ സംഘക്കാരുടെ ദുഷ്പ്രവൃത്തികളെ ഞാൻ നല്ലവണ്ണം ഓർക്കുന്നുണ്ടു്. ചില വെള്ളക്കാരും നീഗ്രോ-ജനങ്ങളും തമ്മിൽ ഒരിക്കൽ പരസ്യമായി നടന്ന ശണ്ഠ കാണ്മാൻ എനിക്കു സംഗതിയായി. ഓരോ കക്ഷിയിലും നൂറിൽ കുറയാതെ ആളുകൾ ഉണ്ടായിരുന്നു. ശണ്ഠയിൽ പലർക്കും കഠിനമായ മുറിവുകൾ

ലഭിച്ചു. മുറിവേററവരിൽ ഒരാൾ എൻെറ പ്രിയപ്പെട്ട സ്വാമിനിയുടെ ഭർത്താവായ ജനറൽ ലൂയിസ് റഫ്നർ ആയിരുന്നു. ആ ഉദാരശീലൻ നീഗ്രോ-ജനങ്ങളെ സഹായിക്കാൻ ശ്രമിച്ചു. അതു കണ്ടു കുപിതന്മാരായ വെള്ളക്കാർ അദ്ദേഹത്തെ അടിച്ചും ഇടിച്ചും വശംകെടുത്തി. അപ്പോൾ ഏററ പരുക്കുകളാൽ ഉണ്ടായ ദേഹപീഡ അദ്ദേഹത്തെ ജീവാവസാനംവരെ ക്ലേശിപ്പിച്ചു. ഈ സംഘക്കാരുടെ ഉപദ്രവം ഞങ്ങളുടെ സ്വതന്ത്രജീവിതത്തെ വ്യാകുലപ്പെടുത്തുമെന്നു വിചാരിച്ചു ഞാൻ വളരെ വ്യസനിച്ചു. സംഘത്തിൻെറ ഉയർച്ച, നീഗ്രോ-ജാതിക്കാരുടെ പുനർജീവിതത്തിനു ഒരു ശനിപ്പിഴയായിരുന്നു.

ഉഭയസമുദായങ്ങളുടെ അവസ്ഥയിൽ ഉണ്ടായിട്ടുള്ള വ്യത്യാസത്തെ വിശദീകരിക്കുന്നതിനു മാത്രമാണ വിഷാദകരമായ ഈ സംഗതിയെക്കുറിച്ചു ഇത്രയും ഇവിടെ പ്രസ്താവിച്ചതു്. ആധുനികകാലത്തു ദക്ഷിണദേശങ്ങളിൽ മുൻപറഞ്ഞ മാതിരിയിലുള്ള സംഘങ്ങൾ ഇല്ല. അതിൻെറ ഓർമ്മപോലും ഇല്ലെന്നും പറയാം. ഇനിയുള്ളകാലം, ദുഷ്ടസംഘങ്ങൾ പ്രബലപ്പെട്ടുവരാൻ മാർഗ്ഗവും ഇല്ല.

---

## അദ്ധ്യായം 5.

### പുനർന്നിർമ്മാണഘട്ടം.

1867 മുതൽ 1878 വരെ ഉള്ള കാലഘട്ടം നീഗ്രോ-ജനങ്ങൾ സ്വസമുദായത്തെ നവീനമായി സ്ഥിരീകരണം ചെയ്ത സമയമായിരുന്നു. ഈ കാലത്തു് ഈ ജാതിക്കാർ കാർയ്യഭയാകുലന്മാരായിരുന്നു. വർഗ്ഗോന്നതിക്കു അത്യന്താപേക്ഷിതമാണ, ലത്തീൻ, ഗ്രീക്കു, എന്നീ ഭാഷകളിലുള്ള ജ്ഞാനവും, സക്കാരുദ്യോഗലാഭവും, എന്നു വിചാരിച്ചു ഇവർ ഭ്രമിച്ചിരുന്നു. വിദ്യ സമ്പാദിക്കുന്നതിലുള്ള താൽപര്യം, അസാമാന്യമായിരുന്നുവെന്നു അറുപതും എഴുപതും വയസ്സുള്ളവർ പോലും പള്ളിക്കൂടങ്ങളിൽ പോകാൻ തുടങ്ങിയ അവസ്ഥ പ്രത്യക്ഷമാകുന്നുണ്ടല്ലോ. അക്ഷരജ്ഞാനം ലഭിച്ചാൽ എങ്ങനെയും പരാപേക്ഷകൂടാതെ കാലക്ഷേപം കഴിക്കാമെന്നായിരുന്നു ഇവരുടെ വിചാരം. വിശിഷ്യ, ഗ്രീക്കു

ലത്തിനോ കൂടി അഭ്യസിച്ചാൽ ഒരുവനു അമാനുഷമായ പദവി പോലും ലഭിക്കുമെന്ന വിചാരവും ഇവരെ മോഹിപ്പിച്ചിരുന്നു.

കുറേവിദ്യ അഭ്യസിച്ചു ഉടനെ അനേകം ജനങ്ങൾ മതപ്രസംഗകർത്താക്കന്മാരായും ഉപദേഷ്ടാക്കളായും പുറപ്പെട്ടുതുടങ്ങി. ഇങ്ങനെ സഞ്ചരിക്കാനാരംഭിച്ചവരിൽ ഏതാനുംപേർ, യോഗ്യന്മാരും കൃത്യബോധമുള്ളവരും ദൈവഭക്തന്മാരും ആയിരുന്നുവെങ്കിലും, മിക്കവരും മതപ്രസംഗത്തെയും ഉപാദ്ധ്യായവൃത്തിയെയും കേവലം കാലക്ഷേപത്തിനുള്ള ലഘുവായമാർഗ്ഗമായി മാത്രമാണു സ്വീകരിച്ചിരുന്നതു്. ഈ രണ്ടാംതരത്തിലുള്ള ഒരുത്തൻ ഒരു നീഗ്രോ-ഗ്രാമത്തിൽ വാദ്ധ്യാർവേലയ്ക്കായി പ്രവേശിച്ചപ്പോൾ, ഗ്രാമക്കാരുടെ പഞ്ചായത്തിൽ ഭൂമിയുടെ ആകൃതിയെപ്പററിവലിതായ ഒരു തർക്കം ഉണ്ടായി. ഭൂരിപക്ഷക്കാരുടെ അഭിപ്രായത്തെ ആസ്പദമാക്കി ഭൂമിയുടെ ആകൃതിയെക്കുറിച്ചു ആവശ്യംപോലെ ഭേദപ്പെടുത്തിയ പാഠം പഠിപ്പിക്കാൻ താൻ സന്നദ്ധനാണെന്നു ആ വാദ്ധ്യാർ പറഞ്ഞതായി കേട്ടിട്ടുണ്ടു്. മതവിഷയത്തിലും ഈ കൂട്ടുകാരുടെ ചാപല്യംകൊണ്ടു ജനങ്ങൾക്കു വളരെ ദോഷം നേരിട്ടിരുന്നു. മൂഢന്മാരും ദുർവൃത്തന്മാരുമായ അനേകം നീഗ്രോ-ജനങ്ങൾ അക്കാലത്തു മതപ്രസംഗകർത്താക്കന്മാരുടെ വേഷം കെട്ടി ജനസാമാന്യത്തെ പീഡിപ്പിച്ചുവന്നിരുന്നു. സ്വാതന്ത്ര്യം ലഭിച്ച ആദ്യകാലത്തു കൂട്ടിവായിക്കാൻ ശീലമായാൽ ഉടൻതന്നെ മതോപദേശം ചെയ്യാൻ അസംഖ്യം നീഗ്രോ-ജനങ്ങൾ സന്നദ്ധന്മാരായിരുന്നു. "ദൈവം എന്നെ വിളിക്കുന്നു" എന്നു പറഞ്ഞാണു ഈ കൂട്ടർ ഈ വേലയിൽ ചാടി പുറപ്പെട്ടുവന്നതു്. പശ്ചിമവർജിനിയാദേശത്തു ഈ 'വിളി' പ്രത്യക്ഷപ്പെട്ടതു ഇപ്രകാരം ആയിരുന്നു. പള്ളിയിൽ ദേവാരാധനകാലത്തു പാതിരി വേദപുസ്തകത്തെ വായിക്കയോ വ്യാഖ്യാനിക്കയോചെയ്ത അവസരത്തിൽ ശ്രോതാക്കളിൽ ഒരുത്തൻ ഉണ്ടയേററവനെപ്പോലെ പെട്ടെന്നു ഭൂമിയിൽ പതിച്ചു ഒന്നുരണ്ടുമണിക്കൂർനേരം മിണ്ടാതെയും അനങ്ങാതെയും സ്ഥിതിചെയ്യും. അപ്പോൾ, "അയാൾ വിളികേട്ടു" എന്നൊരു ശ്രുതി സമീപത്തിരുന്നവർ പുറപ്പെടുവിക്കും. വിളികേട്ട ക്ഷണത്തിൽതന്നെ അയാൾ സത്യവേദ-പ്രദർശകനാകാതെ ഇരുന്നുവെങ്കിൽ ഈ വെളിച്ചപ്പാടു ഒന്നുരണ്ടുതവണകൂടി അയാളിൽ ഉണ്ടായി, തരംപോലെ അയാൾ ബോധംകെട്ടു വീണുരുണ്ടു, വീണ്ടുംവീണ്ടും വിളികേട്ടുതുടങ്ങും. ദൈവകാരുണ്യം

അവനിൽ ആവിർഭൂതമായെന്നും, ആയതിനാൽ അവൻ ഒട്ടും മടിക്കൂടാതെ സ്വവിശേഷപ്രചരണം ചെയ്യണമെന്നും ആണ ഇതിന്റെ അർത്ഥമെന്നു ജനങ്ങളും സൂത്രശാലിയായ അവനും വിചാരിച്ചുവന്നിരുന്നു. പിന്നീടു അയാൾ തത്വബോധകനായിത്തന്നെ കാലയാപനം ചെയ്വാൻ ആരംഭിക്കും. പഠിക്കാനായി നാൽപത്തോട്ടുകൂടി വേലചെയ്തിരുന്ന കാലത്തു ബുക്കർക്കു ഒരു ഭയം ഉണ്ടായിരുന്നു. അതു പഠിത്തം ഉണ്ടായാൽ തനിക്കും, ഇത്ര വെളിവു വന്നേയ്ക്കുമോ എന്നുള്ളതായിരുന്നു. ഭാഗ്യമത്രെ അയാൾക്കു വെളിച്ചപ്പാട് ഉണ്ടാകാഞ്ഞതു്. കാലക്രമത്തിൽ ഈ മാതിരി വെളിച്ചപ്പാടും വിളികേൾവിയും ഇല്ലാതായിത്തീൎന്നു.

ശിശുക്കൾ മാതാവിങ്കൽനിന്നു എന്നപോലെ ആദ്യകാലത്തു നീഗ്രോജനങ്ങൾ സർവ്വസഹായങ്ങളും രാജ്യഭരണകർത്താക്കന്മാരിൽനിന്നും ഉണ്ടാകുമെന്നു വിചാരിച്ചു. ഇതു അത്ര അസംഭാവ്യമല്ലല്ലോ. നികൃഷ്ടമായ ദാസ്യവൃത്തിയിൽനിന്നും ഇവൎക്കു വിമോചനം ഉണ്ടാക്കിക്കൊടുത്ത ഗവൎമ്മെണ്ടു—രണ്ടു ശതാബ്ദകാലം ഇവരുടെ പ്രയത്നത്തിന്റെ ആദായം അനുഭവിച്ചുവന്ന ഒരു ഇതരജനസമുദായം,—ഇവൎക്കു വിദ്യാഭ്യാസത്തിനും, കാലക്ഷേപമാൎഗ്ഗം സമ്പാദിക്കുന്നതിനുമായി ചില ഏൎപ്പാടുകൾ ചെയ്യേണ്ടതായിരുന്നുവെന്നും, ചെയ്യാഞ്ഞതു അനുകമ്പയില്ലായ്കയാലാണെന്നും ഒരാവലാതി പറവാൻ നീഗ്രോ—ജനങ്ങൾക്കു കാരണം ഉണ്ടു്. ഇതിനെ സംബന്ധിച്ചു ബുക്കർ പറഞ്ഞിട്ടുള്ളതു നോക്കുക:—സ്വാതന്ത്ര്യത്തിന്റെ ആരംഭദശയിൽ എനിക്കു യൗവനം ആരംഭിച്ചു അധികകാലം ആയിട്ടില്ലായിരുന്നുവെങ്കിലും, നീഗ്രോ—ജനങ്ങൾ അബദ്ധങ്ങൾ ചെയ്തുവന്നു എന്നും, അവ കാലക്രമേണ നിരാകരിക്കപ്പെടുമെന്നും, ഞാൻ വിശ്വസിച്ചിരുന്നു. എന്റെ ജാതിക്കാരെ സംബന്ധിച്ചിടത്തോളം ഉള്ള നവീകരണരീതി മിക്കവാറും ശരിയായ അടിസ്ഥാനമില്ലാത്തതും, കൃത്രിമവും, ക്ലേശപ്പെട്ടു ഉണ്ടാക്കീട്ടുള്ളതുമാണെന്നു എനിക്കു തോന്നിയിരുന്നു. അനേകസംഗതികളിൽ എന്റെ ജാതിക്കാരുടെ അറിവില്ലായ്കയെ ഒരു ഉപകരണമാക്കി ചില ധൂരമാർ ഉദ്യോഗം സമ്പാദിച്ചിട്ടുണ്ടു്. തെക്കേ ദിക്കിലുള്ള ധൂരമാൎക്കു ഒരു ശിക്ഷയായിത്തീരുന്നതിനുവേണ്ടി, ഉത്തരദേശത്തിലുള്ള വെള്ളക്കാർ നീഗ്രോ—ജനങ്ങൾക്കു ചില അധികാരങ്ങൾ കൊടുത്തു വെള്ളക്കാരുടെ നേൎക്കു അവയെ പ്രയോഗിപ്പിച്ചിട്ടും ഉണ്ടു്. അവസാനത്തിൽ നീഗ്രോ—

ജനങ്ങൾക്ക ഇതിൽനിന്നും ദോഷം നേരിടുമെന്ന ഞാൻ വിശ്വസിച്ചു. വസ്തുസമ്പാദനത്തിലും, തൊഴിലഭ്യാസത്തിലും ആയി വിനിയോഗിക്കേണ്ട സമയത്തെ ഇവർ രാജ്യകാൎയ്യസംബന്ധമായ വഴക്കുകളിലും വ്യവഹാരങ്ങളിലും വെറുതെ ചെലവാക്കി.

രാജ്യകാൎയ്യങ്ങളിൽ ഇടപെട്ടുള്ള ജീവിതം നന്നാണെന്നു പലൎക്കും അക്കാലത്തുണ്ടായിരുന്ന ഭ്രമം എന്നെയും ബാധിക്കാതിരുന്നില്ല. എന്നാൽ ഞാൻ ആ ഭ്രമത്തിനു വശംവദനാകാതെ സ്വജാതിക്കാൎക്ക ശാശ്വതമായ അഭ്യുദയം ഉണ്ടാക്കുന്നതിനു ശ്രമിക്കുകയാണു് എന്റെ ധൎമ്മം എന്നു കരുതി ഉദ്യോഗത്തിലുള്ള ആഗ്രഹം ഉപേക്ഷിക്കയും, നീഗ്രോ-വിദ്യാഭ്യാസവിഷയത്തിൽ ശ്രദ്ധ വെയ്ക്കുകയുമാണ ചെയ്തതു്. കുചരിതന്മാരും അനഭിജ്ഞന്മാരും ആയ അനേകം നീഗ്രോ ജനങ്ങൾ നിയമനിൎമ്മാണസംഘത്തിലെ അംഗങ്ങളായും ഉദ്യോഗസ്ഥന്മാരായും ആ കാലത്തു് ഇരുന്നിരുന്നു. കുറെമാസം മുമ്പു ഞാൻ തെക്കൻ ദിക്കിലെ ഒരു നഗരത്തിൽ സഞ്ചരിച്ചപ്പോൾ ഒരു രണ്ടുനിലയെടുപ്പിൽ വേലചെയ്തുകൊണ്ടിരുന്ന ചില കൊത്തന്മാർ താഴെ നിന്ന ഒരാളോടു്:—"എടോ ഗവർണരേ, ക്ഷണം കുറേ ചെങ്കല്ലിങ്ങോട്ടു കൊണ്ടുവരൂ'—എന്നു പറയുന്നതു കേട്ടു. "ക്ഷണമാകട്ടെ, ഗവർണരെ, ഗവർണരെ, ക്ഷണം കൊണ്ടുവരൂ" എന്നു പലവുരു അവർ പറഞ്ഞതുകേട്ടു. ഇങ്ങനെ അയാളെ വിളിച്ചതെന്തിനെന്നു ഞാൻ അന്വേഷിച്ചു. ഒരവസരത്തിൽ ആ കറുത്ത മനുഷ്യൻ ആ ദേശത്തിൽ ഒരു ഗവർണർസ്ഥാനം വഹിച്ചിരുന്നുവെന്നു ഞാൻ മനസ്സിലാക്കി. ഓരോ സൎക്കാരുദ്യോഗങ്ങളെ അക്കാലത്തു വഹിച്ചിട്ടുണ്ടായിരുന്ന എന്റെ ജാതിക്കാരെല്ലാം അയോഗ്യന്മാരായിരുന്നുവെന്നു വായനക്കാർ വിചാരിക്കരുതു്. അവരിൽ ചിലർ—ആലോചനാസഭയുടെ അംഗമായിരുന്ന ബി. കെ. ബ്രൂസ്, ഗവർണർ പിഞ്ച്ബാക്ക് മുതലായവർ,—കാൎയ്യസ്ഥന്മാരും, ശേഷിയുള്ളവരും, സത്യവാന്മാരും, യോഗ്യന്മാരും ആയിരുന്നു. പഠിത്തക്കുറവും പരിചയമില്ലായ്മയുംകൊണ്ടു നീഗ്രോ ഉദ്യോഗസ്ഥന്മാർ പല അബദ്ധങ്ങളും പ്രവൎത്തിച്ചിട്ടുണ്ടു്. പഠിത്തവും പരിചയവും ഇല്ലാത്ത ഏതു ജനങ്ങളും തെററു ചെയ്യാറുണ്ടു്. ഇപ്പോൾ തന്നെയും നീഗ്രോ ജനങ്ങൾക്ക രാജ്യഭരണസംബന്ധമായ അവകാശങ്ങൾ നല്കിയാൽ പഴയവിധം കുഴപ്പങ്ങൾ വന്നുചേരുമെന്നു ചിലർ വിചാരിച്ചുപോരുന്നുണ്ടു്. അതും ശരി

യല്ല. ഇപ്പോൾ അവരുടെ സ്ഥിതി വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. മുപ്പത്തഞ്ചു കൊല്ലത്തിനു മുമ്പാണു് അവൎക്കു അവകാശങ്ങളെ പരിപാലിക്കാൻ ശേഷിയില്ലാതിരുന്നതു്. അവരുടെ ഇടയിൽ ഇപ്പോൾ അറിവും ലോകപരിചയവും, ഉള്ള ജനങ്ങൾ ധാരാളം ഉണ്ടായിരിക്കുന്നതിനാൽ അവൎക്കു ചില അവകാശങ്ങളെ നൽകുന്നതു് അനുചിതമാകയില്ല. യോഗ്യത ഉണ്ടായിരിക്കുന്ന അവസരത്തിൽ ന്യായമായി ലഭിക്കേണ്ട സ്വാതന്ത്ര്യങ്ങൾ അവൎക്കു നൽകാതെ ഇരിക്കുന്നതു് അടിമത്തം, പോലെതന്നെയുള്ള ഒരു അനീതിയാണു്. അടിമത്തത്തിൽനിന്നും, നീഗ്രോജനങ്ങൾക്കും വെള്ളക്കാൎക്കും, രാജ്യത്തിനും ഉണ്ടായ ദോഷം ഇതു നീതിരഹിതമായ ഏൎപ്പാടിൽനിന്നും ഉണ്ടാകയേക്കും.

മാൽഡൻ ദേശത്തു രണ്ടു വൎഷക്കാലത്തോളം, ബുക്കർ അധ്യാപകജോലി നിൎവ്വഹിച്ചതിനുശേഷം അതായതു, തൻെറ രണ്ടു സഹോദരന്മാരെയും അനേകം യുവതീയുവാക്കന്മാരെയും ഹാമ്പ്ടൺ വിദ്യാലയത്തിൽ പ്രവേശിക്കുന്നതിനുമതിയായ പ്രാരംഭവിദ്യ അഭ്യസിപ്പിച്ചതിൻെറ ശേഷം, അയാൾ വാഷിങ്ടൺ നഗരത്തിലേക്കു് ഉയൎന്നതരം വിദ്യാഭ്യാസത്തിനായി പോയി അവിടെ എട്ടുമാസം താമസിച്ചു. അതിൽനിന്നും അയാൾക്കു വളരെ ഗുണം സിദ്ധിച്ചു. യോഗ്യതയുള്ള അനേകം സ്ത്രീപുരുഷന്മാരുടെ പരിചയം അയാൾക്കുണ്ടായി. ആ സ്ഥലത്തു നീഗ്രോജാതിക്കാൎക്കായി അനേകം പാഠശാലകൾ ഉണ്ടായിരുന്നു. എന്നാൽ അവയിൽ ഒന്നുംതന്നെ അധ്യേതാക്കളെ തൊഴിൽ അഭ്യസിപ്പിക്കുന്ന നിലയിൽ ഉള്ളതല്ലായിരുന്നു. ഈ അവസ്ഥയെ ബുക്കർ ശോചനീയമെന്നു ഗണിച്ചു. ഉപജീവനത്തിനു ഗവൎമ്മെന്റിനെ മാത്രം ആശ്രയിപ്പിക്കുന്ന വിധത്തിലുള്ള ഉയൎന്നതരം വിദ്യാഭ്യാസം വൎഗ്ഗത്തിൻെറ ഉയൎച്ചയ്ക്കു് ഉപയുക്തമായിട്ടുള്ളതല്ലെന്നു ബുക്കർ ദൃഢമായി ധരിച്ചിരുന്നു. ഉന്നതാവസ്ഥയിൽ എത്തിട്ടുള്ള സമുദായങ്ങൾ കൃഷി, കൈത്തൊഴിൽ, വ്യാപാരം ഈ പ്രവൃത്തികളെ ആദ്യമായി പരിശീലിച്ചവരും ഗവൎമ്മെൻറു ജോലികളെ മാത്രം ആശ്രയിക്കാത്തവരും ആണെന്നു് അയാൾ അറിഞ്ഞിട്ടുണ്ടായിരുന്നു.

കൊളംബിയാ സംസ്ഥാനത്തിലെ തലസ്ഥാനമായ വാഷിങ്ടൺ നഗരത്തിൽ അയാൾ പഠിച്ചു താമസിച്ചകാലം, അവിടെ അനേകം നീഗ്രോ ജനങ്ങൾ വന്നുചേൎന്നിരുന്നു. അവരിൽ

ചിലർ തെക്കൻദിക്കിൽനിന്നു വന്നവരും, സുഖവാസം മോഹിച്ചു പുറപ്പെട്ടവരും ആയിരുന്നു. ചിലർ ചില്ലറസൎക്കാർ പണക്കാരും ശേഷംപേർ ഉദ്യോഗത്തിനു കാപ്പുകെട്ടിവന്നവരും, ആയിരുന്നു. ബുദ്ധിമാന്മാരും കീൎത്തിമാന്മാരുമായ ചില കറുത്ത ആളുകൾ ആ നഗരത്തിലെ പ്രതിനിധിസഭയിൽ അംഗങ്ങളും, ഒരാൾ,—ബഹുമാനപ്പെട്ട ബി. കെ. ബ്രൂസ്,—കാൎയ്യാലോചനാസഭയിലെ ഒരു സാമാജികനും ആയി ശോഭിച്ചിരുന്നു. അക്കാലത്തു വാഷിങ്ങ്ടൺ നഗരം കറുത്ത ആളുകളുടെ ശ്രദ്ധയെ ആകർഷിക്കുന്നതിനുള്ള ഒരു സങ്കേതസ്ഥാനമായിരുന്നു. കൊളുംബിയാ സംസ്ഥാനത്തിൽ നീഗ്രോ ജനങ്ങൾക്കു ഒരിക്കലും സ്വാതന്ത്ര്യഭംഗം നേരിടുകയില്ലെന്നും അവർ അറിഞ്ഞിട്ടുണ്ടായിരുന്നു. നീഗ്രോ ജാതിക്കാരുടെ വിദ്യാഭ്യാസത്തിനുവേണ്ടി ഏൎപ്പെടുത്തിയിരുന്ന പാഠശാലകൾ അന്യദേശങ്ങളിൽ ഉള്ളവയേക്കാൾ വെടിപ്പും നന്മയും ഉള്ളവയായിരുന്നു. അവിടെ താമസിച്ചുവന്ന സ്വജാതിക്കാരുടെ നടവടികളെ അവൻ ശ്രദ്ധയോടുകൂടി അന്വേഷിച്ചറിഞ്ഞു. അവന്റെ ജാതിക്കാരിൽ ചിലർ യോഗ്യന്മാരും ധനികന്മാരും ആയിരുന്നു. എന്നാൽ അധികം ആളുകളും അന്തസ്സാരമില്ലാത്തവരും, ഭാവിയെപ്പററി ചിന്തിക്കാത്തവരും ആയിരുന്നു. പത്തുപതിനഞ്ചു രൂപയിലധികം ഒരു വാരത്തിൽ വേലചെയ്തു സമ്പാദിക്കാത്തവരായ ചില യുവാക്കന്മാർ ഞായറാഴ്ച ദിവസങ്ങളിൽ രണ്ടുമൂന്നു രൂപ ചെലവാക്കി, വണ്ടിപിടിച്ചു സവാരി പോയി കേമന്മാരാണെന്നു ഭാവിച്ചു ലോകരെ ഭ്രമിപ്പിച്ചുവന്നു. എഴുപത്തഞ്ചും നൂറും ഡാളർ ഗവൎമ്മെണ്ടു ശമ്പളം വാങ്ങിച്ചുവന്നിരുന്ന പല യുവാക്കന്മാൎക്കും ആ സംഖ്യ ചെലവിനു മതിയായിരുന്നില്ല. പ്രതിനിധിസഭയിൽ ഏതാനും കാലം മുമ്പു സാമാജികരായിരുന്ന ചില ആളുകൾ ജോലിയില്ലാതെയും ചെലവിനു പണമില്ലാതെ കഷ്ടപ്പെട്ടും നടന്നിരുന്നു. തങ്ങളുടെ ആവശ്യങ്ങളെയെല്ലാം ഗവൎമ്മെണ്ടു നിറവേററിക്കൊടുക്കേണ്ടതാണെന്നു അവരുടെ മനസ്സിൽ ഒരു ബോധം ജനിച്ചിരുന്നു. തങ്ങൾക്കു കാലക്ഷേപം കഴിപ്പാനുള്ള മാൎഗ്ഗം അന്വേഷിക്കുന്നതു തങ്ങളുടെ കടമയല്ല, ഗവൎമ്മെണ്ടിന്റെ ചുമതലയായിരുന്നു എന്നാണു അവർ വിചാരിച്ചതു. അവരെ നാട്ടുമ്പുറങ്ങളിൽ കുടിപാൎപ്പിച്ചു കൈത്തൊഴിൽ, കച്ചവടം മുതലായ പ്രവൃത്തികളിൽ പ്രവേശിപ്പിച്ചു, അവൎക്കു മേൽഗതിയുണ്ടാക്കുവാൻ ശ്രമിക്കുന്നതു വളരെ

നന്നായിരിക്കുമെന്നു ബുക്കർക്കു തോന്നി. ഈ വിചാരം ഫലവത്താകുന്നതിനു് അപ്പോൾ അയാൾക്കു ത്രാണിയില്ലായിരുന്നു. പ്രകൃതി എല്ലാവരുടേയും മാതാവാണല്ലോ. തന്നെ ആശ്രയിക്കുന്ന ജനങ്ങൾക്കു പക്ഷപാതംകൂടാതെ അവൾ സമ്പത്തു നൽകുന്നുണ്ടു്. അവളുടെ പ്രീതി സമ്പാദിക്കുവാൻ യത്നവും ക്ഷമയും ഉള്ളവർക്കൊക്കെ സാധിക്കും. അവളുടെ സഹായം അകൈതവമായിട്ടുള്ളതാണെന്നു പരിശ്രമശീലന്മാർ അനുഭവംകൊണ്ടു് അറിയുന്നു.

പ്രസ്തുതനഗരത്തിൽ കാണപ്പെട്ട വേറെ ഒരു വസ്തുതയും അവനെ ക്ലേശിപ്പിച്ചു. വസ്ത്രങ്ങൾ അലക്കി കാലക്ഷേപം കഴിച്ചുവന്ന അനേകം സ്ത്രീകളുടെ പുത്രികൾ ആറും എട്ടും സംവത്സരം വിദ്യാശാലകളിൽ പഠിച്ചതിന്റെശേഷം വീട്ടിൽ വരുമ്പോൾ അവർക്കു, തൊഴിലിൽ ഒന്നിലും ശീലം ഇല്ലെങ്കിലും, വിലയേറിയ വസ്ത്രങ്ങളും കുപ്പായങ്ങളും ശിരോലങ്കാരങ്ങളും ചെരുപ്പുകളും ആവശ്യങ്ങളായിത്തീർന്നിരുന്നു. ആവശ്യങ്ങൾ കൂടിവന്നപ്പോൾ അവ നിർവ്വഹിക്കുന്നതിനുള്ള ശക്തി കുറയുകയാണു് ഉണ്ടായതു്. ആറെട്ടുവർഷം പുസ്തകപഠനം ഉണ്ടായതിനാൽ മാതാക്കളുടെ തൊഴിലിൽ പ്രവേശിക്കുന്നതിനുള്ള സൌകര്യം അവർക്കു് ഇല്ലാതാകയുംചെയ്തു. ഇതിന്റെ ഫലം ശോചനീയമായിരുന്നു. മാനസികപരിഷ്കാരത്തിനു് എന്നപോലെ സൌകര്യം ഇവർക്കു തൊഴിലഭ്യാസത്തിനും, നൽകിയിരുന്നുവെങ്കിൽ ഇവരുടെ ഭാവിജീവിതം എത്രയോ ഗുണസമ്പൂർണ്ണവും ഉപയോഗയുക്തവും ആയിരിക്കുമായിരുന്നു!

വാഷിങ്ടൺ നഗരത്തിൽ ഉണ്ടായ താമസം അവസാനിക്കാറായപ്പോൾ ബുക്കറെ സ്വദേശത്തെ ജനങ്ങൾ ഒരു പ്രത്യേക ജോലിക്കായി ക്ഷണിച്ചു. ഈ ജോലി പ്രസംഗനിർവ്വഹണം ആയിരുന്നു. അവരുടെ ദേശത്തിന്റെ തലസ്ഥാനം ഒരു സ്ഥലത്തുനിന്നു മറെറാരിടത്തേക്കു മാററി സ്ഥാപിക്കേണ്ടിയിരുന്നു. അതിൽ ജനാഭിപ്രായം അന്വേഷിച്ചറിഞ്ഞു്, അവരിൽ ഭൂരിപക്ഷം ഉള്ള സ്ഥലം സ്ഥിരപ്പെടുത്തുന്നുവെന്നുകണ്ടു് ആ വിവരം ഗവൎമ്മെണ്ടിനെ അറിയിക്കുന്ന കാര്യത്തിൽ വേണ്ട ശ്രമം ചെയ്യുന്നതിനായിട്ടാണു ബുക്കർ നിയോഗിക്കപ്പെട്ടതു്. ബുക്കറുടെ യത്നം സഫലമായി എന്നു പറഞ്ഞാൽ മതിയല്ലോ.

# അദ്ധ്യായം 6.

## കൃഷ്ണവർഗ്ഗവും അരുണവർഗ്ഗവും.

ഇക്കാലത്തു ബുക്കർ പ്രദർശിപ്പിച്ച വാഗ്ധോരണിയുടെ ആസ്വാദ്യത നിമിത്തം ഗുണകാംക്ഷികളായ സജാതീയർ, അയാളോടു സർക്കാരുദ്യോഗം സ്വീകരിക്കണമെന്നപേക്ഷിച്ചു. എന്നാൽ, അയാൾ ആ അപേക്ഷ സ്വീകരിച്ചില്ല. എന്തെന്നാൽ, അയാളുടെ സ്ഥിരമായ വിശ്വാസം, വർഗ്ഗോന്നതിക്കു് ആവശ്യമായുള്ള സർക്കാരുദ്യോഗലാഭമല്ലെന്നും, വിദ്യാഭ്യാസത്തിലും, വ്യവസായത്തിലും, വസ്തുസമ്പാദനത്തിലും പ്രബലമായ ഒരു സ്ഥിരത, തന്റെ വംശക്കാർക്കു് ഉണ്ടായിരിക്കുന്നതാണെന്നും ആയിരുന്നു. ഉദ്യോഗവൃത്തിയിൽ ഒരുവിധം വിജയം സമ്പാദിക്കുന്നതു ദുസ്സാധമാണെന്നു് അയാൾക്കു വിചാരമില്ലായിരുന്നുവെങ്കിലും, സ്വസുഖങ്ങളെ ത്യജിച്ചും സ്വജനങ്ങളുടെ അഭ്യുദയത്തിനുള്ള മാർഗ്ഗങ്ങളെ മനസ്സുകൊണ്ടും, വാക്കുകൊണ്ടും, സമ്പാദിക്കുന്നതാണു് ഉത്തമമെന്നു് അയാളുടെ മനസ്സിൽ ഗാഢമായിത്തോന്നി. അയാളുടെ ജാതിക്കാർ അഭ്യുദയം പ്രാപിച്ചുവന്ന ഈ കാലഘട്ടത്തിൽ മിക്ക യുവാക്കന്മാർക്കും പഠിത്തം കഴിഞ്ഞതിന്റെ ശേഷം ഉദ്യോഗസ്ഥന്മാരോ വലിയ വക്കീലന്മാരോ ആകണമെന്നും യുവതികൾക്കു സംഗീതവിദ്യയിൽ നൈപുണ്യം സമ്പാദിക്കണമെന്നും, ആയിരുന്നു വലിയ താല്പര്യം. വക്കീൽപണിയും ഉദ്യോഗവും സംഗീതനിപുണതയും ലഭിക്കുന്നതിനുമുമ്പായി തന്റെ ജാതിക്കാർ സമ്പാദിക്കേണ്ട കാര്യങ്ങൾ അനേകം ഉണ്ടായിരുന്നെന്നു നമ്മുടെ യുവാവിനു് അക്കാലത്തു തോന്നിയിരുന്നു.

തന്റെ ജാതിക്കാർ അടിമത്തത്തിൽ പെട്ടിരുന്നകാലത്തു് അതിലൊരുത്തൻ വീണ വായിക്കാൻ പഠിച്ച കഥ അപ്പോൾ അയാളുടെ ഓർമ്മയിൽവന്നു. തന്നെ വീണവായന പഠിപ്പിക്കുന്നതിനായി ഒരു നീഗ്രോ, തന്റെ കൊച്ചെജമാന്മാരിൽ ഒരാളുടെ സഹായം അപേക്ഷിച്ചു. വൃദ്ധനായ അവനു് ആ വിദ്യ വശമാക്കാൻ സാധിക്കയില്ലെന്നു വിചാരിച്ചു് അദ്ദേഹം അവനോടു പറഞ്ഞു:—"അമ്മാച്ചാ, * ജെയിക്ക നിങ്ങളെ വീണവായന

* വൃദ്ധന്മാരായ നീഗ്രോജനങ്ങളെ വെള്ളക്കാർ അമ്മാച്ചന്മാരെന്നു വിളിക്കുക പതിവായിരുന്നു.

പഠിപ്പിക്കാം. ഒന്നാംപാഠത്തിന്ന നിങ്ങൾ എനിക്ക മൂന്ന ഡാളറും രണ്ടാംപാഠത്തിന്ന രണ്ടു ഡാളറും മൂന്നാംപാഠത്തിന്ന് ഒരു ഡാളറും തരേണ്ടിവരും. അവസാന പാഠത്തിന്ന് ഇരുപത്തഞ്ചു സെൻറു തന്നാൽ മതി." അമ്മാച്ചൻ ജെയിക്ക്,—"അങ്ങിനെതന്നെ, കൊച്ചേമാനെ പറഞ്ഞതുപോലാകട്ടെ. അപ്പോഴെ, ഏമാനെ ആ കടശ്ശിയിലെ പാഠം എന്നെ ആദ്യം പഠിപ്പിച്ചേക്കണം."

മേല്പറഞ്ഞ ജോലി—അതായതു—പ്രധാന പട്ടണസ്ഥാപനത്തെ സംബന്ധിച്ചതു—തീർന്ന ഉടനെ ആരംസ്ട്രാങ്ങ്, ഹാംപ്ടൺ വാർഷികയോഗത്തിലേക്ക ഒരുപന്യാസം തയ്യാറാക്കാൻ ബുക്കറോട്ട് ആവശ്യപ്പെട്ടു. സ്വപ്നത്തിൽപോലും വിചാരിച്ചിട്ടില്ലായിരുന്ന ഈ സൽക്കാരം അവന്ന വളരെ ആനന്ദം നൽകി. അയാൾ വളരെ ശ്രമിച്ച് ഒരുപന്യാസംഎഴുതി. പ്രബന്ധം 'ജയം സമ്പാദിക്കുന്നതിനുള്ള ശക്തി' എന്ന വിഷയത്തെപ്പററിയായിരുന്നു.

പണ്ടു പോയ വഴിയിൽക്കൂടിയായിരുന്നു ബുക്കർ ഹാംപ്ടനിലേക്ക പ്രസംഗം വായിക്കാൻ പോയതു്. അഞ്ചു കൊല്ലത്തിന്നിടയ്ക്കു വഴിക്ക വളരെ പരിഷ്കാരം വന്നിട്ടുണ്ടായിരുന്നു. ഹാംപ്ടൺവരെ അപ്പോൾ തീവണ്ടി പൊയ്ക്കൊണ്ടിരുന്നു. പഴയ യാത്രയിൽ കണ്ട സംഗതികളെ ഓർത്തും ഇപ്പോഴത്തെ മാററങ്ങളെപ്പററി ചിന്തിച്ചും അയാൾ ആശ്ചര്യപ്പെട്ടു. അഞ്ചുവർഷക്കാലത്തിൽ തൻെറ ജീവിതഗതിക്കും ആഗ്രഹങ്ങൾക്കും സംഭവിച്ചിട്ടുള്ള ഭാവഭേദം സാധാരണ അന്യർക്കുണ്ടാകാത്ത അവസ്ഥയാണെന്ന ഹാംപ്ടണിൽ ചെന്നെത്തിയപ്പോൾ അയാൾക്ക തോന്നി. അദ്ധ്യാപകരും വിദ്യാർത്ഥികളും നിർവ്യാജമായ സന്തോഷത്തോടെ അയാളെസൽക്കരിച്ചു. ആ വിദ്യാലയത്തിൽ സ്വജനങ്ങളുടെ ആവശ്യത്തിന്ന് അനേകം പരിഷ്കൃതസമ്പ്രദായങ്ങൾ വർഷംതോറും നടപ്പിൽ വന്നുകൊണ്ടിരുന്നു. സാഹിത്യവകുപ്പിലും വ്യവസായവകുപ്പിലും കാലോചിതമായ പരിഷ്കാരം നടപ്പാക്കിയിരുന്നു. വേറെ ഒരു പാഠശാലയെ മാതൃകയാക്കി ഗണിച്ചല്ല, മഹാനായ ജനറൽ ഹാംപ്ടൺ പാഠശാല നടത്തിവന്നതു്. നീഗ്രോ-ജനങ്ങളുടെ ആവശ്യങ്ങൾക്ക് അപ്പോഴപ്പോൾ വേണ്ടിവന്ന നിവൃത്തിമാർഗ്ഗങ്ങൾ ഏർപ്പെടുത്തിത്തന്നെയാണ് അദ്ദേഹം അവരെ മേല്പോട്ടുമേല്പോട്ടു നയിച്ചുകൊണ്ടുവന്നതു്. സാധാരണ വിദ്യാദാതാക്കന്മാർ പുരാതനമോ നവീനമോ ആയ

ഒരു മാതൃകയെ അവലംബിച്ചാണ് അവരുടെ പ്രവൃത്തി നടത്തിപ്പോരുന്നതു്. സാധനത്തിന്റെ സ്ഥിതിയോ പദാൎത്ഥത്തിന്റെ ഉപയോഗമോ നോക്കാതെ ഒരേ കരുവിൽ വാൎത്തെടുക്കുവാൻ ചിലർ ഉദ്യോഗിക്കുന്നതുപോലെയാണു ചില വിദ്യാപ്രചാരകസംഘക്കാർ ബാലന്മാരെ വിദ്യാഭ്യാസം ചെയ്യിക്കുന്നതു്. ഈ വിധത്തിൽ അല്ലായിരുന്നു ഹാമ്പ്ടൺമന്ദിരത്തിലെ പ്രവൃത്തി. പ്രസംഗം സാരഗൎഭമായിരുന്നുവെന്നു് എല്ലാവരും അനുമോദിച്ചതു ബുക്കരുടെ ശ്രമത്തിനു് ഉത്തമമായ പ്രതിഫലമായിത്തീൎന്നു.

അതിൽപിന്നെ സ്വദേശത്തു തിരികെവന്നു കുട്ടികളെ പഠിപ്പിക്കുന്ന വേലയിൽ വീണ്ടും പ്രവേശിച്ചുകഴിഞ്ഞപ്പോൾ ബുക്കർ ഹാമ്പ്ടൺ പാഠശാലയിലേക്കു തന്നെ ഉപാദ്ധ്യായവേലയ്ക്കു ക്ഷണിക്കപ്പെട്ടു. പ്രവേശിച്ചിരുന്ന ജോലിവിട്ടു പിരിയുന്നതിൽ സ്വല്പം വൈമനസ്യം ഉണ്ടായിരുന്നുവെങ്കിലും, ജനറൽ ആൎമ്സ്ട്രാങ്ങിന്റെ അപേക്ഷ നിരസിക്കുവാനുള്ള വൈമനസ്യംനിമിത്തം, ബുക്കർ വീണ്ടും ഹാമ്പ്ടണിലേക്കു പുറപ്പെട്ടു. ബുക്കർ ഹാമ്പ്ടണിലേക്കു ക്ഷണിക്കപ്പെട്ടതു് ഉപാദ്ധ്യായവൃത്തി കൈയേൽക്കുന്നതിനു പുറമെ ചില വിഷയങ്ങളിൽ കൂടുതലായ ജ്ഞാനം സമ്പാദിക്കുന്നതിനുകൂടി ആയിരുന്നു. 1879-ൽ ആയിരുന്നു ഈ സംഭവം. പശ്ചിമ വൎജീനിയായിൽ അയാൾ ആദ്യം പഠിച്ചുതുടങ്ങിയ കാലത്തു രണ്ടു സോദരന്മാരെ കൂടാതെ ബുദ്ധിയും പഠിത്തത്തിൽ താല്പൎയ്യവും ഉള്ള നാലു ബാലന്മാരെക്കൂടെ ബുക്കർ പ്രത്യേകശ്രദ്ധയോടെ അഭ്യസിപ്പിച്ചു് ഉയൎന്നതരം വിദ്യാഭ്യാസത്തിനായി ഹാമ്പ്ടണിലേയ്ക്കു് അയച്ചിട്ടുണ്ടായിരുന്നു. അവർ അവിടെ ചെന്നപ്പോൾ ഉയൎന്ന ക്ലാസുകളിൽ പ്രവേശിക്കാൻ യോഗ്യതയുള്ളവരായിരുന്നുവെന്നു വാദ്ധ്യാന്മാർ കണ്ടറിഞ്ഞതിന്റെ ഫലമായിരുന്നു, ബുക്കരുടെ നിയമനം. അയാൾ ഹാമ്പ്ടണിലേയ്ക്കു് അയച്ചിരുന്നവരിൽ ഒരാളാണു ബോസ്റ്റൺ നഗരത്തിൽ വൈദ്യവിഷയത്തിൽ നിപുണനായും വിദ്യാഭ്യാസസംഘത്തിലെ അംഗമായും താമസിച്ചുവരുന്ന ഡാക്ടർ സാമുവൽ ഇ കോർട്ട്നി.

മഹാനായ ജെനറൽ അക്കാലത്തു് ഒരു നവീനമായ സമ്പ്രദായം ഏൎപ്പെടുത്തണമെന്നു ഇച്ഛിച്ചിരുന്നു. അമേരിക്കയിൽ അക്കാലത്തു പരിഷ്കൃതന്മാരായി നീഗ്രോ ജാതിക്കാരല്ലാതെ ആദിമനിവാസികളായ ഇൻഡ്യൻജാതിക്കാരുംകൂടിയുണ്ടായിരു

ണം. ഈയാളുകളുടെ വർണ്ണം ശോണമായിരുന്നതിനാൽ, ഇവൎക്കു സാധാരണ പേരുപറഞ്ഞുവരുന്നതു "ശോണഹിന്ദുക്കൾ" എന്നാണു്. ഈ വൎഗ്ഗത്തിലുള്ള എഴുപത്തഞ്ചു യുവാക്കന്മാരെക്കൂടി ഹാമ്പ്ടണിൽ പഠിപ്പിക്കണമെന്നായിരുന്നു മേൽ പറയപ്പെട്ട പുതിയ ഏർപ്പാടു്. ഈ ബാലന്മാരുടെ ഭരണകർത്താവായിട്ടാണു് ബുക്കറെ ആവശ്യപ്പെട്ടതു്. ഇതു സ്പൃഹണീയമായ വേല ആയിരുന്നുവെങ്കിലും, വർജീനിയായിലെ ജോലി ഉപേക്ഷിക്കുന്ന കാൎയ്യത്തിൽ ബുക്കൎക്കു സങ്കടം തോന്നിയില്ലെന്നില്ല; എങ്കിലും അയാൾ അതിൽനിന്നു പിരിഞ്ഞു. ജനറൽ ആംസ്ട്രാങ്ങ് ആവശ്യപ്പെട്ട ജോലി ചെയ്യുവാൻ കഴികയില്ലെന്നു പറയുക അയാൾക്കു് അസാദ്ധ്യമായിരുന്നു.

വെള്ളക്കാരെപ്പോലെ തങ്ങൾക്കു് ആഭിജാത്യം ഉണ്ടെന്നായിരുന്നു, ഇൻഡ്യക്കാരുടെ ധാരണ. നീഗ്രോ ജാതിക്കാർ അടിമകളായിരുന്നതിനാൽ അവർ കേവലം നിസ്സാരന്മാരാണെന്നും ഇവർ കരുതിയിരുന്നു. പ്രകൃത്യാ, യോദ്ധാക്കളും നായാട്ടിൽ സമൎത്ഥന്മാരും ആയ ഈ ജാതിക്കാർ യൂറോപ്യന്മാൎക്കുപോലും കീഴടങ്ങിയിരുന്നില്ല. അടിമത്തം പ്രചാരത്തിൽ ഇരുന്ന കാലത്തു് ഇന്ത്യക്കാരും അവരുടെ ദേശത്തിൽ അടിമകളുടെ മേൽ പ്രഭുത്വം നടത്തീട്ടുണ്ടായിരുന്നു. എന്നുമാത്രമല്ല, ശോണവർണ്ണന്മാരായ ഇന്ത്യക്കാരെ വിദ്യാഭ്യാസം ചെയ്യിച്ചു പരിഷ്കൃതന്മാരാക്കുന്നതിനുവേണ്ടി ഹാമ്പ്ടണിൽ പ്രവൎത്തിക്കപ്പെടുന്ന സമ്പ്രദായം നിഷ്പ്രയോജനമാണെന്നും പരക്കെ ഒരു വിശ്വാസം ഉണ്ടായിരുന്നു. ഇതെല്ലാം ബുക്കറുടെ നടവടികൾക്കു സാവധാനതയും പാകതയും വരുത്തി. ഇങ്ങനെയുള്ള ജനങ്ങളുടെ ഭരണകർത്തൃത്വം വഹിക്കുന്നതു വളരെ പ്രയാസമുള്ള ജോലിയായിരുന്നു. ഇതിനായി നിയോഗിക്കപ്പെട്ടതു തന്നെ ജെനറൽ ആംസ്ട്രാങ്ങിനു ബുക്കറുടെ മനോഗുണത്തിലും സാമൎത്ഥ്യത്തിലും അനുകമ്പാശീലത്തിലും ഉള്ള വിശ്വാസത്തെ പ്രത്യക്ഷപ്പെടുത്തുന്നു. ഹാമ്പ്ടണിൽ ചെന്നതിന്റെ ശേഷം ബുക്കർ ഏകദേശം എഴുപത്തഞ്ചു് ഇൻഡ്യൻയുവാക്കന്മാരോടുകൂടി ഒരു മന്ദിരത്തിൽ താമസം തുടങ്ങി. അവരുടെ ജാതിയിൽ ഉൾപ്പെട്ടവനല്ലാത്ത ബുക്കർമാത്രമേ ആ മന്ദിരത്തിൽ ഉണ്ടായിരുന്നുള്ളു. താൻ ഏല്പ്പെട്ട കാൎയ്യത്തിൽ വിജയം സിദ്ധിക്കുമോ എന്നു് ആദ്യകാലം അയാൾക്കു പ്രബലമായ ശങ്കയുണ്ടായിരുന്നു. ഭാരവാഹിത്വത്തിന്റെ

ഗൌരവം സദാ ഓൎത്തുകൊണ്ടിരുന്ന അവർ ഈ ദുർഘടമയ ജോലിയിൽ വിജയിയായി ഭവിക്കണമെന്നു നിശ്ചയിച്ചു് ഇൻഡ്യക്കാരുടെ അഭിവൃദ്ധിക്കായി സൎവ്വാത്മനാ യത്നംചെയ്തുതുടങ്ങി. അധികതാമസം കൂടാതെ ബുക്കർ, ഇൻഡ്യൻയുവാക്കന്മാരുടെ സ്നേഹബഹുമാനവിശ്വാസങ്ങളെ സമ്പാദിച്ചു. ഇതരജനങ്ങളെപ്പോലെ ഇൻഡ്യരും അന്യന്മാരുടെ ദയാപൂൎവ്വമായ പ്രവൃത്തിയിൽ സന്തോഷവും കൃതജ്ഞതയും പ്രത്യക്ഷപ്പെടുത്തുന്നവരായിരുന്നു. അവൎക്കു് അഹിതമായിരുന്നതു് അവരുടെ നീണ്ട തലമുടി വെട്ടുന്നതും, പുതപ്പു് ഉപേക്ഷിക്കുന്നതും പുകയിലച്ചുരുട്ട വലിക്കാതിരിക്കുന്നതും ആയിരുന്നു. ഈ അപ്രിയത്തെ അവർ ത്യജിക്കേണ്ടതായിരുന്നു. വെള്ളക്കാരന്റെ വസ്ത്രം ധരിക്കയും, അവന്റെ ആഹാരം ഭുജിക്കയും, അവന്റെ ഭാഷ സംസാരിക്കയും, അവന്റെ മതം ആചരിക്കയും ചെയ്യാത്ത ജാതിക്കാർ പൂൎണ്ണപരിഷ്കാരം പ്രാപിക്കാത്തവരാണെന്നാണു് അമേരിക്കയിലെ വെള്ളക്കാരുടെ ദൃഢമായ ധാരണ. ഇൻഡ്യക്കാരുമായി സഹോദരസ്നേഹത്തോടുകൂടി നീഗ്രോ-ബാലന്മാർ സഹവാസം ചെയ്തുവന്നതും ബുക്കരുടെ ദൃഷ്ടാന്തത്തെ അനുകരിക്കുന്ന ക്രിയയായിരുന്നു. ഇൻഡ്യൻബാലന്മാരെ, ഇംഗ്ലീഷുഭാഷ പഠിപ്പിക്കുന്നതിനു് മനഃപൂൎവ്വം കൃഷ്ണവൎണ്ണന്മാരായ നീഗ്രോ-വിദ്യാൎത്ഥികൾ ശോണവൎണ്ണന്മാരായ ഇൻഡ്യക്കാരോടു സ്നേഹപൂൎവ്വം സഹവാസംചെയ്തുവന്നതുപോലെ വെള്ളക്കാരായ ബാലന്മാർ ഇതരവൎഗ്ഗത്തിലുള്ളവരോടു പ്രവൎത്തിക്കുമോ എന്നു സംശയമാണു്.

ഇൻഡ്യാദേശത്തിൽ ഹിന്ദു-ജനങ്ങളോടുള്ള ലൌകികവ്യാപാരങ്ങളിൽ പാശ്ചാത്യരായ യൂറോപ്യന്മാർ കാണിച്ചുവരാറുള്ള മാതിരി ചില ചപലകൃത്യങ്ങൾ അമേരിക്കയിലെ വെള്ളക്കാർ നീഗ്രോ ജാതിക്കാരോടും അന്യജാതീയരോടും കാണിച്ചുവരാറുണ്ടു്. എത്രതന്നെ യോഗ്യതയുണ്ടായാലും ഒരു നാട്ടുകാരൻ (കറുത്തമനുഷ്യൻ) വെള്ളക്കാരനോടു സദൃശനല്ലെന്നു് ഇൻഡ്യയിൽ ഒരു വിചാരം ഉണ്ടല്ലോ. അമേരിക്കയിൽ അതുപോലെതന്നെ സാമുദായികമായും മററും ഉള്ള പ്രവൃത്തികളിൽ, സ്ഥാനതുല്യതയോ മാന്യസാമീപ്യമോ നീഗ്രോജനങ്ങൾക്കുണ്ടെന്നു വെള്ളക്കാർ സമ്മതിക്കുന്നില്ല. ഇതിനു് ഇവിടെ ഒരു ഉദാഹരണം പറയാം. നിയമനിൎമ്മാണസഭയിലെ ഒരംഗവും, വിദ്വാനും, യോഗ്യനും ആയ ബഹുമാനപ്പെട്ട ഫ്രെഡറിക്കു് ഡഗ്ളസു് എന്നു പേരായ

ഒരു നീഗ്രോ, പെൻസിൽവാനിയാ ഡിസ്ത്രിക്റ്റിൽ ഒരിക്കൽ പുകവണ്ടിവഴി യാത്രചെയ്തു. മററുള്ള യാത്രക്കാരെപ്പോലെ അയാളും ഒരേ കൂലിതന്നെ കൊടുത്തുവെങ്കിലും റെയിൽവെ-ഉദ്യോഗസ്ഥന്മാർ, ഇയ്യാളെ യൂറോപ്യന്മാരിരിക്കുന്ന വണ്ടിയിൽ ഇരിക്കാൻ അനുവദിക്കാതെ ചുമടുകളും ഇടുന്ന വണ്ടിയിലാണു് കേററിക്കൊണ്ടുപോയതു്. ഇൻഡ്യയിൽ റെയിൽവെ സവാരിചെയ്തിട്ടുള്ളവർ യൂറോപ്യന്മാൎക്കും യൂറേഷ്യന്മാൎക്കും പ്രത്യേകമായി വണ്ടിയുള്ള വിവരം അറിഞ്ഞിരിക്കുമല്ലോ. ഇത്തരം ഏർപ്പാടാണു് അമേരിക്കയിലും ഉള്ളതു്. ഇങ്ങനെ നീഗ്രോ-ഉദ്യോഗസ്ഥൻ, സാമാനവണ്ടിയിൽ ഇരുന്ന സമയത്തു പരിചയക്കാരായ ചില വെള്ളക്കാർ വന്നു അവനുണ്ടായ അവമാനത്തെപ്പററി സഹതപിച്ചു പറഞ്ഞപ്പോൾ അയാൾ ഉത്തരം പറഞ്ഞതു്:—"അവൎക്കു എന്നെ അവമാനിക്കാൻ കഴികയില്ല; ഈ ദേഹത്തിലുള്ള ആത്മാവിനെ ആൎക്കും നികൃഷ്ടമാക്കാൻ സാധിക്കയില്ല, ഈ വ്യത്യസ്തമായ പ്രവൃത്തിമൂലം ഉള്ള അവമാനം എനിക്കല്ല,—അതു ചെയ്യുന്നവൎക്കു മാത്രമാണു്" എന്നായിരുന്നു.

"ഞങ്ങളുടെ ദേശത്തിന്റെ ഒരു അംശത്തിൽ, പുകവണ്ടി യാത്ര ചെയ്യുന്ന ജനങ്ങൾ ജാതിക്രമം അനുസരിച്ചു് അവരവൎക്കു വെയ്ക്കപ്പെട്ടിട്ടുള്ള വണ്ടികളിൽ സഞ്ചാരം ചെയ്യേണ്ടതാണെന്നു് ഒരേർപ്പാടുണ്ടായിരുന്നു. കറുപ്പു് എവിടെ തുടങ്ങുന്നു വെളുപ്പു് എവിടെ അവസാനിക്കുന്നു എന്നൊരു സംശയം എനിക്കുണ്ടാവാനുള്ള കാരണം ഇവിടെ പ്രസ്താവിക്കാം. ജനനവശാൽ നീഗ്രോ-വംശത്തിൽ ഉൾപ്പെട്ടവനും, വെളുപ്പുനിറംകൊണ്ടു യൂറോപ്യനു തുല്യനും ആയ ഒരുത്തൻ ഒരിക്കൽ നീഗ്രോ ജനങ്ങൾക്കായി വിഭജിക്കപ്പെട്ടിട്ടുള്ള ഒരു വണ്ടിയിൽ ഇരുന്നിരുന്നു. വണ്ടിയുടെ നേതാവായ ഉദ്യോഗസ്ഥൻ ഈ മനുഷ്യൻ കേറിയിരുന്ന വണ്ടി പരിശോധിക്കാനായി വന്നുചേൎന്നപ്പോൾ അയാൾ വളരെ വിഷമിച്ചു. അയാൾ നീഗ്രോ ആണെങ്കിൽ ധവളന്മാർ ഇരിക്കുന്നിടത്തു് അയാളെ പ്രവേശിപ്പിക്കുന്നതു ശരിയല്ല; ധവളനാണെന്നു വരികിൽ നീഗ്രോ, ആണോ എന്നു ചോദിച്ചു് അയാളെ അവമാനിക്കുന്നതു ഉചിതമല്ല ഉദ്യോഗസ്ഥൻ അയാളെ ആപാദചൂഡം ഒന്നു നോക്കി. തലമുടി, കണ്ണു മൂക്കു കൈ ഇവയെ നോക്കിയിട്ടും അയാളുടെ സംശയം നീങ്ങിയില്ല. ഒടുവിൽ അയാൾ അകത്തേയ്ക്കു തലയിട്ടു പ്രസ്തുത മനുഷ്യന്റെ കാലിനെ സൂക്ഷിച്ചു

[illegible]ചാരി. അപ്പോൾ അയാളുടെ സംശയം തീൎന്നു. എന്റെ ജാതിക്കാരുടെ അവയവങ്ങളിൽ ഒന്നിനെങ്കിലും ഭാവഭേദംവരാത്തതു്, ആ ജാതിയുടെ ഭാഗ്യംതന്നെ എന്നു ഞാൻ വിചാരിച്ചു സന്തോഷിച്ചു" എന്നു ബുക്കർ എഴുതീട്ടുണ്ടു്.

ആഭിജാത്യം ഉള്ള ഒരുത്തന്റെ യോഗ്യതയെ സൂക്ഷ്മമായി മനസ്സിലാക്കാവുന്നതു ഭാഗ്യഹീനരും, താഴ്ന്നവരും ആയവരോടുള്ള അയാളുടെ ഭാവനയിൽനിന്നാകുന്നു. താഴ്ന്നവരോടു് അനുകമ്പ കാണിക്കയും, അവരെ ഉയൎത്തുന്നതിനു ശ്രമിക്കയും ചെയ്യുന്നതാണു്, ഒരുത്തന്റെ യോഗ്യതയുടെ ഉത്തമലക്ഷണം. അമേരിക്കയുടെ സ്വാതന്ത്ര്യസമ്പാദകനും സൎവയോഗ്യനും, സൎവ്വജ്ഞനും ആയിരുന്ന, മഹാനായ ജാൎജ്ജ് വാഷിങ്ങ്ടൺ ഒരിക്കൽ കാൽനടയായി പോകുമ്പോൾ അദ്ദേഹത്തെ കണ്ടു് അടിമയായ ഒരു നീഗ്രോ ആദരപൂൎവം തൊപ്പി തലയിൽനിന്നും എടുത്തു് ആചാരം ചെയ്തു. അദ്ദേഹം ഉടൻതന്നെ, തന്റെ തൊപ്പി ഉയൎത്തിപ്പിടിച്ചു് ആ ആചാരത്തെ സ്വീകരിച്ചു. തന്റെ സ്നേഹിതരും അനുഗാമികളും ആയ വെള്ളക്കാർ ഈ കൃത്യത്തെപ്പറ്റി ആക്ഷേപിച്ചു് അദ്ദേഹത്തോടു പറഞ്ഞപ്പോൾ അദ്ദേഹം ഉത്തരം പറഞ്ഞതു്,—'സാധുവും അറിവില്ലാത്തവനും ആയ ഒരു കറുത്ത മനുഷ്യനു് എന്നെക്കാൾ മൎയ്യാദയുണ്ടെന്നു സമ്മതിക്കാൻ ഞാൻ സന്നദ്ധനാണെന്നു നിങ്ങൾ ശങ്കിക്കുന്നുവോ," എന്നായിരുന്നു.

ഇൻഡ്യൻ ബാലന്മാരുടെ രക്ഷാധികാരിയായി ബുക്കർ ഹാമ്പ്ടണിൽ പാൎത്തിരുന്നകാലത്തു് ജാതിയെക്കുറിച്ചു വിനോദകരങ്ങളായ ചില സംഭവങ്ങൾ അയാളുടെ അനുഭവത്തിൽതന്നെ ഉണ്ടായി. ഒരു ഇൻഡ്യൻ ബാലനു ദീനം പിടിച്ചു. അവനെ വാഷിങ്ങ്ടണിൽ കൊണ്ടുചെന്നു് ഒരു ഗവൎമ്മെണ്ടു് കാൎയ്യദൎശിയെ ഏല്പിച്ചു രസീതുവാങ്ങി അവന്റെ സ്വന്തരാജ്യത്തേയ്ക്കു അയക്കുന്നതിനു വേണ്ട ഏൎപ്പാടു ചെയ്യേണ്ടതു, ബുക്കരുടെ ജോലിയായിത്തീൎന്നു. നമ്മുടെ യുവാവിനു അത്ര ലോകപരിചയം ഇല്ലായിരുന്നു. വാഷിങ്ങ്ടണിലേയ്ക്കു പോയതു് ഒരു ആവിവള്ളംവഴിയായിരുന്നു. ഭക്ഷണകാലസൂചകമായ മണികേട്ടു്; യാത്രക്കാരിൽ മിക്കവരും ആഹാരംകഴിച്ചുതീൎന്നതിൽ പിന്നെയാണു്, അയാളും ബാലനും ഭക്ഷണപ്പുരയിൽ ചെന്നുചേൎന്നതു്. അപ്പോൾ അതിലെ വിചാരിപ്പുകാരൻ,—'ബാലനു് ഇവിടെ ഭക്ഷണം കൊടുക്കാം. നിങ്ങൾക്കു തരാൻ പാടില്ല'—എന്നു സവിനയം

ബുക്കറോടു പറഞ്ഞു. ഇൻഡ്യൻ ബാലൻെറയും, അയാളുടേയും നിറത്തിനു വലിയ വ്യത്യാസം ഒന്നും ഇല്ലായിരുന്നിട്ടും അവരെ തരംതിരിക്കുന്ന വിഷയത്തിൽ വിചാരിപ്പുകാരനു യാതൊരു പ്രയാസവും ഉണ്ടായിരുന്നില്ല. വാഷിങ്ടണിൽ എത്തിയതിൻെറ ശേഷവും, ബുക്കൎക്കു ഭക്ഷണകാൎയ്യത്തിൽ ചില സൌകൎയ്യക്കുറവുകൾ ഉണ്ടായി. അതും ജാതിസംബന്ധമായി വന്നതാണു്. വെള്ളക്കാരുടെ വകയായുള്ള ഭോജനശാലകളിലും, കപ്പലുകളിലും നീഗ്രോ ജാതിക്കാൎക്കു ഭക്ഷണത്തിനു സൌകൎയ്യം കൊടുത്തിരുന്നില്ല. അമേരിക്കയിലെ ധവളന്മാർ നീഗ്രോ-ജാതിക്കാരെ അത്ര നീചന്മാരെന്നാണു വിധിച്ചിരുന്നതു്.

ഇൻഡ്യൻ ബാലന്മാരുടെ മേലന്വേഷണം ഒരു സംവത്സരകാലം വഹിച്ചുകഴിഞ്ഞപ്പോൾ ബുക്കരുടെ വേല വേറൊന്നായിത്തീൎന്നു. ഹാമ്പ്ടൺ പാഠശാലയുടെ ഉടമസ്ഥൻ അക്കാലത്തു നവീനമായ ഒരു ശാഖ ഏൎപ്പെടുത്തി. അതു് അഗതികളായ നീഗ്രോ ബാലികാബാലന്മാരുടെ ഉപയോഗത്തിനുവേണ്ടിയായിരുന്നു. അദ്ദേഹത്തിൻെറ ഏൎപ്പാടനുസരിച്ചു് പകൽ പത്തുമണിക്കൂറു വേലചെയ്യുന്നവൎക്കു രാത്രിയിൽ രണ്ടുമണിക്കൂറു പള്ളിക്കൂടത്തിൽ പഠിക്കുന്നതിനു സൌകൎയ്യം സിദ്ധിച്ചിരുന്നു; ഇവൎക്കു ശമ്പളമായി ആഹാരച്ചെലവിനുള്ളതു നീക്കി ഒരു സ്വല്പമായ സംഖ്യ അനുവദിക്കപ്പെട്ടിരുന്നു. ഇവരുടെ ജോലിയിൽ നിന്നു പാഠശാലയിലേക്കുണ്ടായ ആദായത്തിൽ ഒരു പ്രധാന ഭാഗം ഇവരുടെ ഉപയോഗത്തിനായിത്തന്നെ പ്രത്യേകം സൂക്ഷിക്കപ്പെട്ടിരുന്നു. ഇതിൻെറ സഹായംകൊണ്ടു് അനേകംപേർ ഒന്നു രണ്ടു വൎഷം ഇങ്ങനെ കഴിച്ചതിൽപിന്നെ ക്രമമായി പള്ളിക്കൂടത്തിൽ പഠിച്ചു വന്നിട്ടുണ്ടു്.

ഈ പുതിയ വകുപ്പിൻെറ ഉപാദ്ധ്യക്ഷസ്ഥാനം ബുക്കർ വഹിച്ചുതുടങ്ങി. ആരംഭത്തിൽ ഈ വകുപ്പിൽ പന്ത്രണ്ടുപേർ ചേൎന്നിരുന്നു. ബാലന്മാർ തടിയറുക്കുന്ന യന്ത്രശാലയിലും, ബാലികകൾ അലക്കുന്നിടത്തും, പകൽ വേലചെയ്തു. രാത്രിയിൽ നിശ്ചിതസമയത്തു പഠിത്തവും നടത്തി. പകൽ വേലയിലും രാത്രിയിൽ പഠിത്തത്തിലും ഒന്നുപോലെ ഉത്സാഹത്തെയും, സാമൎത്ഥ്യവും പ്രകടിപ്പിച്ച ഈ ക്ലാസിനു ബുക്കർ "ചൊടിയുള്ള വകുപ്പു്" എന്ന നാമധേയം കൊടുത്തു. കാലക്രമത്തിൽ ഈ വകുപ്പു് അനേകംപേരുടെ പ്രവേശത്താൽ വൎദ്ധിച്ചുവന്നു. അക്കാലത്തു്

അതിൽ അഭ്യാസം ചെയ്തിരുന്ന 25 പേരും പില്കാലത്തു് ഓരോ തുറകളിൽ പ്രവേശിച്ചു സ്വത്തും, മാന്യതയും സമ്പാദിച്ചതു ബുക്കരുടെ ശ്രമത്തിന്റെ ശാശ്വതഫലങ്ങളിൽ ഒന്നാണു്.—ഇപ്പോൾ ഹാമ്പ്ടനിൽ മേല്പറഞ്ഞവകുപ്പിൽ നാന്നൂറോളം ആളുകളുണ്ടു്.

---

## അദ്ധ്യായം 7.

### ടസ്കേജിയിലെ ആദ്യകാലം.

ഹാമ്പ്ടനിൽ ഇൻഡ്യക്കാരുടെ രക്ഷാധികാരിത്വവും, രാത്രിപാഠശാലയുടെ ഭരണവും നടത്തിയിരുന്നകാലത്തു് ബുക്കർ നൂതനമായ ചില വിഷയങ്ങളെ പരിശീലനം ചെയ്തു. അപ്പോൾ അയാളുടെ അദ്ധ്യാപകരിൽ ഒരാൾ ഡിവൃത്രീ ഡാക്ടർ എച്ച്. ബി. ഫ്രിസ്സൽ എന്ന പേരായ മഹാനായിരുന്നു. ജനറൽ ആറംസ്ട്രാങ്ങിന്റെ കാലത്തിനിപ്പുറം ഹാമ്പ്ടൻപാഠശാലയുടെ അദ്ധ്യക്ഷത വഹിച്ചു ആൾ അദ്ദേഹമായിരുന്നു.

തന്റെ ജീവിതോദ്ദേശ്യത്തിൽ ആദ്യമായി ബുക്കർ പ്രവേശിക്കാനുണ്ടായ സന്ദർഭത്തെപ്പറ്റി അയാൾ ഇപ്രകാരം എഴുതിയിരിക്കുന്നു:—“1881-ലെ മേ മാസത്തിൽ അരുവത്തു ഞാൻ രാത്രി പാഠശാലയിൽ വേലചെയ്തു കഴിഞ്ഞപ്പോൾ എന്റെ ജീവികാധമ്മത്തിൽ പ്രവേശിക്കുന്നതിനുള്ള വഴി ഞാൻ വിചാരിച്ചിരിക്കാത്ത വിധത്തിൽ, തെളിഞ്ഞു. ഒരു രാത്രിയിൽ പള്ളിക്കൂടം സംബന്ധിച്ചുള്ള ദേവാലയത്തിലെ പ്രവൃത്തി അവസാനിച്ചപ്പോൾ ജനറൽ ആറംസ്ട്രാങ്ങ് പറഞ്ഞു—“ടസ്കേജി എന്ന ദിക്കിൽനിന്നു ചില മാന്യന്മാർ എനിക്കയച്ചു കത്തിൽ അവർ അവിടെ ഒരു സാങ്കേതിക പാഠശാല സ്ഥാപിക്കാൻ ആലോചിച്ചുവരുന്നുവെന്നും അതിന്റെ അദ്ധ്യാപകനായിരിക്കാൻ സാമത്ഥ്യമുള്ള ഒരുത്തനെ ആവശ്യമുണ്ടെന്നും കാണുന്നു.” ഈ ജോലി സാമത്ഥ്യത്തോടുകൂടി നിവ്വഹിക്കുന്നതിനു ശേഷിയുള്ള കറുത്ത മനുഷ്യൻ ഉണ്ടായിരിക്കുമെന്നു് അവക്കു വിചാരമില്ലാതിരുന്നതിനാൽ ഒരു ധവളനെ തിരഞ്ഞെടുത്തയക്കണമെന്നായിരുന്നു അവരുടെ അപേക്ഷ. പിറേറന്നാൾ ആറംസ്ട്രാങ്ങ് എന്നെ ആഫീസിൽ വിളിച്ചു് എനിക്കു ആ ജോലി സ്വീകരിക്കാമോ എന്നു

പ്പെട്ടെന്നു ചോദിച്ചു. ശ്രമിച്ചുനോക്കാൻ തയ്യാറാണെന്നു ഞാൻ പറഞ്ഞു. ഉടൻതന്നെ, വെള്ളക്കാരിൽ ആരെയും ആ ജോലിക്കു ശേഷിയുള്ളവരായി താൻ അറിയുന്നില്ലെന്നും, കറുത്ത മനുഷ്യൻ മതിയാകുമെങ്കിൽ ഞാൻ ഉണ്ടെന്നും അദ്ദേഹം അവർക്കെഴുതിയയച്ചു.

കുറേ നാൾ ഇതിനെപ്പറ്റി ഒരു അനക്കവും ഉണ്ടായില്ല. പിന്നീട് ഒരു ദിവസം രാത്രിയിൽ ദേവാരാധനസമയത്ത് ജനറലിന് ഒരു കമ്പി കിട്ടി. പ്രാർത്ഥന കഴിഞ്ഞതിന്റെശേഷം അദ്ദേഹം എല്ലാവരുടെയും മുമ്പിൽവച്ച് അതു വായിച്ചു. അതിന്റെ ഉള്ളടക്കം: "ബുക്കർ ടി. വാഷിംഗ്ടൺ മതിയാകും; ഉടൻ അയാളെ അയയ്ക്കണം," എന്നായിരുന്നു.

വിദ്യാർത്ഥികളും അദ്ധ്യാപകന്മാരും ഐകകണ്ഠ്യേന അയാളെ അനുമോദിച്ചു. കാലതാമസംകൂടാതെ പുറപ്പെട്ടു ഗൃഹത്തിൽ സ്വല്പകാലം താമസിച്ചതിന്റെശേഷം ബുക്കർ ടസ്കേജിയിൽ എത്തി. അതു രണ്ടായിരം ജനങ്ങൾ ഉള്ള ഒരു പട്ടണം ആയിരുന്നു. അവരിൽ പകുതി ആളുകളും കറുത്ത മനുഷ്യരായിരുന്നു. ആ പട്ടണം ഇരുന്ന ഡിസ്ട്രിക്റ്റിൽ വെള്ളക്കാരെക്കാൾ അധികം നീഗ്രോജനങ്ങൾ ആണ് ഉണ്ടായിരുന്നത്. ടസ്കേജി എന്ന സ്ഥലം ദക്ഷിണദേശത്തിലെ കൃഷ്ണമേഖലയിൽ ഉൾപ്പെട്ടതായിരുന്നു. നീഗ്രോജനങ്ങൾ അധികം താമസിച്ചുവന്ന സ്ഥലം ആണ് കൃഷ്ണമേഖലയെന്നുപറയപ്പെടുന്നത്. ഏതെല്ലാംസ്ഥലങ്ങളിൽ നീഗ്രോജനങ്ങൾ വെള്ളക്കാരെക്കാൾ അധികപ്പെട്ടുകാണുന്നുവോ അവയെല്ലാം ഈ നാമധേയത്താൽ സൂചിക്കപ്പെട്ടുവരുന്നുണ്ട്. ഈ സ്ഥലത്തു കെട്ടിടങ്ങളും സാമഗ്രികളും ഉണ്ടായിരിക്കുമെന്നാണു ബുക്കർ വിചാരിച്ചിരുന്നത്. പക്ഷേ, അതൊന്നും അവിടെ ഇല്ലായിരുന്നുവെങ്കിലും വിദ്യാഭ്യാസത്തെ ആകാംക്ഷിക്കുന്ന ജനങ്ങൾ അനേകം ഉണ്ടായിരുന്നതു അയാൾക്കു സന്തോഷജനകമായിരുന്നു. ഒരു വിദ്യാലയം ഇരിക്കുന്നതിന് ഉചിതമായ സ്ഥലം ആയിരുന്നു ടസ്കേജി. നീഗ്രോജനങ്ങൾ തിങ്ങിവിങ്ങി താമസിച്ചിരുന്ന പ്രദേശത്തിന്റെ മദ്ധ്യസ്ഥാനത്തിൽ ആയിരുന്നു ഈ നഗരം. പ്രധാനപ്പെട്ട തീവണ്ടിപ്പാതയിൽനിന്നും അഞ്ചുനാഴിക അകലെ കിടന്നിരുന്നതിനാൽ അതിൽ ഒരുമാതിരി ഏകാന്തതയും ഒതുക്കവും ഉണ്ടായിരുന്നു. അടിമത്തം ഉണ്ടായിരുന്ന കാലത്തും അതിൽ പിന്നീടും, വെള്ളക്കാരുടെവക അനേകം പാഠശാല-

കൾ ഈ സ്ഥലത്തെ അലങ്കരിച്ചിരുന്നു. സമീപവാസികളായ ധൊരമാർ വിദ്യാഭ്യസിച്ചവരായിരുന്നു; വിശേഷിച്ച് ഒരു സഹായം ആയിരുന്നു. വലിയ നഗരങ്ങളിൽ കുടിപാർക്കുന്ന നീഗ്രോജനങ്ങളുടെ ഇടയിൽ സർവ്വസാധാരണമായി കണ്ടുവരുന്ന നടപ്പുദോഷമോ ശരീരക്ഷീണമോ ആ ദേശത്തെ ജനങ്ങളെ ബാധിച്ചിരുന്നില്ല. എന്നു മാത്രമല്ല വെള്ളക്കാരും നീഗ്രോജനങ്ങളും പരസ്പരം സ്നേഹത്തോടാണ് അവിടെ താമസിച്ചുവന്നിരുന്നത്. ആ നഗരത്തിൽ അക്കാലത്ത് ഉണ്ടായിരുന്ന പ്രധാനപ്പെട്ട ഇരുമ്പുസാമാനശാലയുടെ ഉടമസ്ഥന്മാരിൽ ഒരുത്തൻ നീഗ്രോമനുഷ്യനും അന്യൻ ധൊരയും ആയിരുന്നു. ധൊരയുടെ ജീവാവസാനംവരെ ഈ കൂട്ടുവ്യാപാരം നിലനിന്നിരുന്നു.

ബുക്കർ വന്നെത്തുന്നതിന് ഒരു സംവത്സരംമുമ്പ് ആ പ്രദേശത്തെ നീഗ്രോജനങ്ങൾ ഡിസ്ട്രിക്ട് ഗവൺമെണ്ടിനു ഹർജികൊടുത്ത് ഒരു പള്ളിക്കൂടം വകയ്ക്കായി വർഷംതോറും രണ്ടായിരം ഡോളർ അനുവദിപ്പിച്ചിരുന്നു. ഈ ദ്രവ്യം വാദ്ധ്യാന്മാരുടെ ശമ്പളത്തിനല്ലാതെ സ്ഥലത്തിനോ കെട്ടിടത്തിനോ ഉപകരണങ്ങൾക്കോ ആയി ഉപയോഗിപ്പാൻ കല്പന ഉണ്ടായിരുന്നില്ല.

വിദ്യാലയസ്ഥാപനത്തെപ്പറ്റി ബുക്കർ എഴുതീട്ടുള്ളത് ഇപ്രകാരമാണ്. "ഞാൻ നിർവ്വഹിക്കേണ്ടിയിരുന്ന ജോലി എളുപ്പപ്പെട്ടതല്ലായിരുന്നു. കട്ടത്തറയിൽ മുങ്ങുകയോ, മണൽകൊണ്ടു കയറുണ്ടാക്കുകയോ, ചെയ്യാൻ തുനിയുമ്പോലെ വിഷമപ്പെട്ടതായിരുന്നു എന്റെ പ്രവൃത്തി എന്ന് എനിക്കു തോന്നി. നീഗ്രോജനങ്ങൾക്ക് അത്യുത്സാഹം തോന്നിയിരുന്നു; പാഠശാല സ്ഥാപിക്കുന്ന വിഷയത്തിൽ എന്തു സഹായം ചെയ്യുന്നതിനും അവർ തയ്യാറായിരുന്നു.

"എവിടെവേണം പാഠശാല സ്ഥാപിക്കേണ്ടതെന്ന സംഗതിയാണ് ആദ്യം എന്റെ ആലോചനയ്ക്കു വിഷയമായത്. ആ നഗരത്തിന്റെ മിക്ക ഭാഗങ്ങളും ചുറ്റിനടന്നു നോക്കിയതിന്റെ ശേഷം ഞങ്ങളുടെ ജാതിക്കാരുടെ വക ജീർണ്ണപ്പെട്ടുകിടന്നിരുന്ന ഒരു പള്ളിയുടെ സമീപത്തുള്ള ഒരു കെട്ടിടമാണ് ഇതിലേക്കായി ലഭിച്ചത്. പള്ളികൂടി ആവശ്യംപോലെ പള്ളിക്കൂടമായി ഉപയോഗിക്കാമായിരുന്നു. പള്ളിയും കെട്ടിടവും പഴക്കംകൊണ്ടു ജീർണ്ണിച്ചിരുന്നു. ഈ കെട്ടിടത്തിൽവച്ചു പഠിത്തം നടത്തിത്തുടങ്ങിയ മാസത്തിൽ ഞാൻ പഠിപ്പിച്ചുകൊണ്ടിരിക്കു

പോൾ ഒരു മഴപെയ്യു. അപ്പോൾ ബാലന്മാരിൽ ഒരുത്തൻ എനിക്കു കുടപിടിച്ചുതന്നു. അതിനടിയിൽ നിന്നാണു ഞാൻ പാഠം പറഞ്ഞുകൊടുത്തതു്. പല സന്ദർഭങ്ങളിലും കുട പിടിച്ചുകൊണ്ടാണു ഞാൻ ആഹാരം കഴിച്ചിട്ടുള്ളതു്. ഈ സംഗതികൊണ്ടുതന്നെ കെട്ടിടങ്ങളുടെ സ്ഥിതി എങ്ങനെയായിരുന്നുവെന്നു വെളിപ്പെടുന്നുണ്ടല്ലോ.”

ആലബാമായിലെ നീഗ്രോജനങ്ങളുടെ ആ കാലത്തെ സ്ഥിതിയെക്കുറിച്ചു നമ്മുടെ കഥാപുരുഷൻ പ്രസ്താവിച്ചിട്ടുള്ളതു നോക്കുക:—“ഞാൻ ആലബാമാ സംസ്ഥാനത്തിൽ പ്രവേശിച്ച കാലത്തു് ആ ദേശത്തുള്ള നീഗ്രോജനങ്ങൾ രാജ്യകാൎയ്യവിഷയത്തിൽ ശ്രദ്ധ വ്യാപരിപ്പിച്ചിരുന്നു. എല്ലാവിധത്തിലും ഞാൻ അവരെ അനുകരിക്കണമെന്നായിരുന്നു അവരുടെ താല്പൎയ്യം. അപരിചിതരായ അന്യരുടെ രാജ്യകാൎയ്യസംബന്ധമായ നിലയെപ്പററി അവൎക്കു ശങ്കയുണ്ടായിരുന്നെന്നു തോന്നുന്നു. എന്റെ അഭിപ്രായം അറിയാനും എന്നെ രാജ്യകാൎയ്യവിഷയത്തിൽ ഉപദേശിക്കാനും ആയി പലതവണ എന്നെക്കണ്ടു് എന്നോടു സംഭാഷണം ചെയ്യാനായി നിയോഗിക്കപ്പെട്ട ഒരാൾ വളരെ താല്പൎയ്യത്തോടെ എന്നോടു പറഞ്ഞതു് ഇപ്രകാരം ആയിരുന്നു:—“ഞങ്ങളുടെ അഭിപ്രായത്തിനനുസരണമായിരിക്കണം നിങ്ങളുടെ പ്രവൃത്തി എന്നാണു ഞങ്ങളുടെ അഭിലാഷം. കടലാസുകൾ വായിക്കുവാൻ ഞങ്ങൾക്കു് അത്ര വശമില്ല. എങ്കിലും, അഭിപ്രായം പറവാൻ അറിയാം. ഞങ്ങളുടെ അഭിപ്രായംതന്നെ നിങ്ങൾ സ്വീകരിക്കണം. ഞങ്ങൾ വെള്ളക്കാരന്റെ നടവടികളെ സൂക്ഷിച്ചു നോക്കുന്നുണ്ടു്. അവന്റെ ഗതി ഇന്നവിധമാണെന്നറിഞ്ഞാൽ, നേരേ വിപരീതമായി വേണം നാം നടക്കുവാൻ. എന്നാൽ നമുക്കു് അബദ്ധം പിണയുകയില്ല.” വെള്ളക്കാരൻ അഭിപ്രായപ്പെടുന്നതിനു പ്രതികൂലമായി പ്രവൎത്തിക്കേണമെന്നുള്ള വിചാരം ഇപ്പോൾ നീഗ്രോജാതിക്കാൎക്കു് ഇല്ല. ഇരുജാതിക്കാരുടേയും പൊതുഗുണം മാത്രം ആസ്പദമാക്കിയാണു് ഇപ്പോൾ കറുത്ത മനുഷ്യർ രാജ്യകാൎയ്യവിഷയങ്ങളെക്കുറിച്ചു സ്വാഭിപ്രായം പുറപ്പെടുവിച്ചുവരുന്നതു് എന്നു പ്രസ്താവിക്കുവാൻ ധൈൎയ്യം തോന്നുന്നതിൽ എനിക്കു സന്തോഷമുണ്ടു്”.

1881-ലെ ജൂൺമാസത്തിൽ ആദ്യമായിരുന്നു ഞാൻ ടസ്കേജിയിൽ ചെന്നുചേൎന്നതെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഒററമാസം

കൊണ്ടു ഞാൻ പാഠശാലയ്ക്കായി സ്ഥലം തിരഞ്ഞെടുക്കുകയും ആലബാമാ ദേശത്തിൽ സഞ്ചാരം ചെയ്തു ഉൾപ്രദേശങ്ങളിലുള്ള ജനങ്ങളുടെ സ്ഥിതികൾ മനസ്സിലാക്കുകയും, നൂതനമായി സ്ഥാപിച്ച വിദ്യാലയത്തെപ്പററി ജനങ്ങളുടെ ഇടയിൽ ഒരു വിജ്ഞാപനം പ്രചരിപ്പിക്കുകയുംചെയ്തു. ഞാൻ യാത്രചെയ്തതു നാട്ടിൻപുറത്തുള്ളവഴികളിൽക്കൂടെ ആയിരുന്നു. കഴുതവണ്ടിയാണു ഞാൻ ഉപയോഗിച്ചതു്. 'ചെന്നടം ചേക്ക' എന്ന മാതിരിയിലാണു കഴിച്ചുകൂട്ടിയതു്. സാധാരണ ജനങ്ങളുടെ ചെറിയ കുടിലുകളിൽ ഞാൻ ഭക്ഷണംകഴിക്കുകയും ഉറങ്ങുകയുംചെയ്തുവന്നു. അവരുടെ കളങ്ങൾ, വയലുകൾ, കൃഷിസ്ഥലങ്ങൾ, കുടിപ്പള്ളിക്കൂടങ്ങൾ, പള്ളികൾ ഇവയെല്ലാം ഞാൻ കണ്ടു. ഞാൻ ഓരോ ഗൃഹത്തിലും ചെന്നതു മിക്കവാറും ഒരു മുന്നറിവും കൊടുക്കാതെയായിരുന്നതിനാൽ ജനങ്ങളുടെ വാസ്തവമായ നിത്യവൃത്തി കണ്ടറിയുന്നതിനു് എനിക്കു സൌകര്യം ഉണ്ടായി.

പരുത്തികൃഷികൊണ്ടു കാലക്ഷേപം കഴിച്ചുവന്നിരുന്ന ജനങ്ങൾ മിക്കവാറും രാത്രിയിൽ ശയിച്ചിരുന്നതു് ഒരു മുറി മാത്രമുള്ള പുരകളിൽ ആയിരുന്നു. ഒരു ഗൃഹത്തിലുള്ളവരെല്ലാവരും വിശേഷാൽ വന്നുചേരുന്ന സംബന്ധികളും, അതിഥികളും ഒക്കെ കഴിച്ചുകൂട്ടിവന്നതു് ആ ഒരു പുരമുറിയിൽ തന്നെയായിരുന്നു. എല്ലാവരും കിടന്നതിന്റെ ശേഷമോ അഥവാ, മുൻകൂട്ടി വെളിയിൽ ഇറങ്ങിപ്പോയിട്ടോ ആയിരുന്നു, ഞാൻ, ഉറങ്ങുന്ന സമയം ഉപയോഗിക്കുന്ന ഉടുപ്പുകൾ ധരിച്ചുവന്നതു്. കൈയും മുഖവും കഴുകുന്നതിനുപോലുമുള്ള സൌകര്യം മിക്ക ഗൃഹങ്ങളിലും അകത്തു് ഉണ്ടായിരുന്നില്ല. തിണ്ണയിലോ മുററത്തോ വച്ചായിരുന്നു ഈ ക്രിയ നടത്തപ്പെട്ടുവന്നതു്.

ജനങ്ങളുടെ പതിവായ ആഹാരം വീട്ടിൽ വളർത്തുന്ന പന്നിയുടെ മാംസവും ചോളമാവുകൊണ്ടുണ്ടാക്കപ്പെടുന്ന അപ്പവും ആയിരുന്നു. ചിലെടത്തു വെറും വെള്ളത്തിൽ പുഴുങ്ങിയ കറുത്ത കണ്ണുമ്പയറും, അപ്പവുംമാത്രമെ ഉണ്ടായിരുന്നുള്ളു. സസ്യാദികൾ കൃഷിചെയ്യുന്നതിനു വേണ്ട സ്ഥലം ഓരോ ഗൃഹത്തിനു ചുററം ധാരാളം ഉണ്ടായിരുന്നുവെങ്കിലും മാംസവും പയറും ചോളവും ജനങ്ങൾ വാങ്ങിവന്നതു കടകമ്പോളങ്ങളിൽ നിന്നായിരുന്നു. പരുത്തി കൃഷിചെയ്യുന്നതിനു മാത്രമേ അവൎക്കു ഉത്സാഹം ഉണ്ടാ

യിരുന്നുള്ളു. പുരവാതൽവരെ മിക്ക വീടുകളിലും ഈ കൃഷി ചെയ്യപ്പെട്ടിരുന്നു.

ചില ഗൃഹങ്ങളിൽ അറുപതു ഡാളർ വിലപിടിച്ച തയ്യൽ യന്ത്രവും പന്ത്രണ്ടു പതിന്നാലു ഡാളർ വിലയുള്ളതും ചിത്രപ്പണി കൊണ്ടു മിനുങ്ങുന്നതും ആയ നാഴികമണിയും ഉണ്ടായിരുന്നു. കുറേശ്ശ പണം മാസംതോറും കൊടുത്തു വിലയടച്ചു സാമാനം വാങ്ങുന്ന ഏർപ്പാടിൻപേരിൽ അവർ ഇവ സമ്പാദിച്ചുവന്നതായിരിക്കണം. ഒരവസരത്തിൽ ഞാൻ താമസിച്ച ഒരു ഗൃഹത്തിൽ, വീട്ടുകാരായ നാലുപേരും ഞാനും ഒരു മേശയുടെചുററും ഇരുന്നു ഭക്ഷണം കഴിച്ചു. അഞ്ചാളുകളുടെ ഉപയോഗത്തിനു് അവിടെ ഒരു മുള്ളേ ഉണ്ടായിരുന്നുള്ളു. അതിനാൽ ഞാൻ വളരെനേരം ഭക്ഷിക്കാതെ ഇരിക്കേണ്ടിവന്നു. ആ മുറിയുടെ ഒരു ഭാഗത്തിൽ 60 ഡാളർ വിലയ്ക്കുവാങ്ങിയ ഒരു സംഗീതയന്ത്രം ഉണ്ടായിരുന്നു. മുള്ളൊന്നുമാത്രമെ ഉള്ളൂ എങ്കിലും സംഗീതയന്ത്രമോ മറേറാ 60 ഡാളർ വിലയ്ക്കുള്ളതെങ്കിലും ഒന്നു് അത്യാവശ്യമെന്നു വിചാരിക്കപ്പെട്ടിരുന്നു.

തയ്യൽയന്ത്രം ഉപയോഗിക്കാനോ, മണിനോക്കി നേരം പറവാനോ, സംഗീതയന്ത്രത്തിൽ നിന്നു സ്വരം പുറപ്പെടുവിക്കാനോ പഠിച്ചിട്ടുള്ളവർ ഗൃഹങ്ങളിൽ ഇല്ലായിരുന്നവെന്നുകൂടി പറയുമ്പോൾ അത്യാവശ്യസാധനങ്ങളെ വേണ്ടെന്നുവെച്ചും, അവർ ആഡംബരത്തിനായി മാത്രം അനാവശ്യച്ചെലവുകൾ ചെയ്തു വന്നിരുന്നു എന്നു പ്രത്യക്ഷമാണല്ലൊ.

മുമ്പു പറഞ്ഞ വിരുന്നുകാര്യത്തെപ്പററി സ്വല്പംകൂടി പറയാനുണ്ടു്. വിരുന്നു നടത്തിയവരുടെ ഇരിപ്പും നടവടിയും കണ്ടപ്പോൾ തന്നെ അവർ പതിവായി ഇപ്രകാരമൊന്നുംചെയ്തുവന്നിരുന്നില്ലെന്നു് എനിക്കു മനസ്സിലായി. യഥായോഗ്യം എന്നെ വിരുന്നൂട്ടാനായിരുന്നു അവർ ഒരുമിച്ചു കൂടിയിരുന്നതു്. നീഗ്രോ വീട്ടുകളിലെ നടവടി പ്രായേണ ഇതായിരുന്നു. അതിരാവിലെ കുടുംബിനി എഴുന്നേററു രണ്ടുരൂപ്പുകളിലായി മാംസംകൊണ്ടും മാവുപൊടികൊണ്ടും ആഹാരം പാകപ്പെടുത്തും. അതിനു പത്തു പതിനഞ്ചു മിനിട്ടു വേണ്ടിവരും. ഭർത്താവു ജോലിസ്ഥലത്തേയ്ക്കു പുറപ്പെടാറാകുമ്പോൾ ഒരു കയ്യിൽ കുറെ മാംസവും, മറെറ കയ്യിൽ കുറെ അപ്പവും എടുത്തു വഴിനീളെ തിന്നുംകൊണ്ടു നടന്നുപോകും. ഭാര്യ അടുപ്പിനടുത്തിരുന്നു തന്നെ പാത്രത്തിൽനിന്നു

വാരിവാരി വേണ്ടതു തിന്നും. കുട്ടികൾ മുററത്തു് ഓടിക്കളിച്ചും നടന്നും അവരുടെ പങ്കും തിന്നുതീൎക്കും. മാംസം സുലഭമായി വിലയ്ക്കു കിട്ടാത്ത കാലങ്ങളിൽ വയലിൽ ഇറങ്ങി വേലചെയ്യുന്നതിനു പ്രായംവന്നിട്ടില്ലാത്ത ബാലന്മാൎക്കു മാംസഭക്ഷണം ഇല്ലായിരുന്നു.

കാലത്തെ ആഹാരം കഴിഞ്ഞ ഉടനെ വേലചെയ്യാവുന്നവരെല്ലാം പരുത്തിവിളകളിലേക്കു പോയിരുന്നു. കൈത്തൂമ്പയൊ കളത്തൂമ്പയൊ എടുത്തു നടക്കാൻ ശേഷിയുള്ള ബാലനും ബാലികയും കൂടെ വേലയ്ക്കിറങ്ങുക പതിവായിരുന്നു. കൈക്കുഞ്ഞിനെ തള്ളകൂടെ കൊണ്ടുപോയി പരുത്തിത്തടത്തിന്റെ ഒരു അററത്തു കിടത്തി സൗകൎയ്യംപോലെ അതിനെ ശുശ്രൂഷിച്ചുവന്നു. ഉച്ചയ്ക്കും രാത്രിയിലും ഭക്ഷണം കഴിക്കുന്ന സമ്പ്രദായവും ഏറെക്കുറെ മുൻവിവരിച്ച മട്ടിൽ ആയിരുന്നു.

ജനങ്ങൾ മിക്ക ദിവസങ്ങളെയും കഴിച്ചുവന്നിരുന്ന രീതിയിൽനിന്നു സ്വല്പം വ്യത്യാസപ്പെടുത്തി ആണു ശനിയാഴ്ചയും, ഞായറാഴ്ചയും ആചരിച്ചതു്. ശനിയാഴ്ചതോറും എല്ലാവരും സകുടുംബം, പാതിദിവസമോ, മുഴുവനുമോ, പട്ടണത്തിൽ പോയി ഉല്ലാസമായി കഴിച്ചുകൂട്ടും. പോകുന്നതിന്റെ മുഖ്യോദ്ദേശ്യം കടകമ്പോളങ്ങളിൽ സഞ്ചരിച്ചു സാമാനങ്ങൾ സംഭരിക്കുകയാണെന്നായിരുന്നു ഒരു വെപ്പു്. എന്നാൽ ആ ജോലി ഒരാൾക്കു പത്തു മിനിട്ടുകൊണ്ടു ചെയ്തു തീൎക്കാവുന്നതായിരുന്നു. എന്നാലും എല്ലാവരും പകൽ മുഴുവൻ പട്ടണത്തിൽ അലഞ്ഞു നടക്കുകയായിരുന്നു ചെയ്തുവന്നതു്. സ്ത്രീകൾ മിക്കവാറും വല്ലേടത്തും ഇരുന്നു ചുരുട്ടോ പൊടിയോ വലിച്ചും, സംസാരിച്ചും നേരം കളഞ്ഞുവന്നു. ഞായറാഴ്ച ദിവസം അവർ സാധാരണമായി ഏതെങ്കിലും വലിയ സഭയിൽ ഹാജർ കൊടുത്തുവന്നു. ഞാൻ പോയിക്കണ്ട മിക്ക സ്ഥലങ്ങളിലും വിളവുകൾ അന്യാധീനത്തിലും നീഗ്രോ കൎഷകന്മാർ ഋണത്തിലും പെട്ടിരുന്നു. ഉൾനാട്ടുകളിൽ പാഠശാലകൾ സ്ഥാപിക്കുവാൻ താലൂക്കധികാരികൾക്കു സാധിച്ചില്ല. പള്ളികളിലും, മരപ്പുരകളിലും, ആയിരുന്നു പഠിത്തം നടന്നുവന്നതു്. വൎഷകാലത്തിൽ എടുപ്പുകളിൽ ചൂടുണ്ടാക്കുന്നതിനോ, മററൊ യാതൊരേൎപ്പാടും ഉണ്ടായിരുന്നില്ല. ഈ വിദ്യാശാലകളിലെ അദ്ധ്യാപകന്മാർ പ്രായേണ സദ്വൃത്തിവിമുഖന്മാരും, യോഗ്യതയില്ലാത്തവരും, ആയിരുന്നെന്നു ഞാൻ കണ്ടറിഞ്ഞു. വിദ്യാല

ങ്ങൾ മൂന്നാലഞ്ചുമാസം മാത്രമേ തുറക്കപ്പെട്ടിരുന്നുള്ളു. മിക്ക പള്ളിക്കൂടങ്ങളിലും ഒരു ബോർഡു പോലും ഇല്ലായിരുന്നു. ഒരു ദിവസം ഞാൻ ഒരു പള്ളിക്കൂടത്തിൽ ചെന്നുകേറി. അവിടെ അഞ്ചു വിദ്യാർത്ഥികളും, അവർക്കു പഠിക്കാൻ ഒരു ഒററപ്പുസ്തകവും ഉണ്ടായിരുന്നു. രണ്ടുപേർ ഇരുന്നു പുസ്തകം കയ്യിൽ വെച്ചും വേറേ രണ്ടുപേർ പിറകിൽനിന്നു അവരുടെ തോളിന്മീതെക്കൂടി നോക്കിയും, അഞ്ചാമൻ അവരുടെ പിന്നിൽ കുതിച്ചുനിന്നു നോക്കിയും, പാഠം പഠിക്കയായിരുന്നു. ഇവിടെ പള്ളിക്കൂടങ്ങളേയും, വാദ്ധ്യാന്മാരേയും കുറിച്ചു പറഞ്ഞിട്ടുള്ളതു പള്ളികളേയും അവകളിലെ പാതിരിമാരേയുംകൂടി സംബന്ധിക്കുന്നതാണു്.

എൻെറ യാത്രയിൽ എനിക്കു രസികന്മാരായ ചിലരേ കാണ്മാൻ സംഗതിയായിട്ടുണ്ടു്. അറുപതു വയസ്സിലധികം പ്രായം ചെന്ന ഒരാളോടു ഞാൻ പൂർവ്വചരിത്രത്തെക്കുറിച്ചു ചോദ്യംചെയ്തു. തൻെറ ജനനം വർജീനിയായിലായിരുന്നെന്നും, 1845-ൽ വില്ക്കപ്പെട്ടതിനാൽ ആലബാമായിൽ വന്നുചേർന്നെന്നും, അയാൾ പറഞ്ഞു. അയാളോടുകൂടി എത്രപേർ വില്ക്കപ്പെട്ടിരുന്നു എന്നു ഞാൻ ചോദിച്ചതിനു് അയാൾ മറുപടി പറഞ്ഞതു —"ഞങ്ങൾ അഞ്ചുപേർ,—ഞാൻ, സോദരൻ, മൂന്നു കഴുതകൾ" എന്നായിരുന്നു.

ടസ്കേജിയുടെ പുറമുള്ള സ്ഥലങ്ങളിൽ സഞ്ചരിച്ചകാലത്തു്, ഞാൻ കണ്ട സംഗതികളെ വിശദമായി മുമ്പെ പ്രസ്താവിച്ചുവെങ്കിലും, അപ്പോഴും ചിലെടത്തു സ്ഥിതി സ്വല്പം ഭേദപ്പെട്ടിരുന്നില്ലെന്നു വായനക്കാർ വിചാരിക്കരുതു്. ടസ്കേജി വിദ്യാലയത്തിൻേറയും അതുപോലെയുള്ള മററു സ്ഥാപനങ്ങളുടേയും, പ്രവൃത്തിയുടെ ഫലമായിട്ടു, നീഗ്രോ ജനസാമാന്യത്തിൽ വില്ക്കാലം ഉണ്ടായിട്ടുള്ള ഗുണോന്മുഖങ്ങളായ അഭിവൃദ്ധികളെപ്പററി യഥാക്രമം പ്രസ്താവിക്കേണ്ടതായി വരുമ്പോൾ, പൂർവ്വകാലത്തെ സ്ഥിതിയെപ്പററി ഇവിടെ വിവരിച്ചിട്ടുള്ളതു് ഉപയോഗപ്പെടുന്നതാണു്." ജനങ്ങളുടെ ഇടയിൽ നാശകാരണങ്ങളും മൌഢ്യജന്യങ്ങളും ആയ അനേകം അനാചാരങ്ങൾ ഉള്ളതിനെ ക്രമേണ ക്ഷയിപ്പിക്കുവാൻ ശ്രമം ചെയ്യേണ്ട ഉത്തമധർമ്മത്തെപ്പററി ഇവനിൽ സ്ഥായിയായ ഉണർവ്വുണ്ടായി.

-----------

# അദ്ധ്യായം ൮.

## ലായത്തിലും, കോഴിക്കൂട്ടിലും പള്ളിക്കൂടം നടത്തിയതു്.

ഓരോ ദേശങ്ങളിൽ സഞ്ചരിച്ചപ്പോൾ കണ്ടറിഞ്ഞ അവസ്ഥകൾ ബുക്കറെ വളരെ അധൈര്യപ്പെടുത്തിയിരുന്നു. ഒരുത്തൻ മാത്രം ഈ അവസ്ഥകളെ ഭേദപ്പെടുത്തി സ്വജനങ്ങളിൽ പരിഷ്കാരം വരുത്തുന്നതു് എങ്ങനെയാണെന്നു അയാൾ ഏററവും സംശയിച്ചു. അഥവാ, വല്ലതും ചെയ്യാൻ ത്രാണിയുള്ളവനായിത്തീന്നാലും അതുകൊണ്ടു ജന്മസാഫല്യം ലഭിക്കുമോ എന്നും അയാൾ സംശയിച്ചു വിഷാദിച്ചു. പുസ്തകപാരായണം മാത്രം വിദ്യാഭ്യാസത്തിന്റെ മുഖ്യോദ്ദേശ്യമായി ഗണിക്കുന്നതിൽ ഗുണമില്ലെന്നുള്ള അഭിപ്രായം അയാൾക്കു പ്രബലമായി അക്കാലത്തു തോന്നിത്തുടങ്ങിയിരുന്നു. നീഗ്രോജനങ്ങളുടെ യഥാർത്ഥസ്ഥിതി കണ്ടറിഞ്ഞപ്പോൾ ന്യൂ ഇംഗ്ലാണ്ടു ദേശത്തിൽ നടപ്പിലിരുന്ന മാതിരിയിലുള്ള വിദ്യാഭ്യാസം അവരുടെ അഭ്യുദയത്തിനു് ഉപയോഗപ്പെടുന്നതല്ലെന്നു, ബുക്കർ ദൃഢമായി വിശ്വസിച്ചു. ജെനറൽ ആറംസ്ട്രാങ്ങ് ഹാമ്പ്ടനിൽ ഏർപ്പെടുത്തിയിരുന്ന സമ്പ്രദായത്തിന്റെ ഔചിത്യവും മഹത്വവും ഗുണവും അയാൾ അപ്പോളാണു നല്ലവണ്ണം ഗ്രഹിച്ചതു്. താൻ കണ്ടറിഞ്ഞ ആളുകളുടെ കുട്ടികൾക്കു ദിവസംപ്രതി കുറേനേരം പുസ്തകപാഠം നൾകുന്നതു കേവലം നിഷ്പ്രയോജനമാണെന്നു് അയാൾക്കു തോന്നി.

ടസ്കേജി നഗരത്തിലെ പ്രധാന പൌരന്മാരുമായി ആലോചന കഴിച്ചതിന്റെശേഷം മുൻ വിവരിച്ച പള്ളിയിലും അതിനടുത്ത പുരയിലും, വച്ചു് 1881 ജൂലായിമാസം 4-ാംനു- പഠിത്തം ആരംഭിക്കാമെന്നു ബുക്കർ തീർച്ചയാക്കി. പുതിയ പാഠശാല സ്ഥാപിക്കുന്ന വിഷയത്തിൽ വെള്ളക്കാരും, നീഗ്രോജനങ്ങളും ഒന്നുപോലെ ഉത്സാഹമുള്ളവരായിരുന്നു. ആ ദിനത്തെ മിക്കവരും കൌതുകത്തോടുകൂടി പ്രതീക്ഷിച്ചുകൊണ്ടിരുന്നു. ടസ്കേജിയുടെ സമീപം വസിച്ചിരുന്ന ഏതാനും ചില ധചരമാർ ഈ ഉദ്യമത്തെ അത്ര ശ്ലാഘനീയമായി ഗണിച്ചിരുന്നില്ല. വിദ്യാഭ്യാസംകൊണ്ടു നീഗ്രോജനങ്ങൾക്കു ഗുണം യാതൊന്നും സിദ്ധിക്കുകയില്ല എന്നു മാത്രമല്ല അതുമൂലം ദോഷം വളരെ ഉണ്ടാകുകയും

ചെയ്യും എന്നായിരുന്നു അവരുടെ സിദ്ധാന്തം. ഇരുജാതിക്കാരും തമ്മിൽ കലഹം വർദ്ധിക്കുമെന്നും രാജ്യത്തിന്റെ വ്യവസായാഭിവൃദ്ധിക്കു വലിയ ന്യൂനത ഉണ്ടാകുമെന്നും ആയിരുന്നു അവരുടെ അനിഷ്ടസൂചകമായ വിധി. പഠിത്തം ഉണ്ടായാൽ നീഗ്രോജനങ്ങൾക്കു വിളകളിൽ വേലയും ഗൃഹങ്ങളിൽ പരിചാരകവൃത്തിയും ചെയ്യുന്നതിനു വൈമനസ്യം ഉണ്ടാകുമെന്നു് അവർ വിചാരിച്ചു. ഒരവസരത്തിൽ ബുക്കറോടു ചിലർ ഈ സംഗതിയെക്കുറിച്ചു ഗൌരവമായി,—"നീഗ്രോജനങ്ങളെയെല്ലാം വിദ്യയഭ്യസിപ്പിച്ചാൽ പിന്നെ വേലചെയ്യാൻ ആരുണ്ടായിരിക്കും" എന്നു ചോദിച്ചപ്പോൾ, അദ്ദേഹത്തിന്റെ മറുപടി "വിദ്യാഭ്യാസം ചെയ്തിട്ടുള്ള ഒരു യജമാനനു യോഗ്യനായിവരുന്ന ഭൃത്യൻ, വല്ലതും പഠിച്ചിട്ടുള്ള ഭൃത്യൻതന്നെയായിരിക്കണം" എന്നായിരുന്നു.

പുതിയ പള്ളിക്കൂടം സ്ഥാപിക്കുന്ന കാര്യത്തിൽ പ്രതികൂലാഭിപ്രായം പുറപ്പെടുവിച്ച വെള്ളക്കാർ വിദ്യാസമ്പന്നനായിത്തീരുന്ന ഒരു നീഗ്രോവിനെപ്പറ്റി വിചാരിച്ചതു് ഇപ്രകാരമായിരുന്നു:—"മിനുസമുള്ള ഉയന്ന തൊപ്പിയും സ്വർണ്ണവർണ്ണമായ ചട്ടക്കൂട്ടിനകത്തു പ്രകാശിച്ചുകൊണ്ടിരിക്കുന്ന മൂക്കുകണ്ണാടിയും, രസികത്വമുള്ള വടിയും മൃദുവായ ചർമ്മംകൊണ്ടുണ്ടാക്കിയ കയ്യുറയും പൊടിപ്പും കിന്നരിയും വച്ചു പകിട്ടുള്ള ബൂട്ട്സും മററും ധരിച്ചു കെങ്കേമനായി മിടുക്കു ഭാവിച്ചും, ദേഹസൌന്ദര്യത്തെ പരിപാലിച്ചും തെളിഞ്ഞു നടക്കുന്ന പഠിത്തക്കാരനായ ഒരു നീഗ്രോ—'ത്രം, വേലചെയ്യുന്നതു് അന്തസ്സിനു പോരാത്തതാണെന്നു വിചാരിക്കുന്ന വിഡ്ഢിതന്നെ ആയിരിക്കും. വിദ്യ അവനിൽ പ്രവേശിച്ചുപോയാൽ ഇപ്രകാരമല്ലാത്ത ഒരവസ്ഥ അവനിൽ ഉണ്ടാകാൻ നിവൃത്തിയില്ല."

ഈ കാലത്തും ഇതിൽ പിന്നീടും ബുക്കർക്കു പ്രധാന സഹായികളും സകല സംഗതികളിലും ഉപദേഷ്ടാക്കളും ആയിരുന്നതു് ഒരു വെള്ളക്കാരനും ഒരു കറുത്ത മനുഷ്യനും ആയിരുന്നു. ഇവരിൽ നിന്നു ബുക്കർക്കുണ്ടായ സഹായം അപരിമിതമായിരുന്നു. ഇവരുടെ സ്നേഹപൂർവമായ ഉതവിതന്നെയാണു് അയാളുടെ യത്നത്തിനു മുഖ്യമായ ഫലപ്രാപ്തിയുണ്ടാക്കിയതു്. വേറെ പല മഹാന്മാരും അയാളെ പ്രോത്സാഹിപ്പിച്ചിട്ടുണ്ടു്. മാതൃകാപുരുഷന്മാരായിട്ടാണു്, അയാൾ ഇവരുടെ പേരുകളെ പറഞ്ഞിട്ടു

ള്ളതു്. ഇവരാകട്ടെ കാമ്പ്ബെൽ എന്ന ധ്വരയും ആഡംസ് എന്ന കറുത്തമനുഷ്യനും ആയിരുന്നു.

കാമ്പ്ബെൽ ഒരു വ്യാപാരിയും ധനികനും, ആഡംസ്, ചെരുപ്പുണ്ടാക്കിയും കുതിരക്കോപ്പു നിർമ്മിക്കയും തകരവേല നടത്തുകയും ചെയ്യുന്നതിൽ സാമർത്ഥ്യം സമ്പാദിച്ചിരുന്ന ഒരു വ്യവസായിയും ആയിരുന്നു. കാമ്പ്ബെൽ ധ്വരയ്ക്കു വിദ്യാഭ്യാസസംബന്ധമായ കാര്യങ്ങളിൽ പരിചയം വളരെ കുറവായിരുന്നു. മിസ്റ്റർ ആഡംസ് ഒരു ദിവസംപോലും പള്ളിക്കൂടത്തിൽ പഠിച്ചിരുന്നില്ല,—എങ്കിലും എങ്ങനെയോ അടിമയായിരുന്ന കാലത്തു തന്നെ എഴുത്തും വായനയും അഭ്യസിച്ചിട്ടുണ്ടായിരുന്നു. ഇവർ രണ്ടുപേരുമായിരുന്നു ഒരു ഉപാദ്ധ്യായൻ വേണമെന്നു ജനറൽ ആംസ്ട്രാങ്ങിനോടു് അപേക്ഷിച്ചതു്. ആദ്യകാലംമുതല്ക്കു് ഇവർ രണ്ടാളുകളും ബുക്കറുടെ വിദ്യാഭ്യാസരീതികളെ ഗ്രഹിക്കയും അവയെ പ്രോത്സാഹിപ്പിക്കയും ചെയ്തു. ദ്രവ്യസഹായം ചെയ്തും ഇവർ ബുക്കറെ അപ്പോഴും സന്തോഷിപ്പിച്ചു ജോലിയിൽ പ്രവർത്തിപ്പിച്ചു. ഇവരിൽ ഒരാൾ ഒരിക്കൽ അടിമകളുടെ ഒരു ഉടമസ്ഥനും മറ്റേയാൾ അടിമയും ആയിരുന്നു. ഇവർ ഇത്രത്തോളം മനഃപൂർവ്വമായി ധനം, വാക്കു, ഉപദേശം, അനുകമ്പ ഇവയാൽ തന്നെ സദാ സഹായിച്ചിരുന്നതിനാൽ ബുക്കർക്കു് ഈ രണ്ടു മഹാന്മാരോടും തോന്നിട്ടുള്ള കൃതജ്ഞതയും ബഹുമാനവും നിസ്സീമമായിരുന്നു.

അടിമയായിരുന്ന കാലത്തിൽ മൂന്നു തൊഴിലുകളെ വെടിപ്പായി അഭ്യസിച്ചതുകൊണ്ടാണു മിസ്റ്റർ ആഡംസിനു് അസാമാന്യമായ ബുദ്ധിശക്തി ഉണ്ടായിരുന്നതു് എന്നു ബുക്കർ അറിഞ്ഞു. അന്നു് ആരെങ്കിലും ദക്ഷിണദേശത്തെ ഏതു കരയിലെങ്കിലും ചെന്നു വിശ്വസ്തരും യോഗ്യരും ആയ നീഗ്രോജനങ്ങൾ ആരെല്ലാമാണെന്നു ചോദിച്ചിട്ടുണ്ടെങ്കിൽ, അടിമവേലയിൽ ഇരുന്നപ്പോൾ ഏതെങ്കിലും തൊഴിൽ ശരിയായി അഭ്യസിച്ചിരുന്നവരുടെ പേരു തന്നെ കേട്ടിരിക്കുമെന്നുള്ളതിൽ സംശയമില്ല.

പള്ളിക്കൂടം തുറന്ന ദിവസത്തിലെ സംഭവത്തെ നമ്മുടെ നായകൻ ഇപ്രകാരം വിവരിച്ചിട്ടുണ്ടു്:— "പഠിത്തം ആരംഭിച്ച ദിവസം മുപ്പതു വിദ്യാർത്ഥികൾ പ്രവേശനത്തിനായി ഹാജരായിരുന്നു. ആശാനായി ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളു.

ഏകദേശം പാതി, പുരുഷന്മാരും ശേഷം സ്ത്രീകളുമായിരുന്നു. മിക്കവരും മാക്കൺ ദേശക്കാരായിരുന്നു. ആ ദേശത്തിന്റെ തലസ്ഥാനമായിരുന്നു ടസ്ക്കെജി നഗരം. ഇവരല്ലാതെ പലരും ചേരണമെന്നു് ആഗ്രഹിച്ചു. എന്നാൽ തൽക്കാലം പതിനഞ്ചു വയസ്സിലധികം പ്രായമുള്ളവരും പ്രാരംഭവിദ്യാഭ്യാസം ചെയ്തിട്ടുള്ളവരും ആയ ജനങ്ങളെ മാത്രമെ വിദ്യാർത്ഥികളായി ഞാൻ സ്വീകരിച്ചുള്ളു. ഈ മുപ്പതുപേരിൽ അധികംപേരും ആശാന്മാരും നാല്പതു വയസ്സോളം പ്രായമുള്ളവരും ആയിരുന്നു. ഇവരോടു കൂടി അവരുടെ ശിഷ്യന്മാരും വന്നിട്ടുണ്ടായിരുന്നു. ഞാൻ ഇവരെ പരീക്ഷിച്ചു നോക്കിയപ്പോൾ ചില ശിഷ്യന്മാർക്കു് ആശാന്മാരേക്കാൾ പഠിത്തം ഉണ്ടായിരുന്നതായി കണ്ടു. മിക്കവരും വലിയ പുസ്തകങ്ങളിൽ അങ്ങുമിങ്ങും വായിക്കുകയും പ്രൌഢവിഷയങ്ങളെപ്പററി വല്ലതും പറയുകയും ചെയ്തിരുന്നു. പുസ്തകത്തിന്റെ വലിപ്പവും പേരുകളുടെ നീളവും ഇവരെ ഭ്രമിപ്പിച്ചിരുന്നു. ചിലർക്കു ലത്തീൻ ഭാഷയും, ഒന്നു രണ്ടു പേർക്കു ഗ്രീക്കു ഭാഷയും, സ്വല്പം അറിയാമായിരുന്നു. ഇതു് ഒരു വിശേഷയോഗ്യതയാണെന്നു് അവർ വിചാരിച്ചു.

എന്റെ യാത്രയിൽ ഞാൻ കണ്ട ഒരു സംഗതി എന്നെ വളരെ വ്യസനിപ്പിച്ചു. അതു് ഒരു ഒററപ്പുര മാത്രം ഉള്ള ഭവനത്തിൽ ഞാൻ ഒരിക്കൽ കണ്ട കാഴ്ച ആയിരുന്നു. മുററത്തും തോട്ടത്തിലും പാഴ്ച്ചെടികൾ തിങ്ങിനിന്നിരുന്നു. പുരയ്ക്കകം തീരെ വൃത്തിയില്ലാത്തതായിരുന്നു. അതിൽ മെഴുക്കും അഴുക്കും നിറഞ്ഞ വസ്ത്രം ധരിച്ചു ഒരു വിദ്യാർത്ഥി—ഏതോ വലിയ പള്ളിക്കൂടത്തിൽ പഠിക്കുന്നവനായിരിക്കണം—ഫ്രെഞ്ചുഭാഷാവ്യാകരണം വായിച്ചുകൊണ്ടിരുന്നു. ഫ്രെഞ്ചുവ്യാകരണവും അതു വായിച്ചുകൊണ്ടിരുന്ന ആളുടെ അശുചിത്വവും കണ്ടു ഞാൻ വ്യസനിച്ചു.

പ്രയാസമേറിയ വ്യാകരണസൂത്രങ്ങളും, അങ്കഗണിതവിധികളും, മനഃപാഠമായി തോന്നിക്കുന്നതിൽ ആദ്യം വന്നുചേർന്ന വിദ്യാർത്ഥികൾക്കു, വളരെ ഉത്സാഹം ഉണ്ടായിരുന്നു. എന്നാൽ ഈ പ്രമാണങ്ങളേയും വിധികളേയും സൂത്രങ്ങളേയും നിത്യത്തൊഴിലിനോടു യോജിപ്പിക്കുന്നതിനോ അവയെ യഥാക്രമം ഉപയോഗിക്കുന്നതിനോ, അവർക്കു താൽപര്യവും പരിചയവും ഇല്ലായിരുന്നു. അങ്കഗണിതത്തിൽ ഉൾപ്പെട്ട ഹുണ്ഡി (ഉണ്ടിയൽ) കണക്കു, പലിശനിർണ്ണയം, ഇത്യാദി വിഷയങ്ങളിൽ ചിലർക്കു സാമ

ത്ര്യമുണ്ടെന്നു അവർ പലവുരു എന്നോടു പറഞ്ഞിട്ടുണ്ടു്. എന്നാൽ അവരോ, അവരുടെ സമീപവാസികളോ ഇണ്ടിയൽ കടക്കളിൽ വല്ല ബദ്ധപ്പാടോ പലിശ കൂട്ടിക്കൊടുക്കേണ്ട എടപാടുകളോ ഉണ്ടായിരുന്നതായി, ഞാൻ അറിഞ്ഞിട്ടില്ല.

വിദ്യാർത്ഥികളുടെ പേരുകളും വിശേഷപ്പെട്ടവയായിരുന്നു. പേരിനിടയ്ക്കു ചില അക്ഷരങ്ങളെ അന്തസ്സിനുവേണ്ടി, അവർ ചേർത്തുവന്നിരുന്നു. ജാൺ ജെ. ജോൺസ് എന്നപേരിൽ ഉൾപ്പെട്ടുള്ള ജെ. എന്ന അക്ഷരം സ്ഥാനത്തിനായി സങ്കല്പിച്ചു ചേർക്കപ്പെട്ടതല്ലാതെ, അതിനു പ്രത്യേകമായി അർത്ഥം ഒന്നും ഇല്ലായിരുന്നു. ആദ്യം വന്നുചേർന്നവരുടെ മുഖ്യമായ ഉദ്ദേശ്യം ഇവിടെ കുറെക്കാലം പഠിച്ചു വീണ്ടും അദ്ധ്യാപകജോലിയിൽ പ്രവേശിക്കണമെന്നായിരുന്നു. അങ്ങനെ ചെയ്താൽ കൂടുതൽ ശമ്പളത്തിനു തങ്ങൾ അർഹന്മാരാകുമെന്നായിരുന്നു അവരുടെ വിചാരം.



ഇത്രയും പ്രസ്താവിച്ചതുകൊണ്ടു് അവർക്ക് വിദ്യാഭ്യാസ വിഷയത്തിൽ താൽപര്യമില്ലായിരുന്നു എന്നു് ആരും അർത്ഥമാക്കരുതു്. ആ യുവജനങ്ങളെപ്പോലെ, പഠിച്ച വിഷയത്തിൽ നിർവ്യാജമായ ആസക്തിയും, ശുഷ്കാന്തിയും, മനഃക്ലേശവും, പ്രദർശിപ്പിച്ചിട്ടുള്ള അന്യജനങ്ങളെ ഞാൻ കണ്ടിട്ടില്ല. ശരിയായ വഴി കാണിച്ചമാത്രയിൽ അവർ താൽപര്യത്തോടുകൂടി അതു സ്വീകരിച്ചു. അവരെ വേണ്ടവിധം വിദ്യ അഭ്യസിക്കുവാൻ ഞാൻ ഉദ്യമിച്ചു. അവർക്കു് ഒരു വിഷയത്തെക്കുറിച്ചും ഗാഢമായ ജ്ഞാനം ഉണ്ടായിരുന്നില്ലെന്നു ഞാൻ ആദ്യമേ ഗ്രഹിച്ചിരുന്നു. ഭൂഗോളമാതൃകയിൽ സഹാറാ മണൽക്കാടിന്റെയും ചൈനാരാജ്യത്തിലെ പ്രധാന പട്ടണത്തിന്റെയും സ്ഥാനങ്ങളെ ശരിയായി കാണിക്കുന്നതിനു സാമർത്ഥ്യം ഉണ്ടായിരുന്ന യുവതികൾക്കു ഭക്ഷണമേശയിൽ യഥാസ്ഥാനം പദാർത്ഥങ്ങളെ ഒരുക്കാനോ കത്തിയും മുള്ളും വേണ്ടവിധം ഉപയോഗിക്കാനോ വശം ഇല്ലായിരുന്നു. ധനമൂലനിർണ്ണയം, ഉണ്ഡികകൾക്കു പലിശക്കണക്കു് എന്നീ വിഷയങ്ങളിൽ സാമർത്ഥ്യം ഉണ്ടെന്നു പറഞ്ഞുവന്ന ഒരാളോടു എൺചുവടി അഭ്യസിക്കുന്നതു് ഉചിതമായിരിക്കുമെന്നു ഞാൻ പറയേണ്ടിവന്നു.

ദിവസങ്ങൾ കഴിയുന്തോറും ശിഷ്യന്മാരുടെ സംഖ്യ കൂടിത്തുടങ്ങി. ആദ്യത്തെ മാസാവസാനത്തിൽ വിദ്യാർത്ഥികളുടെ

സംഖ്യ അമ്പതായിരുന്നു. രണ്ടോ മൂന്നോ മാസക്കാലമേ താമസിക്കാൻ സൗകര്യമുള്ളൂവെന്നും ഉയർന്നവകുപ്പിൽ പ്രവേശിക്കണമെന്നും ആദ്യത്തെ വർഷത്തിൽ തന്നെ പരീക്ഷാവിജയപത്രം ലഭിക്കേണമെന്നും ആയിരുന്നു മിക്ക ആളുകളുടേയും ആഗ്രഹം. ആറുവാരം കഴിഞ്ഞപ്പോൾ പഠിക്കുന്ന കൃത്യത്തിൽ എന്നെ സഹായിക്കുവാൻ ഒരു സ്ത്രീ വന്നുചേന്നു. അവൾ കാലാന്തരത്തിൽ എന്റെ ഭാര്യയായിത്തീന്ന മിസ്സ് ഒലീവിയാ ഏ. ഡേവിഡ്സൺ എന്നു പേരായ കന്യകയായിരുന്നു. അവൾ ഓഹിയോ ദേശത്തിൽ ജനിച്ചവളും അവിടെയുള്ള പള്ളിക്കൂടങ്ങളിൽ ആദ്യപാഠങ്ങൾ അഭ്യസിച്ചിട്ടുള്ളവളും ആയിരുന്നു. ദക്ഷിണരാജ്യത്തിൽ പഠിക്കുവാൻ ആളുകൾ ആവശ്യമുണ്ടെന്നു് അവൾ യൗവനാരംഭത്തിൽ തന്നെ ഗ്രഹിച്ചിട്ടുണ്ടായിരുന്നു. മിസിസിപ്പി ദേശത്തിൽ അവൾ കുറേക്കാലം അദ്ധ്യാപകവൃത്തി നടത്തിപ്പോന്നിരുന്നു. പിന്നീടു മെംഫിസ് നഗരത്തിൽ കുറേക്കാലം പഠിപ്പിച്ചു. മിസിസിപ്പിയിൽ പഠിപ്പിച്ചിരുന്നപ്പോൾ വിദ്യാർത്ഥികളിൽ ഒരാൾക്കു മസൂരിയുണ്ടായി. അവിടെയുള്ളവർ ദീനക്കാരനായ ബാലനെ ശുശ്രൂഷ ചെയ്‌വാൻ ഭയംകൊണ്ടു മടിച്ചു. ഈ സ്ത്രീ പള്ളിക്കൂടം കുറേക്കാലത്തേയ്ക്കു അടച്ചുംവച്ചു ദീനം വാശിയായതുവരെ ബാലനെ ശുശ്രൂഷിച്ചു് അവന്റെ അടുക്കൽ താമസിച്ചു. ഒഴിവുകാലത്തു് ഒരിക്കൽ അവൾ തന്റെ ഓഹിയോ ഗൃഹത്തിൽ താമസിച്ചിരുന്നപ്പോൾ ടെനസ്സിയിലെ മെംഫിസ് നഗരത്തിൽ 'മഞ്ഞപ്പനി' എന്ന നടപ്പുദീനം പരന്നുതുടങ്ങിയ വിവരം അറിഞ്ഞു. അവൾക്കു് ആ ദീനം വന്നിട്ടില്ലായിരുന്നുവെങ്കിലും ദീനക്കാരെ ശുശ്രൂഷിക്കാൻ തനിക്കു മനസ്സുണ്ടെന്നു് അവൾ കമ്പിമാർഗ്ഗം ആ നഗരത്തിലെ പ്രധാനിയെ അറിയിച്ചിരുന്നു. ഗുണവതിയും സരസയും ആയ നമ്മുടെ കന്യക ദക്ഷിണദേശക്കാർക്കു് ആവശ്യമായിട്ടുള്ളതു ഗ്രന്ഥപാരായണം മാത്രമല്ലെന്നും ധരിച്ചിട്ടുണ്ടായിരുന്നു. ഹാമ്പ്ടണിലെ വിദ്യാഭ്യാസസമ്പ്രദായങ്ങളെ കേട്ടറിഞ്ഞു് അവിടെപ്പോയി പഠിക്കണമെന്നു് അവൾ ആഗ്രഹിച്ചു. ബോസ്റ്റൻനഗരത്തിലെ ഒരു ഗുണവതിയായിരുന്ന മിസ്സസ് മേരി ഹെമൻവേ മദാമ്മയുടെ സഹായത്താൽ അവൾ ഹാമ്പ്ടണിൽപോയി പഠിച്ചു. ബി. ഏ. പരീക്ഷ ജയിച്ചു. അതിൽപിന്നെ അവൾ ഫ്രാമിങ്ഹാം എന്ന പട്ടണത്തിലുള്ള മാസച്ചുസററ്സ് ഗവർമ്മെണ്ടുവകയായ അദ്ധ്യാപക വിദ്യാലയത്തിൽ പ്രവേ

ശിച്ചു, രണ്ടുവർഷംകൊണ്ടു വിദ്യാഭ്യാസരീതികളും പരിശീലിച്ചു. നീഗ്രോജാതിയിൽ ജനിച്ചുവെങ്കിലും അവളുടെ നിറം വെളുത്തതായിരുന്നു. ഫ്രാമിങ്ങാം പട്ടണത്തിലേയ്ക്കു അവൾ പോകുമ്പോൾ "നിങ്ങൾ നീഗ്രോസ്ത്രീയാണെന്നു വെളിയിൽ പറയാതിരുന്നാൽ ചില സുഖങ്ങളും സൌകര്യങ്ങളും നിങ്ങൾക്കുണ്ടായിരിക്കും" എന്നു ആരോ അവളോടു പറഞ്ഞു. "ഏതവസ്ഥയ്ക്കും ഏതു കാര്യത്തിനും എന്റെ ജാതിയെപ്പറ്റി മറച്ചുപറഞ്ഞു ജനങ്ങളെ വഞ്ചിപ്പാൻ എനിക്കു സമ്മതമില്ല" എന്നാണു അവൾ ഉത്തരം പറഞ്ഞതു്. ഫ്രാമിങ്ങാം പാഠശാലയിൽ പഠിത്തം പൂർത്തിയാക്കിയതിന്റെ ശേഷം മിസ്സ് ഡേവിഡ്സൻ ടസ്ക്കീജിയിൽ വന്നുചേർന്നു. വിദ്യാഭ്യാസരീതിയിൽ അനേക പരിഷ്കാരങ്ങൾ വരുത്തുകയും സ്വഭാവശുദ്ധികൊണ്ടും നിസ്സ്വാർത്ഥപരതകൊണ്ടും, വിദ്യാർത്ഥികളെ സദാചാരാനുഷ്ഠാനത്തിനു പ്രേരിപ്പിക്കയും ചെയ്യുന്ന വിഷയങ്ങളിൽ ഇവളിൽനിന്നു പ്രസ്തുത വിദ്യാലയത്തിനുണ്ടായ ഗുണം സീമാതീതമായിരുന്നു. വിജയോന്മുഖമായ പ്രവൃത്തി ചെയ്യുന്നതിൽ ടസ്ക്കീജി വിദ്യാലയത്തിനു ശക്തിയും സൌകര്യവും ശാശ്വതമായി ഉണ്ടാകുന്നതിനു് അവളെപ്പോലെ ക്ലേശിച്ചിട്ടുള്ള വേറൊരാളെ ഞാൻ അറിഞ്ഞിട്ടില്ല."

ആദ്യംമുതല്ക്കേ മിസ്സ് ഡേവിഡ്സനും ഞാനും വിദ്യാലയത്തിന്റെ ഭാവികാര്യങ്ങളെപ്പറ്റി ആലോചിച്ചുതുടങ്ങി. പുസ്തകങ്ങൾ വായിച്ചു വിദ്യാർത്ഥികൾ ബുദ്ധിയെ സംസ്കാരസമ്പന്നമാക്കിവന്നിരുന്നു. പഠിക്കുന്നതിനായി തങ്ങളുടെ അടുക്കൽ വന്നുചേർന്നവർക്കു ശാശ്വതമായ ഒരു സമ്പാദ്യം ഉണ്ടാകുന്നതിനു് വെറും ഗ്രന്ഥപരിചയം മതിയാകയില്ലെന്നു് അവർക്കു നിശ്ചയമുണ്ടായിരുന്നു. മിക്ക വിദ്യാർത്ഥികളും ദേഹം ശുചിയാക്കി വയ്ക്കുവാൻപോലും പഠിച്ചിരുന്നില്ല. ടസ്ക്കീജിയിൽ വീട്ടുതിക്കാരായി താമസിച്ചവരുടെ ഭവനങ്ങൾ അവരുടെ പൂർവ്വഭവനങ്ങളേക്കാൾ വൃത്തിയുള്ളവയല്ലായിരുന്നു. കുളിക്ക, പല്ലുതേയ്ക്ക, വസ്ത്രങ്ങൾ നനയ്ക്ക മുതലായ വേലകൾ വേണ്ടുംവിധം നടത്തുന്നതിനും ശരിയായ ഭക്ഷണം കഴിക്കുന്നതിനും, വാസസ്ഥലങ്ങൾ വൃത്തിയാക്കിവെയ്ക്കുന്നതിനും അവർ പഠിക്കേണ്ടിയിരുന്നു. ഇവയ്ക്കു പുറമേ വിദ്യാലയത്തിൽനിന്നും ഇറങ്ങിയാൽ കാലക്ഷേപം കഴിക്കുന്നതിനു് ഉതകുന്ന ഒരു തൊഴിൽകൂടി വശമാക്കുകയും, അതിനെ

ശ്രദ്ധ, മിതവ്യയശീലം, ധനസമ്പാദനം, ഇവയോടുകൂടി പ്രവൃത്തിക്കയും ചെയ്‌വാൻ അവർ സമർത്ഥരായിത്തീരത്തക്കവണ്ണം അവരെ പഠിപ്പിക്കണമെന്നായിരുന്നു, ബുക്കറുടേയും സഹാദ്ധ്യാപകന്മാരെ വാഹിച്ചിരുന്ന മിസ്സ് ഡേവിഡ്സന്റേയും താല്പര്യം. ചുരുക്കത്തിൽ വിദ്യ പഠിക്കുന്ന കാലത്തു്, ഒരു തൊഴിൽ സാമർത്ഥ്യവുംകൂടി സമ്പാദിക്കണമെന്നായിരുന്നു അവർ നിർബന്ധമായി ഏർപ്പാടു ചെയ്തതു്.

ജനങ്ങളുടെ പ്രധാനജോലിയും മുഖ്യാശ്രയവും ആയിരുന്ന കൃഷിപ്രവൃത്തികൊണ്ടു് ഉപജീവനം കഴിച്ചുവന്നവരുടെ സന്താനങ്ങളായിരുന്നു വിദ്യാർത്ഥികളിൽ ഭൂരിഭാഗവും. ഉൾക്കടലിനു സമീപം അധിവസിച്ചിരുന്ന നീഗ്രോജനങ്ങളുടെ സംഖ്യയിൽ നൂററിൽ എൺപത്തിനാലു വീതം കൃഷിവേലയാൽ കാലയാപനം ചെയ്തുവന്നവരായിരുന്നു. ആയതിനാൽ വിദ്യാർത്ഥികളുടെ ഹൃദയത്തിൽ കൃഷിയെപ്പററി സുദൃഢമായ ബഹുമാനം ജനിപ്പിക്കുവാനും അതിൽ അവക്കു സാമർത്ഥ്യം ഉണ്ടാക്കുവാനും നാട്ടുവിട്ടു നഗരങ്ങളിൽ പോയി സൽഭാവം നടിച്ചു് അധമജീവിതം നയിക്കുന്നതിൽ വൈമുഖ്യം തോന്നിപ്പിക്കുവാനും ഇവർ ശ്രമംചെയ്തു. ശിക്ഷിതരും അദ്ധ്യാപകവേലയിൽ വീണ്ടും പ്രവേശിക്കണം, ജനങ്ങളുടെ ഇടയിൽ സഞ്ചരിച്ചു നൂതനശക്തിയും നൂതനാഭിപ്രായങ്ങളും പ്രയോഗിച്ചു കൃഷിവേല പരിഷ്കരിക്കണം, ബുദ്ധി, സദാചാരം, ധർമ്മം ഇവയെ സംബന്ധിച്ചുള്ള ഉൽകർഷം അവർമൂലം ജനങ്ങൾക്കു സിദ്ധിക്കണം.—ഇക്കാര്യങ്ങൾക്കു സുകരമാകുംവണ്ണം ടസ്കേജിയിലെ പഠിത്തത്തെ നയിപ്പിക്കാനാണു ബുക്കർ നിശ്ചയിച്ചതു്.

ബുക്കർ പറയുന്നതു കേൾക്കുക:—"ഈ അഭിപ്രായങ്ങളും ആവശ്യങ്ങളും തുടരെത്തുടരെ വന്നുകൂടി ഞങ്ങളുടെ ആലോചനയെ നിശ്ശേഷം ആകർഷിച്ചു. നിവൃത്തിമാർഗ്ഗം കാണാതെ ഞങ്ങൾക്കു മനസ്സുമുട്ടി. താനിരിക്കുന്നതു കുടിലിൽ, സ്വപ്നം കാണുന്നതു മച്ചും മാളികയും; ഏഴക്കുടിയിൽ ഇരിപ്പു്, രാജവീഥിയിൽ മോഹം, എന്നു പറയുന്നമട്ടിൽ ആയിരുന്നു ഞങ്ങളുടെ നിലയും ആശയും തമ്മിലുണ്ടായിരുന്ന വ്യത്യാസം. ഞങ്ങൾ എന്തു ചെയ്യും? ടസ്കേജിയിലെ സുജനങ്ങൾ തന്ന ജീർണ്ണമായ ദേവാലയവും, അടുത്തുണ്ടായിരുന്ന മാടവുംമാത്രമേ പാഠശാല നടത്തുന്നതിനു ഞങ്ങൾക്കു ലഭിച്ചിരുന്നുള്ളൂ. ദിവസംപ്രതി വിദ്യാർത്ഥി

കളുടെ സംഖ്യ കൂടിവന്നിരുന്നു. അവരെ ഞങ്ങൾ അധികപ്പെട്ടു കാണുകയും ഞങ്ങൾ ഉൾനാട്ടുകളിൽ സഞ്ചരിക്കുകയും ചെയ്തുതുടങ്ങിയപ്പോൾ, ഞങ്ങളുടെ ശ്രമം ഒട്ടൊക്കെ മാത്രമേ ഉദ്ദിഷ്ടവിഷയത്തിൽ സഫലമായുള്ളുവെന്ന ഞങ്ങൾക്കു തോന്നിത്തുടങ്ങി. നായകത്വം വഹിക്കാൻ യോഗ്യത ഉണ്ടായിരിക്കത്തക്കവണ്ണം അഭ്യസിപ്പിച്ച പാഠശാലയിൽ നിന്നു ഞങ്ങൾ അയച്ച ആളുകൾ, ജനസാമാന്യത്തെ ഉദ്ധരിക്കുന്ന കൃത്യത്തിൽ ഞങ്ങൾ പ്രതീക്ഷിച്ചിരുന്നിടത്തോളം വിജയികളായിരുന്നില്ല."

ഈ ഉദ്ദേശ്യം സഫലമാക്കുന്നതിനു മുമ്പായി അനേകം പ്രതിബന്ധങ്ങളെ നിവാരണം ചെയ്യേണ്ടിയിരുന്നു. പള്ളിക്കൂടത്തിനു സൌകര്യമുള്ള സ്ഥലം ഇല്ലായിരുന്നു. വിദ്യാർത്ഥികളിൽ മിക്കവാറും പഠിച്ചുകഴിഞ്ഞാൽ പിന്നെ വാദ്ധ്യാർവേലയിലോ ആചാര്യജോലിയിലോ പ്രവേശിച്ചു ദേഹാദ്ധ്വാനംകൂടാതെ കാലം കഴിക്കണമെന്നുള്ള മോഹവും ഉണ്ടായിരുന്നു.

ഒരു നാൾ മദ്ധ്യാഹ്നസമയം പരുത്തിവയലിൽ വേലചെയ്തു ക്ഷീണിച്ചുനിന്ന ഒരു നീഗ്രോ പെട്ടെന്നു ജോലിനിറുത്തി മേല്പോട്ടു നോക്കിയുംകൊണ്ടു്:—"ഓ ദൈവമേ! പരുത്തിച്ചെടികളുടെ ഇടയിൽ പുല്ലു് അധികം വ്യാപിച്ചിരിക്കുന്നു. ജോലി വളരെ കഠിനം. വെയിൽ ദുസ്സഹം. ദൈവം എന്നെ വേദപ്രസംഗംചെയ്യുന്നതിനു വിളിക്കുന്നു" എന്നു പറഞ്ഞതായി കേട്ടിട്ടുണ്ടു്. ഇതു മേല്പറഞ്ഞ മോഹത്തെ ദൃഷ്ടാന്തപ്പെടുത്തുന്നു.

പള്ളിക്കൂടം ആരംഭിച്ചു മൂന്നുമാസംകഴിഞ്ഞപ്പോൾ ടസ്കീജി നഗരത്തിൽനിന്നും ഒരുമൈൽ അകലെ ഒരു പഴയ കൃഷിപ്പറമ്പു വിലയ്ക്കു കൊടുപ്പാൻപോകുന്നതായി കേട്ടു. പള്ളിക്കൂടത്തിന്റെ ആവശ്യത്തിനു മതിയാകുന്ന സ്ഥലം അതിൽ ഉണ്ടായിരുന്നു. ഇതിനെ സംബന്ധിച്ചു ബുക്കർ ഇപ്രകാരം എഴുതിയിരിക്കുന്നു:—"അതു വാങ്ങുവാൻ ഉപായം എന്തു്? വില സ്വല്പമേ ഉണ്ടായിരുന്നുള്ളു.—അഞ്ഞൂറു ഡാളർ മാത്രം.—എന്നാൽ ഞങ്ങളുടെ കൈവശം പണം ഒട്ടും ഇല്ലായിരുന്നു. ഞങ്ങൾ അന്യദേശക്കാരായിരുന്നതിനാൽ കടം വാങ്ങാനും പ്രയാസമായിരുന്നു. രൊക്കം ഇരുനൂറ്റമ്പതു ഡാളറും ഒരു വഷത്തിനകം ബാക്കിയും, കൊടുത്താൽ സ്ഥലംവിട്ടുതരാമെന്നു് ഉടമസ്ഥൻ സമ്മതിച്ചു. അഞ്ഞൂറു ഡാളർ കൊടുക്കുന്നതു വളരെ സഹായവിലയായിരുന്നെങ്കിലും, ഒന്നും കയ്യിലില്ലാത്തവനു് അതു വലിയ തുക ആണെന്നതന്നെ

തൊന്നും. ഈ ബുദ്ധിമുട്ടുണ്ടായ സമയം എനിക്കു് ഒന്നു തോന്നി.— കാൎയ്യമെല്ലാം വിശദമായി കാണിച്ചു 250 ഡാളർ കടം തരേണമെന്നു ഹാമ്പ്ടൻ വിദ്യാലയത്തിലെ ഖജാൻജി ജെനറൽ ജെ. എഫ്. ബി. മാർഷൽ സായ്വിനോടു് ആവശ്യപ്പെടുകതന്നെ. ഞാൻ അപ്രകാരം ചെയ്തു. ഏതാനും ദിവസത്തിനുള്ളിൽ "വിദ്യാലയം വകയായിട്ടുള്ള ദ്രവ്യത്തിൽനിന്നു കടം തരുന്നതിനു് എനിക്കു അധികാരം ഇല്ല; എന്റെ സ്വന്ത മുതലിൽനിന്നും ആവശ്യപ്പെട്ട സംഖ്യ സസന്തോഷം അയച്ചുതരാം," എന്നു മറുവടിവന്നു. ഈ വിധം പണം ലഭിച്ചതിൽ എനിക്കു വളരെ ആശ്ചര്യവും കൃതാൎത്ഥതയും തോന്നി. അതുവരെ ഞാൻ ഒരു നൂറു ഡാളർ ഒരുമിച്ചു കൈകാൎയ്യം ചെയ്തിട്ടില്ലായിരുന്നു. ജെനറൽ മാർഷലിനോടു വായ്പചോദിച്ച സംഖ്യ ഭൂലോകം വലിയതായിരുന്നെന്നു ഞാൻ വിചാരിച്ചു. അത്ര വലിയ ഒരു സംഖ്യ ഞാൻ കൊടുത്തുതീർക്കേണ്ടതായിവന്നതിൽ, ഞാൻ വളരെ മനഃക്ലേശം അനുഭവിച്ചു.

പള്ളിക്കൂടം പുതിയ സ്ഥലത്തു മാറ്റിയിടുന്ന കാൎയ്യത്തിൽ ഞാൻ ഒട്ടും അജാഗ്രത കാണിച്ചില്ല. വസ്തുവിൽ ഞങ്ങൾ പ്രവേശിച്ചപ്പോൾ, അതിൽ ഒരു ഭോജനശാലയും കുതിരലായവും കോഴിപ്പുരയും മാത്രം ഉണ്ടായിരുന്നു. ഇവയെല്ലാം ഞങ്ങൾ, താമസിയാതെ ഉപയോഗപ്പെടുത്തി. ലായവും കോഴിപ്പുരയും ക്ലാസ്സിടുന്നതിനു് സന്നദ്ധമാക്കി. സമീപത്തു താമസിച്ചുവന്ന ഒരു നീഗ്രോവയോധികൻ, ചിലപ്പോൾ, ചില ജോലിചെയ്യുന്നതിൽ എന്നെ സഹായിച്ചുവന്നിരുന്നു. ഒരു തവണ അയാൾ വന്നപ്പോൾ, 'പള്ളിക്കൂടം അഭിവൃദ്ധിയിൽ ഇരിക്കുന്നു; കോഴിക്കൂട്ടിനേയും ക്ലാസ്സിടാൻ തയ്യാറാക്കേണ്ട അവസരം നേരിട്ടുകഴിഞ്ഞു. നാളെ അതു തൂത്തുതുടച്ചു വൃത്തിയാക്കിയാൽ കൊള്ളാമെന്നു വിചാരിക്കുന്നു. നിങ്ങൾകൂടി സഹായിക്കണം' എന്നു ഞാൻ അയാളോടു പറഞ്ഞു. അപ്പോൾ ശുദ്ധനായ വൃദ്ധൻ:—"അയ്യോ, അങ്ങെന്തുപറയുന്നു! പകൽ സമയം കോഴിപ്പുര വെടിപ്പാക്കാൻ അങ്ങു വേലചെയ്യുകയോ! എന്തു കുറച്ചിൽ!" എന്നു പറഞ്ഞതു ഞാൻ ഇപ്പോഴും ഓർക്കുന്നുണ്ടു്.

ഉച്ചയ്ക്കുമേൽ പഠിത്തം തീൎന്നതിന്റെശേഷം, വിദ്യാൎത്ഥികൾ ചെയ്തുവന്ന അദ്ധ്വാനത്താലാണു് ആ കെട്ടിടം പാഠശാലയാ

ക്കാൻ ഉപയുക്തമായിതീൎന്നു്. പുരകം വെടിപ്പാക്കിയതിൽ പിന്നെ, ഞാൻ നിശ്ചയിച്ചതു പുരയിടത്തിൽ ഒരുഭാഗം കിളച്ചു വെടിപ്പാക്കി വല്ലതും കൃഷിചെയ്യേണമെന്നായിരുന്നു. ഈ അഭിപ്രായം ഞാൻ യുവാക്കന്മാരോടുപറഞ്ഞപ്പോൾ, അവൎക്ക അത്രഹിതമായില്ല. പുരയിടം കിളയ്ക്കുന്നതിനും വിദ്യാഭ്യാസത്തിനും തമ്മിൽ എന്തു സംബന്ധമാണുള്ളതെന്നു് അവർ സംശയിച്ചു. അവരിൽ ചിലർ അദ്ധ്യാപകന്മാരായിരുന്നുവല്ലോ. വെട്ടുകയും കിളയ്ക്കുകയും ചെയ്യുന്നതു് അവസ്ഥയ്ക്കു ചേരുന്നതല്ലെന്നു് അവർ കരുതിയിരുന്നു. ഈ സംശയം തീൎക്കുന്നതിനായി പഠിത്തം കഴിഞ്ഞതിൽ പിന്നെ ഉച്ചയ്ക്കുമേൽ ഞാൻതന്നെ ഒരു കോടാലി എടുത്തു കാടു വെട്ടാനായി ഇറങ്ങി. വേലചെയ്യുന്നതിൽ എനിക്കു ഭയമോ ലജ്ജയോ തോന്നിയില്ലെന്നു കണ്ടപ്പോൾ അവരും, ഉത്സാഹത്തോടുകൂടി എന്നെ സഹായിച്ചുതുടങ്ങി. ഇപ്രകാരം ഉച്ചയ്ക്കുമേൽ പുരയിടത്തിൽ ഇറങ്ങി വേലചെയ്തു, കുറേ ദിവസത്തിനകം ഇരുപതേക്കർ ഭൂമി വെട്ടി അതിൽ ഞങ്ങൾ കൃഷി നടത്തി.

വസ്തുവിന്മേലുള്ള കടം തീൎക്കുവാൻ ദ്രവ്യശേഖരം ചെയ്യുന്നതിനു മിസ്സ് ഡേവിഡ്സനും ബുക്കറും ഉത്സാഹിച്ചു. വെള്ളക്കാരും കറുത്ത മനുഷ്യരും ഇതിനു യഥാശക്തി സഹായംചെയ്തു. എല്ലാവരുടേയും സഹായം ലഭിക്കുന്നതിനായി, മിസ്സ് ഡേവിഡ്സൻ പലവിധം യത്നിച്ചു. ആദ്യം അവളുടെ ഉത്സാഹത്താൽ ചില ഉത്സവങ്ങൾ നടത്തപ്പെട്ടു. ടസ്കേജിയിലെ വെള്ളക്കാരുടെയും നീഗ്രോജനങ്ങളുടെയും ഗൃഹങ്ങൾതോറും അവൾപോയി ഒരിടത്തുനിന്നും ഒരപ്പം, വേറൊരിടത്തുനിന്നും ഒരു കോഴിക്കുഞ്ഞു് ഇങ്ങനെ അതും ഇതും ചോദിച്ചുവാങ്ങി, അവയെ എല്ലാം ഉത്സവദിവസങ്ങളിൽ, വന്നുചേൎന്നവൎക്കവിററു. അങ്ങനെ ലഭിച്ച ദ്രവ്യത്തെ അവൾ ശേഖരിച്ചു, കടം വീട്ടുന്നതിനു് അല്പാല്പം മുതൽ ഉണ്ടാക്കിത്തുടങ്ങി. അവൾ വെള്ളക്കാരിലും കറുത്തവരിലും ആരോടൊക്കെ സഹായം അപേക്ഷിച്ചുവോ അവരെല്ലാവരും അവളെ പ്രോത്സാഹിപ്പിച്ചു എന്നുള്ളതു സൎവ്വഥാ അഭിനന്ദനീയമത്രെ. ഇപ്രകാരം അനേകം ഉത്സവങ്ങൾ നടന്നു,—ഒരു ചെറിയ മുതലും ഉണ്ടായി, പിന്നീടു് അവൎക്ക സംഭാവനയായി, പലരിൽനിന്നും ചില്ലറത്തുക കിട്ടിത്തുടങ്ങി. സ്വതന്ത്രജീവിതത്തിൽ മുക്കാൽഭാഗവും, സ്വാതന്ത്ര്യംകൂടാതെ കഴിച്ചുകൂട്ടിയി

രുന്നു, അനേകം നീഗ്രോ-വൃദ്ധന്മാർ, ഈ കാര്യത്തിന്റെ അഭിവൃദ്ധിക്കവേണ്ടി ചെയ്തിട്ടുള്ള ദ്രവ്യദാനത്തെപ്പററി ചിന്തിക്കുന്ന അവരുടെ ഹൃദയവും അനുകമ്പാർദ്രമാകാതിരിക്കയില്ല. പലരും ഓരോ പണംവീതം കൊടുത്തു. മുക്കാൽരൂപ കൊടുത്തവർ അസംഖ്യം, പഴയ കിടക്ക കൊടുത്തവർ ഒട്ടേറെ; പന്നിയോ കരിമ്പോ, കൊണ്ടുവന്നവർ ധാരാളം! ഇങ്ങനെ ധനശേഖരം ക്രമേണ വർദ്ധിച്ചുവന്നു. ഈ ധനശേഖരകാര്യത്തിൽ കറുത്ത മനുഷ്യരിൽ ചിലർ പ്രദർശിപ്പിച്ച സഹായസന്നദ്ധത മനസ്സിനെ ഏററവും അലിയിപ്പിക്കുന്ന വിധത്തിൽ ഉത്കൃഷ്ടമായിരുന്നുവെന്നതിനു് ഒരുദാഹരണം പറയാം. ഒരിക്കൽ എഴുപതിൽപരം വയസ്സായ ഒരു നീഗ്രോ-വൃദ്ധ വടിയുംകുത്തി ഞങ്ങളുടെ മുറിയിൽ പ്രവേശിച്ചു് ഇപ്രകാരം പറഞ്ഞു:—"എന്റെ ജീവിതകാലത്തിലെ അധികം ഭാഗവും അടിമത്തത്തിൽ കഴിഞ്ഞു. എനിക്കു് ഒന്നും അറിഞ്ഞുകൂടാ. ഞാൻ ദാരിദ്ര്യത്തിൽ ദിവസം കഴിച്ചുകൂട്ടുന്നു. നിങ്ങളും മിസ്സ് ഡേവിഡ്സനും ഇപ്പോൾ ചെയ്യുന്ന വേലയുടെ സ്വഭാവം ഞാൻ അറിയുന്നുണ്ടു്. ഈ ജാതിയിലുള്ള സ്ത്രീപുരുഷന്മാക്കു നന്മ വരുത്തുന്നതിനു നിങ്ങൾ ശ്രമിക്കുന്നു. എന്റെ കൈവശം പണമില്ല. എന്നാൽ ഞാൻ മിച്ചം വച്ചിട്ടുള്ള ഈ ആറു കോഴിമുട്ടകളും നിങ്ങൾ ദയയോടെ സ്വീകരിച്ചു് അതിന്റെ വിലകൂടി നിങ്ങളുടെ ധനത്തോടു ചേത്തു് ഈ കുട്ടികളെ വിദ്യയഭ്യസിപ്പിക്കണം." ടസ്ക്കേജിയിൽ പ്രവൃത്തി ആരംഭിച്ചതിന്റെശേഷം, വിദ്യാലയത്തിലെ ഉപയോഗത്തിനായി ഞങ്ങൾ അനേകം സംഭാവനകളെ സ്വീകരിച്ചിട്ടുണ്ടു്; എന്നാൽ ഈ വൃദ്ധയുടെ ഹൃദയപൂർവമായ ഈ കൃത്യത്തെപ്പോലെ, അയാളുടെ ഹൃദയത്തെ മുഴുവൻ സ്പർശിച്ചതായി വേറൊന്നും ഉണ്ടായിട്ടില്ല.

"സന്ദേഹം വേണ്ട പരനുപകാരത്തിനാകാത്തതെങ്കിൽ,
കിന്ദേഹം കൊണ്ടൊരു ഫലമിഹ പ്രാണിനാം ക്ഷോണിതന്നിൽ"

ഈ വൃദ്ധയുടെ പരോപകാരബുദ്ധി എത്രയോ ആശാസ്യമായിരിക്കുന്നു.

## അദ്ധ്യായം 9.

### സങ്കടഘട്ടം.

ക്രിസ്ത്യാനികളുടെ ജ്ഞാനദാതാവും രക്ഷാപുരുഷനും ആയ യേശുക്രിസ്തുവിൻെറ ജന്മനക്ഷത്രാഘോഷദിനം സന്നിഹിതമായ അവസരത്തിലാണു ബുക്കർ വാഷിങ്ടനും മററും ജനസാമാന്യത്തിൻെറ നിജസ്ഥിതിയെപ്പററി കൂടുതലായ പരിചയം സമ്പാദിക്കാൻ സംഗതിയായതു്. ഉത്സവദിനം അടുത്തപ്പോൾ ചെറുകുട്ടികൾ ഓരോഗൃഹത്തിൻെറയും വാതുകിന്മേൽ മുട്ടി അവിടെയുള്ള ആളുകളോടു സമ്മാനം ചോദിക്കുന്ന ഒരു നടപ്പുണ്ടായിരുന്നു. രാവിലെ രണ്ടുമണിക്കുമേൽ അഞ്ചുമണിക്കകമായി പത്തറുപതു കുട്ടികൾ വിദ്യാലയത്തിലെ കതകുകളിൽ മുട്ടി സമ്മാനം ചോദിച്ചു. ഈ ഏർപ്പാടു് ഇപ്പോഴും നിലനിന്നു വരുന്നു. ക്രിസ്തുവിൻെറ ജനനാഘോഷ മഹോത്സവം, നീഗ്രോജനങ്ങൾ ഒരാഴ്ചക്കാലം കൊണ്ടാടിവന്നിരുന്നു. ഈ ദിവസങ്ങളിൽ സദ്യകളും നടനങ്ങളും ദീപക്കാഴ്ചകളും മദ്യസേവയും കോലാഹലമായി നടത്തപ്പെട്ടിരുന്നു. ആരുംതന്നെ ഒരു ജോലിയും ഈ പുണ്യകാലത്തു ചെയ്കയില്ല. ഈഡെൻ പൂന്തോട്ടത്തിൽവച്ചു ദൈവം അധ്വാനത്തെ ശപിച്ചിരുന്നുവെന്നും, ആയതിനാൽ ഈ ഉത്സവകാലത്തിലെങ്കിലും ഒരാഴ്ചവട്ടം അധ്വാനംകൂടാതെ കഴിച്ചുകൂട്ടുന്നതു പാപമോചകമാണെന്നും ചില കറുത്ത പാതിരിമാർ പ്രസ്താവിച്ചുവന്നിരുന്നു. മദ്യം ഉപയോഗിക്കുക പതിവില്ലാത്ത ജനങ്ങൾപോലും ഈ ഉത്സവകാലത്തിൽ ആഘോഷത്തിൻെറ ഒരംഗമായി പാനംചെയ്തു് ഉന്മത്തന്മാരായി നടന്നിരുന്നു. എല്ലായിടത്തും ഉൽസാഹവും ഉന്മേഷവും വ്യാപിച്ചിരുന്നു. സുദിനത്തിൻെറ പരിശുദ്ധതയെപ്പററി ആരും ചിന്തിച്ചില്ല.

നഗരത്തിൽ കുറെ ദൂരത്തിലുണ്ടായിരുന്ന ഒരു വലിയ തോട്ടത്തിൽ ഉൽസവകാലത്തു ബുക്കർ പോയിരുന്നു. അവിടെ അറിവും ധനവും ഇല്ലാത്ത സാധുജനങ്ങൾ മഹോൽസവദിനം കൊണ്ടാടുവാൻ ചെയ്ത യത്നം അയാളുടെ മനസ്സിൽ അനുകമ്പ ജനിപ്പിച്ചു. ഒരു ചെറിയ കുടിലിലെ അഞ്ചു കുട്ടികൾ ഒരു മാലപ്പടക്കം വീതിച്ചു കൊളുത്തി അവരുടെ സന്തോഷം പ്രദർശിപ്പിച്ചു. വേറൊരു ഗൃഹത്തിൽ ഏകദേശം ആറാളുകൾ പത്തു

സെൻറിനു തലെദിവസം കടയിൽനിന്നു വാങ്ങിച്ച പലഹാരം തിന്നു സന്തുഷ്ടരായി. ഒരിടത്തു കരിമ്പുതുണ്ടുകൾ ആയിരുന്നു വിശിഷ്ടപദാൎത്ഥം. മററൊരു ഭവനത്തിൽ ദമ്പതിമാർ മത്സരിച്ചു മദ്യപാനംചെയ്തു. ചിലർ ചീട്ടു കളിച്ചു രസിച്ചു. ചിലർ വെടിവച്ചു സന്തോഷിച്ചു. എല്ലാവരും വേലയിൽനിന്നു വിരമിച്ചിരുന്നു; എങ്കിലും സ്തോത്രവും പ്രാൎത്ഥനയും ഒരിടത്തും കേൾപ്പാനില്ലായിരുന്നു. രാത്രിയിൽ ജനങ്ങൾ കൂട്ടംകൂടി ആട്ടവും കൂത്തും നടത്തിവന്നു. ഈ യാത്രയിൽ ഉൽസവത്തിന്റെ സ്വഭാവത്തെപ്പററി ബുക്കറോട് ഒരു നീഗ്രോപാതിരി ഇപ്രകാരം പറഞ്ഞു:—"ഈഡൻ ഉദ്യാനത്തിൽവച്ച് ആദാമിനു സംഭവിച്ച അവസ്ഥ ഓൎക്കുന്നില്ലേ? അയാൾ വേലചെയ്യേണ്ടിവന്നതു പാപമേററതുകൊണ്ടാണ്. വേലചെയ്യുന്നതു പാപകരമത്രെ! അതിനാലാണു ഞാൻ അധ്വാനംചെയ്വാൻ മടിക്കുന്നത്. ഇപ്പോൾ ഞാൻ പരമാനന്ദം അനുഭവിക്കുന്നു. ഈ ആഴ്ചയിൽ ഞാൻ പാപം ചെയ്യുന്നില്ല." ബുക്കർ ശിഷ്യന്മാൎക്കു ക്രിസ്തുമസ് ഉൽസവത്തിന്റെ അൎത്ഥവും ആചരിക്കേണ്ട വിധികളും ഉപദേശിച്ചു. ഇതിന്റെ ഫലം പിൽക്കാലത്ത് ഏററവും ഉപകാരമുള്ളതായിത്തീൎന്നു. ധാൎമ്മികവൃത്തികളും പരസഹായകൎമ്മങ്ങളും ഉൽസവാഘോഷവിധിയിൽ ഉൾപ്പെട്ടുവന്നതു ബുക്കരുടെ ഉദ്യമത്തിന്റെ സൽഫലം ആകുന്നു. ഇതിനെപ്പററി ബുക്കർ ഇപ്രകാരം പറഞ്ഞിട്ടുണ്ട്:—"ഭാഗ്യഹീനരായ സാധുക്കളുടെ സുഖത്തിനും സന്തോഷത്തിനും ആയി ഉൽസവം മുതലായവ അനധ്യായാവസരങ്ങളിൽ ഏതാനും ദിവസം അധ്വാനം ചെയ്യുന്നതിൽ ഇപ്പോൾ ടസ്കേജിയിലെ വിദ്യാൎത്ഥികൾ ഉത്സുകരായിരുന്നു. ഈ അവസ്ഥ എത്ര സന്തോഷകരമാണ്! ഈയിടെ ഒരു ഒഴിവുദിവസം ചില വിദ്യാൎത്ഥികൾ 75 വയസ്സിലധികം പ്രായമുള്ള ഒരു നീഗ്രോ-വൃദ്ധയ്ക്കുവേണ്ടി അവളുടെ പുര പൊളിച്ചു കെട്ടിക്കൊടുത്തു. ഒരു വിദ്യാൎത്ഥി ഉടുപ്പില്ലാതെ കഷ്ടപ്പെടുന്നു എന്നു ഞാൻ ഒരു രാത്രിയിൽ പ്രാൎത്ഥനസമയത്തു പ്രസ്താവിച്ചിരുന്നു. പിറേറന്നാൾ രാവിലെ ആരോ രണ്ടുടുപ്പുകൾ അവനു കൊടുക്കുന്നതിനായി എന്റെ കാൎയ്യാലയത്തിലേയ്ക്ക് അയച്ചു."

ടസ്കേജിയിലും സമീപത്തിലും താമസിച്ചുവന്നിരുന്ന വെള്ളക്കാർ പാഠശാലയ്ക്കു സഹായംചെയ്യുന്ന വിഷയത്തിൽ മനസ്സുള്ളവരായിരുന്നെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. സമുദായത്തിൽ

നിന്നു പാഠശാലയ്ക്കു നിത്യസഹായം ഉണ്ടാകേണമെന്നു ഞാൻ താല്പര്യപ്പെട്ടിരുന്നു. പള്ളിക്കൂടം നമ്മുടെ സ്വന്തമാണെന്നുള്ള വിചാരം എല്ലാ ജനങ്ങൾക്കും തോന്നണമെന്നായിരുന്നു എന്റെ ആഗ്രഹം. വസ്തു വാങ്ങുന്നതിനായി എല്ലാവരോടും ദ്രവ്യസഹായം ആവശ്യപ്പെട്ടതിൽ ജനങ്ങൾക്കു സന്തോഷം ഉണ്ടായിരുന്നു. സാമുദായികജീവിതത്തിന്റെ ഒരു അംശമായിരുന്നു പ്രസ്തുത വിദ്യാലയസ്ഥാപനമെന്നു ഞങ്ങൾ വെള്ളക്കാരെ ധരിപ്പിച്ചതോടുകൂടി അവരിൽനിന്നു ഞങ്ങൾക്കു പലവിധത്തിലും സഹായം ലഭിച്ചുവന്നു.

ദക്ഷിണദേശത്തിൽ ആകപ്പാടെയും അലബാമായിൽ വിശേഷിച്ചും ടസ്കേജിയിൽ പ്രത്യേകമായും, ഞങ്ങളുടെ വിദ്യാലയത്തെക്കുറിച്ചു വെള്ളക്കാർക്കു സന്തോഷവും അഭിമാനവുമാണു ഇപ്പോൾ കണ്ടുവരുന്നതു്. അയല്ക്കാരോടു നിഷ്കപടമായും മാന്യമായും ഉള്ള നിലയിൽ പെരുമാറണമെന്നു ഞാൻ സദാ എന്റെ ജാതിക്കാരോടു് ഉപദേശിച്ചുവരുന്നു. സാമുദായികമായ അഭിവൃദ്ധിക്കായി പ്രവർത്തിക്കുന്ന അവസരങ്ങളിൽ ജാതിപ്രതിപത്തി ആസ്പദമാക്കി നീതിവിരുദ്ധമായി യാതൊന്നും ചെയ്യരുതെന്നു ഞാൻ പറയാറുണ്ടു്. നിരന്തരമായി ഉത്സാഹിച്ചു ഞങ്ങൾ കടം വീട്ടിത്തുടങ്ങി. മൂന്നു മാസംകൊണ്ടു ജനറൽ മാർഷലിനു കൊടുക്കാനുള്ളതു കൊടുത്തുതീർത്തു. പിന്നെ രണ്ടു മാസംകൊണ്ടു പണിപ്പെട്ടു ശേഷംതുക ശേഖരിച്ചു. വസ്തു സ്വന്തമായി.”

ഇങ്ങനെ അഞ്ചു മാസക്കാലംകൊണ്ടു കടം തീർന്നു. പള്ളിക്കൂടംവകയായി നൂറേക്കർ ഭൂമി ഉണ്ടായി. ഇതിനുള്ള ദ്രവ്യം ഉണ്ടായതു് ആ പള്ളിക്കൂടത്തിൽവച്ചുതന്നെ നടത്തിയ സദിരുകളിൽനിന്നും ആഘോഷങ്ങളിൽ നിന്നും സമീപവാസികളുടെ അല്പാല്പമായ ദാനങ്ങളിൽനിന്നും ആയിരുന്നുവെന്ന സംഗതി എനിക്കു വളരെ സന്തോഷകരമായിരുന്നു.

കൃഷിജോലി അദ്ധ്യേതാക്കളെ ശീലിപ്പിക്കുന്നതിനും, പുരയിടത്തിൽനിന്നും അദ്ധ്വാനത്തിന്റെ പ്രതിഫലമായി മുതലുണ്ടാക്കുന്നതിനും ആയിരുന്നു, പിന്നത്തെ ശ്രമം. താമസക്കാരുടെ ഓരോ ആവശ്യങ്ങൾ നിർവഹിക്കുന്നതിനുവേണ്ടി യഥാക്രമം ടസ്കേജിമന്ദിരത്തിൽ ഓരോ തൊഴിലുകൾ ഏർപ്പെടുത്തപ്പെട്ടു. ഭക്ഷണത്തിനുവേണ്ടി ചില പദാർത്ഥങ്ങൾ കൃഷിചെയ്തുണ്ടാക്കുകയായിരുന്നു അവരുടെ പ്രഥമമായ യത്നം.

ചെലവിനുവേണ്ട ദ്രവ്യം ഇല്ലാതിരുന്നതിനാൽ അനേകം വിദ്യാൎത്ഥികൾ ആദ്യകാലത്തു പള്ളിക്കൂടത്തിൽ കുറേനാൾ താമസിച്ചതിന്റെ ശേഷം മടങ്ങിപ്പോയിരുന്നു. വിദ്യാൎത്ഥികൾ അവരവൎക്കു വേണ്ട ദ്രവ്യം സ്വന്തം പരിശ്രമത്താൽതന്നെ സമ്പാദിക്കുന്നതിന്നു സഹായിക്കുന്ന ചില വ്യവസായമാൎഗ്ഗങ്ങളെ ബുക്കർ ക്രമേണ ഏൎപ്പെടുത്തി. വിദ്യാലയത്തിൽ ആദ്യം ഒരു ദാനമായി വന്നുചേൎന്ന നാൽക്കാലിമൃഗം പ്രായം അധികമുള്ളതും കണ്ണുപൊട്ടിയതുമായ ഒരു കുതിരയായിരുന്നു. ഇതിനെ ഒരു വെള്ളക്കാരൻ സമ്മാനമായി പള്ളിക്കൂടത്തിന്നു നൽകിയതാണു്. ഇപ്പോൾ വിദ്യാലയം വകയായി ഇരുനൂറിലധികം നാൽക്കാലിമൃഗങ്ങളും, എഴുനൂറിൽപരം സൂകരങ്ങളും, അനേകം ആടുകളും കോഴികളും ഉണ്ടു്.

വസ്തുവിന്റെ വില കൊടുത്തുതീൎക്കുകയും കൃഷി ഇറക്കുകയും ജീൎണ്ണപ്പെട്ടുകിടന്ന ചെറു ഗൃഹങ്ങൾ പരിഷ്കരിക്കുകയും ചെയ്തതിൽപിന്നെ, എണ്ണം കൂടിവരുന്ന വിദ്യാൎത്ഥികളുടെ ഉപയോഗത്തിനായി ആറായിരം ഡാളർ വിലപിടിക്കുന്നതായ ഒരു വിദ്യാമന്ദിരം പണികഴിക്കണമെന്നു ബുക്കർ വിചാരിച്ചു് അതിനുള്ള യത്നം ആരംഭിച്ചു. തുക വളരെ വലിയതായിരുന്നു, എങ്കിലും നിശ്ചിതകാൎയ്യം, അതായതു നീഗ്രോ-വിദ്യാഭ്യാസം ശരിയായ രീതിയിൽ ഉണ്ടാകണമെങ്കിൽ, വിദ്യാൎത്ഥികളുടെ താമസത്തിന്നു മതിയായ മന്ദിരങ്ങളും വിദ്യാലയങ്ങളും ആവശ്യമാണല്ലോ. അദ്ധ്യേതാക്കൾ വിദ്യാലയത്തിനുള്ളിൽതന്നെ വിദ്യാഭ്യസനകാലം മുഴുവൻ താമസിക്കാതെ ഇരുന്നാൽ അവരുടെ നടവടികളെ പരിശോധിക്കയും ക്രമപ്പെടുത്തുകയും ചെയ്യുന്നതിനു് അദ്ധ്യാപകന്മാൎക്കു വേണ്ടപോലെ സാധിക്കുകയില്ലല്ലോ!

ഈ സന്ദൎഭത്തിൽ സംഭവിച്ച ഒരു സംഗതി ബുക്കൎക്കു വളരെ തൃപ്തിയും ആശ്ചൎയ്യവും ജനിപ്പിച്ചു. പുതുതായി ഒരു വലിയ മന്ദിരം പണികഴിപ്പിക്കണമെന്നു് അയാൾക്കുണ്ടായ അഭിപ്രായം ജനങ്ങൾ അറിഞ്ഞപ്പോൾ ദക്ഷിണ-ദേശക്കാരനും ടസ്കജീ നഗരത്തിന്റെ സമീപം തടിക്കച്ചവടം നടത്തിപ്പോന്നയാളും ആയ ഒരു ധീര ബുക്കരെ കണ്ടു,—"വേണ്ട മരസ്സാമാനം ഞാൻ ഇവിടെ ഇറക്കിത്തരാം, പണം ഉണ്ടാകുമ്പോൾ വിലതന്നുതീൎക്കാമെന്നു നിങ്ങൾ വാഗ്ദാനം ചെയ്താൽമതി, വേറൊരു പ്രമാണവും വേണ്ടാ" എന്നു പറഞ്ഞു. വേണ്ട പണത്തിൽ ഒരു ഡാളർ

ഷ്പാലും കൈവശമില്ലെന്നുള്ള വാസ്തവം ബുക്കർ ധാരയോടു പറഞ്ഞുകേൾപ്പിച്ചു. എന്നിട്ടും അദ്ദേഹം പിന്മാറിയില്ല. ഒടുവിൽ കുറേ പണം പിരിഞ്ഞതിന്റെശേഷം ബുക്കർ ആ മഹാമനസ്സന്റെ സഹായം സ്വീകരിച്ചു. മിസ്സ് ഡേവിഡ്സൺ അനേക ദിക്കുകളിൽ പോകയും യാചിച്ച് ദ്രവ്യം ശേഖരിക്കയും ചെയ്തുതുടങ്ങി. ബുക്കർ ജനങ്ങളെ വിളിച്ചുകൂട്ടി സഭകൾ ഏർപ്പെടുത്തി, അവരുടെ യോഗങ്ങളിൽവച്ചു വരിപ്പണം പിരിക്കാൻ ആരംഭിച്ചു. ഇങ്ങനെയുള്ള ഒരു യോഗത്തിൽ മുന്നാഴിക ദൂരെ പാർത്തിരുന്ന ഒരു നീഗ്രോ ഒരിക്കൽ ഹാജരായിരുന്നു. യോഗമധ്യത്തിൽ അയാൾ ഇപ്രകാരം സംസാരിച്ചു:—"ഈ കാര്യത്തിനു ദാനം ചെയ്വാൻ എന്റെ കയ്യിൽ പണം ഇല്ല. ഞാൻ ഈയിടെ രണ്ടു സൂകരങ്ങളെ വളർത്തിയതിൽ നല്ലതിനെ ഈ സഭയ്ക്കായി തന്നുകൊള്ളുന്നു, തങ്ങളുടെ ജാതിയെക്കുറിച്ചു സ്നേഹമോ തങ്ങളെക്കുറിച്ചു ബഹുമാനമോ ഉള്ള നീഗ്രോജനങ്ങൾ എല്ലാവരും അടുത്ത യോഗത്തിൽ അവരവർക്കു കഴിയുന്ന സാമാനങ്ങളെ ഹാജരാക്കട്ടെ." ഒട്ടുവളരെ ആളുകൾ കെട്ടിടം സംബന്ധിച്ചു കൂലിവാങ്ങാതെ വേലചെയ്യാമെന്ന് അപ്പോൾതന്നെ വാഗ്ദാനം ചെയ്തു.

ടസ്കേജിദേശത്തുനിന്നു കിട്ടുന്നിടത്തോളം പണം പിരിച്ചതിൽ പിന്നീടു മിസ്സ് ഡേവിഡ്സൻ ഉത്തരദേശങ്ങളിൽ യാത്ര ചെയ്തു. ഇവൾ ഉദ്ദേശ്യസിദ്ധിക്കായി മഹാന്മാരെ സന്ദർശിക്കയും, മതാലയങ്ങളിലും, വിദ്യാലയങ്ങളിലും സഭകളിലും പ്രസംഗം നടത്തുകയുംചെയ്തു. വടക്കൻദിക്കിൽ നിന്ന് ആദ്യമായി സംഭാവന ലഭിച്ചതു മിസ്സ് ഡേവിഡ്സൻ കേറിയിരുന്ന ആവിബോട്ടിൽവച്ചു പരിചയപ്പെട്ട ന്യൂയാർക്ക് നഗരത്തിലുള്ള ഒരു മദാമ്മയുടെ പക്കൽ നിന്നായിരുന്നു. വർത്തമാനം പറഞ്ഞകൂട്ടത്തിൽ നമ്മുടെ നീഗ്രോ യുവതി ടസ്കേജിയിലെ കഥകളെക്കുറിച്ചും പ്രസംഗിച്ചു. തമ്മിൽ പിരിഞ്ഞ സമയം, മദാമ്മ മിസ്സ് ഡേവിഡ്സന്റെ കയ്യിൽ ഒരു 50 ഡാളർ നോട്ടു ഔദാര്യസൂചകമായി കൊടുത്തു. വിവാഹത്തിനു മുമ്പും പിന്നീടും, മിസ്സ് ഡേവിഡ്സൻ, എഴുത്തുമൂലമായും, യാത്രചെയ്തും പലയിടങ്ങളിലും, പലരോടും പരിചയം സമ്പാദിച്ചു, ധനശേഖരം ചെയ്തിട്ടുണ്ട്. "അക്കാലത്ത് അവൾ ടസ്കേജി വിദ്യാലയത്തിൽ അധ്യാപികയായും ഉപാദ്ധ്യക്ഷയായും, വേല ചെയ്തിരുന്നു. ഇതിനുപുറമെ

ടസ്കെജിയിലും ചുററിലുമുള്ള പ്രായംചെന്നവരെ അവൾ പഠിത്തവിഷയത്തിൽ സഹായിക്കയും, പട്ടണത്തിൽ ഞായറാഴ്ചതോറും ഒരു ക്ലാസ്സ പഠിപ്പിക്കയും ചെയ്തുവന്നിരുന്നു. സ്വതേ ബലഹീനയായ അവൾ സന്തോഷത്തോടുകൂടി തനിക്കുള്ള ശക്തി ആസകലം ഉപയോഗിച്ച് അന്യന്മാക്ക് ഉപകാരംചെയ്തു. താൻ സ്നേഹപൂർവം ഏററിരുന്ന കൃത്യം നിർവഹിക്കകനിമിത്തം തനിക്കുണ്ടാകുന്ന സന്തോഷവും കൃതാർത്ഥതയും മാത്രമായിരുന്നു അവളുടെ ജീവിതസർവസ്വം. ചില ദിവസങ്ങളിൽ ജോലി കഴിഞ്ഞു, ഗൃഹത്തിൽ മടങ്ങി വരുന്ന സമയം അവൾക്ക വസ്ത്രം മാറി ഉടുക്കുന്നതുതന്നെ ബഹു ശ്രമമായിരുന്നു. ബോസ്റ്റൻ നഗരത്തിലെ ഒരു മദാമ്മയെ കാണ്മാനായി ഒരവസരത്തിൽ അവൾ പോയിരുന്നു. ചെന്ന ഉടനെ ആവരെ കാണ്മാൻ അവൾക്ക സൌകര്യംകിട്ടിയില്ല. സ്വല്പനേരം കഴിഞ്ഞു മദാമ്മ മുറിയിലേക്ക വന്നപ്പോൾ മിസ്സ് ഡേവിഡ്സൻ കസേരയിൽ ഇരുന്നു ക്ഷീണംകൊണ്ടു് ഉറങ്ങിപ്പോയിരുന്നു. ഇക്കഥ എന്നോടു പറഞ്ഞതു് ആ മദാമ്മയാണു്. ഇപ്രകാരം ബുക്കർ മിസ്സ് ഡേവിഡ്സന്റെ പ്രവൃത്തിയെപ്പററി പറഞ്ഞിട്ടുണ്ടു്. ബുക്കരുടെ പ്രധാന സഹകാരിണിയും പിന്നീടു ഭാര്യയും ആയ മിസ്സ് ഡേവിഡ്സൻ സ്വവർഗ്ഗത്തിന്റെ ഉന്നതിക്കായി വാക്കകൊണ്ടും മനസ്സകൊണ്ടും ദേഹംകൊണ്ടും ചെയ്തിട്ടുള്ള യത്നങ്ങൾ മുഴുവൻ യഥായോഗ്യം വിസ്തരിച്ചെഴുതാൻ പ്രയാസമാണു്.

ഒന്നാമതായി പണി തീൎന്നതു പോർട്ടർ മന്ദിരമായിരുന്നു. ഇതിനു് ഈ നാമധേയം വന്നതു് ഇതിലേക്കായി അധികം ദ്രവ്യദാനംചെയ്ത ആൾ നവീനയാർക്കു് ദേശത്തിലുള്ള, ബ്രൂക്‌ലീൻ നഗരത്തിലെ ഏ. എച്ചു്. പോർട്ടർ എന്ന മഹാമനസ്കൻ ആയിരുന്നതിനാലാണു്. ബുക്കർ, ഡേവിഡ്സൻ കന്യക ഇവരുടെ യത്നത്തിനു വലുതായ സഹായം ചെയ്തതു ബോസ്റ്റൻ നഗരത്തിലെ രണ്ടു മദാമ്മമാർ ആയിരുന്നു. ഈ ഉത്തമസ്ത്രീകൾ ഇവൎക്ക പതിനാലുകൊല്ലം ഇടവിടാതെ ദ്രവ്യസഹായംചെയ്തിട്ടുണ്ടു്. പണത്തിനുണ്ടായ ഞെരുക്കം സാമാന്യമല്ലായിരുന്നു. ഒരു കടക്കാരനു നാനൂറു ഡോളർ കൊടുക്കേണ്ടിയിരുന്നു. പറഞ്ഞ അവധി അടുത്തു അന്നകാലത്തു് ഒരു ഡോളർപോലും ബുക്കരുടെ കൈവശം ഇല്ലായിരുന്നു. പത്തുമണിക്ക തപാൽപൊട്ടിച്ചുനോക്കിയപ്പോൾ ആവശ്യപ്പെട്ട നാനൂറു ഡോളർനോട്ടു് ഉള്ളടക്കംചെയ്തി

ന്നു ഒരു കത്തു ഡേവിഡ്സനു അയച്ചിരുന്നതു വന്നുചേൎന്നു. ഇപ്രകാരം അവിചാരിതവും സമയോചിതവും അത്യന്തം സ്പൃഹണീയവും ആയ സഹായങ്ങൾ പലതും നമ്മുടെ കഥാനായകനു ലഭിച്ചുവന്നിരുന്നു. നാനൂറു ഡാളർ നൽകിയതു ബാസ്റ്റൻ നഗരത്തിലുള്ള രണ്ടു മദാമ്മമാരായിരുന്നു. ടസ്കേജി മന്ദിരം വലുതായിത്തുടങ്ങിയപ്പോൾ, അതായതു രണ്ടു വൎഷത്തിനിപ്പുറം, വീണ്ടും ധനവൈഷമ്യം പ്രവൎത്തകരെ ക്ലേശിപ്പിച്ചിരുന്ന ഒരു അവസരത്തിൽ, മേല്പറഞ്ഞ മദാമ്മമാർ ആറായിരം ഡാളർ അയച്ചുകൊടുത്തു. സമയോചിതമായ ഈ സംഭാവനയാണു വിദ്യാലയത്തിന്റെ ഭാവിസ്ഥിതിയെ ഭദ്രമാക്കിയതു്. ഈ ദാനത്താൽ പ്രവൎത്തകൎക്കുണ്ടായ സന്തോഷവും ഉൽസാഹവും അനിൎവ്വചനീയമായിരുന്നു. ആ മഹതികൾ ആണ്ടുതോറും ആറായിരം ഡാളർവീതം പതിന്നാലു സംവത്സരക്കാലം ടസ്കേജിവിദ്യാലയത്തിനു സംഭാവനചെയ്തുവന്നിരുന്നു എന്നു് ഒരിക്കൽക്കൂടി ഈ ഘട്ടത്തിൽ പ്രസ്താവിക്കുന്നതു് അനുചിതമായിരിക്കയില്ല.

വിദ്യാലയത്തിന്റെ അടിവാരം തോണ്ടിയതു "വേലചെയ്യാനല്ല പഠിക്കാനാണു വന്നിട്ടുള്ളതു്" എന്നും, മുമ്പൊരിക്കൽ പറഞ്ഞ വിദ്യാൎത്ഥികൾ തന്നെയായിരുന്നു. മൂലക്കല്ലു സ്ഥാപിച്ചതും, പ്രധാന പ്രസംഗം വായിച്ചതും ആ ദേശത്തിലെ വിദ്യാപരിശോധകനായ ബഹുമാനപ്പെട്ട വാഡി താംസൺ ധുരയായിരുന്നു. ഈ മഹോൽസവസന്ദൎഭത്തെ തദ്ദേശീയരായ അനേകം ധുരമാരും നീഗ്രോജനങ്ങളും തങ്ങളുടെ സാന്നിധ്യംകൊണ്ടു് അലങ്കരിച്ചു. എടുപ്പു കെട്ടിത്തീരുന്നതിനുമുമ്പായി പല അവസരങ്ങളിലും പ്രവൎത്തകരുടെ മനസ്സു ധനബാധയാൽ പീഡിതമായിരുന്നു. ഇവർ അനുഭവിച്ച സങ്കടങ്ങൾ ഈ മാതിരി കൃത്യത്തിൽ പ്രവേശിച്ചിട്ടുള്ളവൎക്കു മാത്രമേ അറിവാൻ പാടുള്ളൂ. അനേകദിവസം രാപ്പകൽ ഇവർ ഉറങ്ങുകയോ വിശ്രമിക്കയോ ചെയ്തിട്ടില്ലായിരുന്നു. ഇവർ ഏൎപ്പെട്ടിരുന്ന മഹാകൃത്യത്തിന്റെ ഭാരം ഇവരെ വളരെ ക്ലേശിപ്പിച്ചു. ഈ അവസ്ഥയെ ബുക്കർ ഇപ്രകാരം വൎണ്ണിച്ചിട്ടുണ്ടു്:—"ടസ്കേജിയിൽ താമസിച്ച ആദ്യവൎഷങ്ങളിൽ അനേകം രാത്രികളിൽ എനിക്കു് ഉറക്കം ഉണ്ടായിട്ടില്ല. കാരണം പണത്തെപ്പറ്റിയുള്ള ചിന്തതന്നെയായിരുന്നു. ഞങ്ങൾ പ്രവേശിച്ചിരുന്നതു് ഒരു നൂതനപരീക്ഷയിലാണു്. ഒരു വലിയ വിദ്യാലയത്തിലെ കാൎയ്യങ്ങൾ യഥാക്രമം വഹിക്കുന്നതിനു നീഗ്രോജന

ങ്ങൾക്കു സാധിക്കുമോ ഇല്ലയോ എന്നു തെളിയിക്കുന്ന ഒരു മഹാ പരീക്ഷയായിരുന്നു, ഞങ്ങളുടെ അപ്പോഴത്തെ പരിശ്രമം. ഞങ്ങൾക്കു് ഇതിൽ തോൽവി വന്നിരുന്നു എങ്കിൽ ആ വർഗ്ഗത്തിനു പൊതുവെ ഒരു ന്യൂനതയ്ക്കു ഹേതുവാകുമായിരുന്നു. ജനങ്ങളുടെ അഭിപ്രായം ഞങ്ങൾക്കു ഗുണകരമല്ലായിരുന്നു. വെള്ളക്കാരൻ ആരംഭിക്കുന്ന കാര്യങ്ങൾ മാത്രമേ ശുഭമായി കലാശിക്കൂ എന്നായിരുന്നു പൂർവ്വവിധിതന്നെ. നീഗ്രോജനങ്ങൾക്കു വിജയം ഉണ്ടാകുന്നതു് ആശ്ചര്യമെന്നുവത്രെ. ഈ വിചാരങ്ങൾ ഞങ്ങളെ വളരെ പീഡിപ്പിച്ചിരുന്നു."

സങ്കടഭൂയിഷ്ഠമായ ആക്കാലത്തു സമീപവാസികളായ രണ്ടു വർഗ്ഗക്കാരിൽനിന്നു കാലോചിതമായി ബുക്കർക്കു ലഭിച്ചിരുന്ന സഹായം സഹൃദയന്മാരെ ആഹ്ലാദിപ്പിക്കുന്നവിധത്തിൽ ഉള്ളതായിരുന്നു. സകല വൈഷമ്യങ്ങളിലും, ബുദ്ധിമുട്ടുകളിലും ടസ്കേജിയിലെ സർവ്വജനങ്ങളും ബുക്കർക്കു കഴിവുള്ള സഹായങ്ങളും പ്രോത്സാഹനങ്ങളും ചെയ്തു. സംഭാവനയായും, കടമായും അയാൾക്കു് അവിടെയുള്ള ധ്വരമാർ, ധനം നൽകി വിദ്യാലയത്തിന്റെ അവസ്ഥയും ഉൽകൃഷ്ടതയും പരിപാലിക്കുന്ന വിഷയത്തിൽ ബുക്കർ ഒരിക്കലും അശ്രദ്ധ കാണിച്ചില്ല. ഒന്നാമതായി ബുക്കരുടെ സിദ്ധാന്തം വിദ്യാലയത്തിന്റെ പദവിയെ ഉന്നതരീതിയിൽ പരിപാലിക്കണമെന്നായിരുന്നു. ഈശ്വരകാരുണ്യത്താൽ ഇതിനെ ഉപര്യുപരി വർദ്ധിപ്പിക്കുന്നതിനു് അയാൾ ശക്തനായി. ഈ അദ്ധ്യായത്തിന്റെ അന്ത്യഭാഗം കഥാനായകന്റെ സ്വന്തവാക്കിൽ ഇപ്രകാരം എഴുതപ്പെട്ടിരിക്കുന്നു—

"എന്നെ ടസ്കേജിയിൽ അയയ്ക്കുന്നതിനു ജനറൽ ആംസ്ട്രാങ്ങിനോടു് ആവശ്യപ്പെട്ടവരിൽ ഒരാളെന്നു ഞാൻ മുമ്പു പ്രസ്താവിച്ചിട്ടുള്ള മിസ്റ്റർ ജാർജ്ജു് ഡബ്ളിയു കാമ്പ്ബെൽ എന്നോടു ചെയ്തിട്ടുള്ള ഉപദേശം ഞാൻ സദാ ഓർമ്മിച്ചുവരുന്നു. ഞാൻ ജോലിയിൽ പ്രവേശിച്ച ഉടൻ അദ്ദേഹം പിതൃവാത്സല്യത്തോടുകൂടി എന്നോടു പറഞ്ഞതു്:—"വാഷിങ്ങ്ടൺ", വിശ്വാസയോഗ്യത തന്നെ മൂലധനം എന്നു കരുതുക എന്നായിരുന്നു. ഒരുതവണ പണച്ചുരുക്കത്താൽ ഞങ്ങൾ ക്ലേശിക്കുന്ന അവസരത്തിൽ ഞാൻ ആ വിവരം ജനറൽ ആംസ്ട്രാങ്ങിനെ ധരിപ്പിച്ചു. യാതൊരു സംശയവുംകൂടാതെ അദ്ദേഹം തന്റെ സ്വന്ത ഉപയോഗത്തിനു വെച്ചിരുന്ന ധനം മുഴുവനും എന്റെ ആവശ്യം നിർവ്വഹിക്കുന്നതിനായി

വന്നു. അദ്ദേഹം ഇപ്രകാരം ടസ്കേജിമന്ദിരത്തെ സഹായിച്ചതു് ഈ പ്രാവശ്യം മാത്രമല്ലായിരുന്നു. ഈ വസ്തുത ഞാൻ ഇതിനു മുമ്പു പരസ്യപ്പെടുത്തീട്ടുണ്ടെന്നു തോന്നുന്നില്ല.”

“1882-ാം സംവത്സരത്തിലെ ഗ്രീഷ്മകാലത്തു്—അതായതു ടസ്കേജിയിൽ ഒരു വർഷം ജോലി ചെയ്തതിന്റെ അന്ത്യദശയിൽ—ഞാൻ മാൽഡൺ ദേശക്കാരിയായ മിസ്സ് ഫാനി. എൻ. സ്മിത്തു് എന്നവളെ വിവാഹംചെയ്തു. ശരൽക്കാലാരംഭം മുതൽ ഞങ്ങൾ ടസ്കേജിയിൽ ഗൃഹസ്ഥവൃത്തി ആരംഭിച്ചു. ഞങ്ങളുടെ ഗൃഹത്തിൽതന്നെയാണു് വിദ്യാലയത്തിലെ എല്ലാ ഉപാദ്ധ്യായന്മാരും താമസിച്ചതു്. അക്കാലത്തു് അവിടെ നാലദ്ധ്യാപകന്മാർ ഉണ്ടായിരുന്നു. എന്റെ കുടുംബിനി ഹാമ്പ്ടൺ വിദ്യാലയത്തിൽവച്ചു ബി. ഏ. പരീക്ഷ ജയിച്ചിട്ടുണ്ടായിരുന്നു. ഗൃഹജോലികൾക്കു പുറമേ വിദ്യാലയത്തിനുവേണ്ടിയുള്ള പ്രവൃത്തികളും അവർ നിരന്തരം നടത്തിവന്നിരുന്നു. 1884 മേ മാസത്തിൽ അവൾ ചരമഗതിയെ പ്രാപിച്ചു. അവളിൽ എനിക്കുണ്ടായ സ്ത്രീസന്താനമാണു് പോർഷ്യ എം. വാഷിങ്ടൺ എന്നു പേരായവൾ. ആദ്യം മുതൽ തന്നെ എന്റെ ഭാര്യ അവളുടെ വിചാരവും സമയവും വിദ്യാദാനവിഷയത്തിൽ ഗാഢമായി സമർപ്പിക്കുകയും എന്റെ അഭിലാഷത്തോടു പൂർണ്ണമായി യോജിക്കുകയുംചെയ്തിരുന്നു. എന്റെ ഉത്സാഹം അവൾ പതിന്മടങ്ങു വർദ്ധിപ്പിച്ചു. വിദ്യാലയത്തിന്റെ പരിഷ്കൃതാവസ്ഥ കാണ്മാൻ സംഗതിയാകുമുമ്പെ അവൾ കാലധർമ്മം പ്രാപിച്ചു.”

---

## അദ്ധ്യായം 10.

### വലിയ വിഷമത.

ഈ അദ്ധ്യായം കഥാനായകന്റെ സ്വന്തവാക്കിൽതന്നെ വിവരിക്കാം.—“ടസ്കേജിയിൽ വിദ്യാർത്ഥികൾ കൃഷിയും ഗൃഹസ്ഥവൃത്തിയും സംബന്ധിച്ചുള്ള പ്രവൃത്തികളിൽ താല്പര്യവും സാമർത്ഥ്യവും സമ്പാദിക്കുന്നതിനു പുറമെ ഗൃഹങ്ങൾ പണികഴിക്കുന്നതിനുകൂടി ശീലിക്കേണമെന്നു് ഞാൻ ആദ്യകാലംമുതൽതന്നെ നിശ്ചയിച്ചിട്ടുണ്ടായിരുന്നു. ഈ വേല ചെയ്യുന്ന അവസരത്തിൽ ആദ

നങ്ങളും പരിഷ്കൃതങ്ങളും ആയ സമ്പ്രദായങ്ങൾ അവക്കു വശമാക്കേണമെന്നും തന്മൂലം വിദ്യാലയത്തിനു ലാഭവും ഗുണവും വരുന്നതിനു പുറമേ വിദ്യാർത്ഥികളുടെ മനസ്സിൽ അദ്ധ്വാനത്തെപ്പററിയുള്ള ഉപയോഗത്തേയും, മാന്യതയേയുംകുറിച്ചു ശരിയായ ബോധം ജനിപ്പിക്കേണമെന്നും ആയിരുന്നു എന്റെ ഉദ്ദേശ്യം. വേലചെയ്യുന്നതു ബുദ്ധിമുട്ടോ അവമാനമോ ആണെന്നു വിചാരിക്കരുതു്. വിദ്യാർത്ഥികൾ വേലയെ നിർവ്യാജമായി സ്നേഹിക്കണം. പഴയ രീതിയിൽ—അതായതു യന്ത്രങ്ങളുടെ സഹായം അപേക്ഷിക്കാതെ, അദ്ധ്വാനം ചെയ്യേണ്ട; ഏതെല്ലാം പ്രകാരം വായു, ജലം, ആവി, വിദ്യുച്ഛക്തി മുതലായ പ്രകൃതിശക്തികളുടെ സഹായം അവലംബിച്ചു് അദ്ധ്വാനത്തെ ലഘൂകരിക്കുകയോ, പരിഷ്കരിക്കുകയോ, സഫലമാക്കുകയോ ചെയ്യാമോ, ആ രീതികളെ വിദ്യാർത്ഥികൾ മനസ്സിലാക്കണമെന്നാണു ഞാൻ നിശ്ചയിച്ചതു്.

വിദ്യാർത്ഥികളുടെ വേലയെ ആധാരമാക്കി കെട്ടിടങ്ങൾ നിർമ്മിക്കുന്ന സമ്പ്രദായം നന്നല്ലെന്നു് അനേകം ആളുകൾ എന്നോടു് ഉപദേശിച്ചു; എന്നാൽ ഞാൻ നിശ്ചയിച്ച സംഗതി നിർവഹിക്കാൻ തന്നെ തുനിഞ്ഞു. പരിചയമുള്ള വേലക്കാർ ചെയ്യുന്നതുപോലെയുള്ള ചെടിപ്പോ, വൃത്തിയോ വിദ്യാർത്ഥികളാൽ രചിക്കപ്പെടുന്ന സ്ഥാപനങ്ങൾക്കു വരികയില്ലെന്നുള്ളതു് ഒട്ടൊക്കെ ശരിതന്നെയാണു്. എന്നാൽ മന്ദിരങ്ങൾക്കു സൌകര്യവും, ഭംഗിയും, കുറഞ്ഞുപോയാലും അഭ്യാസം അവരിൽ ജനിപ്പിക്കുന്ന ബുദ്ധിസംസ്കരണവും, സ്വാശ്രയശീലവും, ആത്മവിശ്വാസവും, അമൂല്യമായ സമ്പാദ്യം ആണല്ലോ.

പഞ്ഞി, കരിമ്പു്, നെല്ലു് ഇതുകളെ കൃഷിചെയ്യുന്നതിൽ ഉൾപ്പെട്ടിരുന്നവരും, ദാരിദ്ര്യം അനുഭവിച്ചവരും ആയ യുവജനങ്ങളെ, വന്നുചേർന്നയുടനെ, നല്ല മന്ദിരങ്ങളിൽ പ്രവേശിപ്പിക്കുന്നതു് അവർക്കു് എത്രതന്നെ ആനന്ദകരമായിരിക്കുമെങ്കിലും, ഭവനങ്ങൾ അവർതന്നെ കെട്ടിയുണ്ടാക്കിയതിന്റെ ശേഷം അവയ്ക്കുള്ളിൽ അവരെ സഞ്ചരിപ്പിക്കുന്നതായാൽ അതു് ഉചിതവും സ്വാഭാവികവും ആയ അഭ്യാസവിശേഷമായിരിക്കുമെന്നാണു, പ്രതികൂലാഭിപ്രായമുള്ളവരോടു ഞാൻ പറയാറുള്ളതു്. അബദ്ധവും ന്യൂനതയും ചിലപ്പോൾ സംഭവിക്കുമെന്നു ഞാൻ അറിഞ്ഞിട്ടുണ്ടു്; എന്നാൽ ഇവ ഭാവികാലത്തെ നടവടിക്കു് ഏററവും

ഉപയുക്തങ്ങളായ പാഠങ്ങളുടെ പരിശീലനമായിത്തീരുന്നതാണ്.

ടസ്കേജി വിദ്യാലയം സ്ഥാപിച്ചിട്ട് ഇപ്പോൾ 22 സംവത്സരത്തിലധികം കാലമായിട്ടുണ്ട്. ഇതിനിടയ്ക്ക് ഇവിടെ ഉണ്ടായിട്ടുള്ള സകല കെട്ടിടങ്ങളും, മിക്കവാറും വിദ്യാർത്ഥികളുടെ കൈവേലയാൽ ചെയ്യപ്പെട്ടവയാണ്. ഈ അഭ്യാസത്തിൽനിന്ന് അവർക്കുണ്ടായിട്ടുള്ള നന്മ അനല്പമാകുന്നു. ഇപ്പോൾ ഉള്ള നാല്പതു മന്ദിരങ്ങളിൽ, നാലൊഴികെ, ശേഷമെല്ലാം മിക്കവാറും അവരുടെ യത്നത്താൽ ഉണ്ടായവയാണ്. ഒരു ഷെഡികളിൽ താമസിച്ചുവരുന്നവരിൽ അനേകം ആളുകൾ വീട്ടുപണി, യന്ത്രനിർമ്മാണം മുതലായ വിഷയങ്ങളെപ്പറ്റി, അറിവു സമ്പാദിച്ചതു് ഇവിടെ പണി എടുത്ത കാലത്തായിരുന്നു. വ്യവസായകൌശലം, അറിവ് ഇത്യാദികളെ, ഇപ്രകാരം ഒരു സംഘം വിദ്യാർത്ഥികൾ, വേറൊരു സംഘത്തിന് ഉപദേശിച്ചുവരുന്നു. ഇപ്പോൾ ഏതുതരത്തിലും വലിപ്പത്തിലും ഉള്ള മന്ദിരം പണിചെയ്യുന്നതിനു—കണക്കെടുത്തു പ്ലാൻ വരയ്ക്കുന്നതു മുതൽ വിദ്യുച്ഛക്തി പ്രേരിതങ്ങളായ യന്ത്രാദികൾ സ്ഥാപിക്കുന്നതുവരെയുള്ള സകല വേലകളും, സമഗ്രമായി ചെയ്യുന്നതിനു കഴിവുള്ള ആളുകൾ—ഈ വിദ്യാലയത്തിൽ ഉപാദ്ധ്യായന്മാരുടേയും വിദ്യാർത്ഥികളുടേയും കൂട്ടത്തിൽ ഉണ്ട്. വേലക്കാരനെ അന്വേഷിച്ചു വിദ്യാലയത്തിനു പുറത്തു പോകേണ്ട ആവശ്യമേ ഇല്ല. പുത്തനായി വന്നു ചേരുന്ന ബാലന്മാരിൽ ചിലർ കെട്ടിടങ്ങളുടെ ചുമരുകളെ പെൻസൽ കൊണ്ടോ പേനാക്കത്തി കൊണ്ടോ വരച്ചോ കുത്തിയോ വികൃതമാക്കുമ്പോൾ പഴയ വിദ്യാർത്ഥികൾ "അങ്ങനെ ചെയ്യരുതേ, ഇതു നമ്മുടെ വകയാകുന്നു, കെട്ടുന്ന സമയത്തു് ഞാൻ കൂടി വേല ചെയ്തിരുന്നു" എന്നു സ്നേഹപൂർവം ഉപദേശിച്ചുവന്നതു പലപ്പോഴും ഞാൻ കേട്ടിട്ടുണ്ട്.

വിദ്യാലയത്തിന്റെ ആദികാലത്തിൽ, എന്റെ ക്ഷമയെ അധികം പരീക്ഷിച്ച സംഭവം ഇഷ്ടിക ഉണ്ടാക്കുന്ന പ്രവൃത്തി ആയിരുന്നു. കൃഷി ഇടപെട്ട ജോലി ചെയ്തു കഴിഞ്ഞ ഉടനെ, ഞങ്ങളുടെ ശ്രമം തിരിഞ്ഞതു ചെങ്കല്ലുണ്ടാക്കി ചുട്ടെടുക്കുന്നതിൽ ആയിരുന്നു. ഞങ്ങളുടെ പുതിയ കെട്ടിടത്തിനു ചെങ്കല്ലു വേണ്ടിയിരുന്നു. ഈ വേല തുടങ്ങുന്നതിനു വേറെ ഒരു കാരണം കൂടി ഉണ്ടായിരുന്നു. പട്ടണത്തിൽ ഒരിടത്തും ഈ

പ്രവൃത്തി നടന്നിരുന്നില്ല. അതിനാൽ ഈ വേലചെയ്യുന്നതിനു ഞങ്ങൾക്കു ശേഷിയുണ്ടായാൽ തനതാവശ്യം നിർവഹിക്കുന്നതിനു പുറമേ, അന്യന്മാരിൽനിന്നു് ആദായം ഉണ്ടാക്കുന്നതിനും അതു ഒരു വഴിയാകുമെന്നു ഞാൻ വിചാരിച്ചു. വയ്ക്കോൽ ഇല്ലാതെ ഇഷ്ടിക ഉണ്ടാക്കേണ്ട കാര്യത്തിൽ, ഇസ്രായേൽ രാജ്യക്കാരനു ഭവിച്ച സങ്കടത്തെപ്പറ്റി വായിക്കുമ്പോൾ, അവരോടു് എനിക്കു അനുകമ്പ തോന്നാറുണ്ടു്. എന്നാൽ ഞങ്ങളുടെ വേല അതിലും കഷ്ടപ്പെട്ടതായിരുന്നു. പണവും പരിചയവും ഇല്ലാതെയാണല്ലോ ഞങ്ങൾ ഒരുമ്പെട്ടതു്. ഒന്നാമതു തന്നെ ജോലി വൃത്തികെട്ടതും കഠിനവും ആയിരുന്നതിനാൽ വിദ്യാർത്ഥികൾക്കു് അതിൽ ഉത്സാഹമില്ലായിരുന്നു. പുസ്തകപഠനത്തോടു കൈവേലയെ സംബന്ധിച്ചിരിക്കുന്നതു തന്നെ അവർക്കു് അഹിതമായിരുന്നു. വേല ചളി ചവിട്ടുകയാണെന്നു കണ്ടപ്പോൾ, അവരുടെ അതൃപ്തി വളരെ വർദ്ധിച്ചു. മുട്ടുവരെ താണ കുഴിയിൽ നിന്നു നാലഞ്ചു നാഴികനേരം ചളി ചവിട്ടി കഴിക്കുന്നതു്, അത്രക്കും തന്നെ രസമുള്ള ജോലിയല്ല. കേവലം മുഷിച്ചിൽകൊണ്ടു് ഒന്നിലധികം ആളുകൾ പള്ളിക്കൂടം വിട്ടു പോയി.

അനേകം കുഴികൾ തോണ്ടി കളിമണ്ണു പരിശോധിച്ചിട്ടായിരുന്നു, നല്ലമണ്ണുള്ള സ്ഥലം കണ്ടുപിടിച്ചതു്. ചെങ്കല്ലുണ്ടാക്കുന്നതിനു് അത്ര പ്രയാസമില്ലെന്നാണു ഞാൻ വിചാരിച്ചിരുന്നതു്. പ്രത്യേക സാമർത്ഥ്യവും അറിവും അതിനും വേണ്ടിയിരുന്നു എന്നു ഞാൻ അനുഭവത്താൽ അറിഞ്ഞു. വളരെ അദ്ധ്വാനം ചെയ്തു ഞങ്ങൾ 25,000 കല്ലുവരെ അറുത്തുവച്ചു. പിന്നെ അവയെ ചുട്ടെടുക്കാൻ ശ്രമിച്ചു. ആദ്യം ചൂള ശരിയായില്ല. കല്ലു വെന്തില്ല. ഉടനെ ഞങ്ങൾ വേറൊരു ചൂള കെട്ടി ഉണ്ടാക്കി. ഏതോ കാരണവശാൽ അതും ഒത്തുവന്നില്ല. രണ്ടാമത്തെ തോൽവി വിദ്യാർത്ഥികളെയെല്ലാം അധൈര്യപ്പെടുത്തി. അവർ വേലചെയ്യാൻ മടിച്ചു. ഹാമ്പ്ടണിൽ തൊഴിലഭ്യാസം ചെയ്തിരുന്ന ചില അദ്ധ്യാപകന്മാരുടെ സ്വന്തമനസ്സാലെ ഉണ്ടായ സഹായത്താൽ മൂന്നാമത്തെ അടുപ്പും ഒരുവിധം തയ്യാറായി. തീ ആറുന്നതിനു് ഒരാഴ്ച വേണ്ടിയിരുന്നു. മൂന്നു നാലുദിവസം ആയി, കാര്യം ഭംഗിയായി ഒപ്പായി—പത്തിരുപതിനായിരം കല്ലു കിട്ടിക്കഴിഞ്ഞു എന്നു ഞങ്ങൾ ആശപ്പെട്ടിരിക്കെ—ഒരു ദിവസം അർദ്ധരാത്രിയിൽ അടുപ്പു ഉരുണ്ടുവീണു. മൂന്നാം തവണയും ഞങ്ങൾക്കുണ്ടായതു് അപജയമായിരുന്നു.

മൂന്നാമത്തെ ചൂളയും ഇപ്രകാരം നശിച്ചുപോയപ്പോൾ, വീണ്ടും പണി തുടങ്ങുവാൻ ഞങ്ങളുടെ കൈവശം പണമില്ലായിരുന്നു. ഇഷ്ടികാനിൎമ്മാണം മതിയാക്കണമെന്നു മിക്ക അദ്ധ്യാപകന്മാരും എന്നോടുപദേശിച്ചു. ഈ വൈഷമ്യത്തിൽ എന്റെ പക്കൽ ഉണ്ടായിരുന്ന ഒരു പഴയ ഘടികാരത്തെപ്പററി ഞാൻ ഓൎത്തു. അതെടുത്തുകൊണ്ടു വളരെ അകലെയല്ലാത്ത മണ്ഗൊമറിനഗരത്തിൽ പോയി, അതിനെ ഒരു പൊൻവാണിഭക്കടയിൽ പണയം വച്ചു. കിട്ടിയ പതിനഞ്ചു ഡാളർകൊണ്ടു ടസ്കേജിയിൽ വന്നു. ഭഗ്നോത്സാഹരായിരുന്ന സൈനികന്മാരെ പണിപ്പെട്ടു ചേൎത്തുകൂട്ടി, നാലാംപ്രാവശ്യവും ചെങ്കൽപ്പണി ആരംഭിച്ചു. ഈത്തവണ ഭാഗ്യവശാൽ, ഞങ്ങൾ വിജയികളായി ഞങ്ങൾക്കു സന്തോഷവും ഉണ്ടായി. അവധി തീരുംമുമ്പ്, ഘടികാരം വീണ്ടെടുക്കാൻ സാധിച്ചില്ല. അതിൽപിന്നെ ഞാൻ അതു കണ്ടിട്ടുമില്ല. എന്നാൽ അതു പൊയ്പോയതുകൊണ്ടു്, എനിക്കു യാതൊരു മനസ്താപവും തോന്നീട്ടില്ല. ചെങ്കല്ലുണ്ടാക്കുന്ന പ്രവൃത്തി ഇപ്പോൾ വിദ്യാലയത്തിലെ തൊഴിലുകളിൽ മുഖ്യമായ ഒന്നാണു്. കഴിഞ്ഞ ആണ്ടിൽ ഞങ്ങളുടെ വിദ്യാൎത്ഥികൾ പന്ത്രണ്ടുലക്ഷം ഒന്നാന്തരം ഇഷ്ടികകൾ ഉണ്ടാക്കി. കൈവേലയായും, യന്ത്രപ്പണിയായും, ചെങ്കൽ ഉണ്ടാക്കി എടുക്കുന്നതിനു സാമൎത്ഥ്യമുള്ള അനേകം ആളുകൾ ഇപ്പോൾ എന്റെ ശിഷ്യരിൽ ഉണ്ടു്,—എന്നുമാത്രമല്ല അവർ ഈ തൊഴിൽകൊണ്ടു നാനാദേശങ്ങളിൽനിന്നു ധനസമ്പാദനവും ചെയ്യുന്നുണ്ടു്.

ദക്ഷിണദേശത്തിൽ ഉണ്ടായിരുന്ന വെള്ളക്കാൎക്കും നീഗ്രോജനങ്ങൾക്കും തമ്മിലുള്ള സംബന്ധത്തെക്കുറിച്ചു് ഒരു മുഖ്യപാഠം ചെങ്കൽവേലയിൽനിന്നും ഞാൻ ഗ്രഹിച്ചു. ഞങ്ങൾ വിററുവന്ന കല്ലുകൾ നല്ലതരത്തിൽ ഉള്ളവയായിരുന്നതുകൊണ്ടു് അവ വാങ്ങിക്കുന്നതിനു ഞങ്ങളുടെ വിദ്യാലയത്തോടു് അത്ര അനുകമ്പയോ സ്നേഹമോ ഇല്ലാതിരുന്ന അനേകംവെള്ളക്കാർകൂടി അതിനുള്ളിൽ വന്നുതുടങ്ങി. സമുദായത്തിനു് ഉപകാരപ്രദമായ ഒരു പ്രവൃത്തി ഞങ്ങൾ ചെയ്തുവരുന്നു എന്നു് അവർ പറഞ്ഞു. നീഗ്രോജനങ്ങളെ വിദ്യയഭ്യസിപ്പിക്കുന്നതു നിഷ്പ്രയോജനമല്ലെന്നും ദ്രവ്യസമ്പാദനത്തിനും സാമുദായികമായ ഐശ്വൎയ്യത്തിനും ഉതകുന്നതായ പ്രവൃത്തിയാണു ഞങ്ങൾ ചെയ്യുന്നതെന്നും സമീപവാസികളായ വെള്ളക്കാർ ധരിച്ചുതുടങ്ങി. അവർ അവിടെ വന്നു ചെങ്കല്ലുവാങ്ങിവന്നു

തിനാൽ ഞങ്ങൾക്കു് അവരോടു പരിചയവും ഇരുജാതിക്കാൎക്കും പരസ്പരം ക്രയവിക്രയങ്ങൾക്കും ധനാൎജ്ജനത്തിനും സൌകൎയ്യവും ഉണ്ടാകാനിടയായി. വെള്ളക്കാരും ഞങ്ങളും ഏടപാടുകളാൽ സംബന്ധപ്പെട്ടവരായിത്തുടങ്ങി. അവൎക്കു് ആവശ്യമുള്ള സാമാനങ്ങൾ ഞങ്ങളുടെ പക്കലും ഞങ്ങൾക്കു വേണ്ടതു് അവരുടെ പക്കലും ഉണ്ടായിരുന്നതിനാൽ ഞങ്ങൾ അന്യോന്യം സഹായം ചെയ്യുന്നതിനു ശക്തിയുള്ളവരായിത്തീൎന്നു.

തെക്കൻ ദിക്കിൽപോയി താമസിക്കുന്ന എന്റെ ഒരു ശിഷ്യൻ ഈ വിദ്യാലയത്തിൽ വച്ചു ചെങ്കൽവേല അഭ്യസിച്ചിട്ടുള്ളവനാണെങ്കിൽ അവൻ സമീപവാസികൾക്കു് ഉപകാരം ചെയ്യാൻ ശേഷിയുള്ളവനായിത്തീരുന്നു. അവന്റെ പ്രവൃത്തിയിൽ നിന്നു് അവൎക്കു ഗുണം സിദ്ധിക്കുകയും അവനോടു അവർ കടപ്പെട്ടവരാകയും ചെയ്യുന്നുണ്ടു്. ഇപ്രകാരം ആണു് ഓരോ ജാതിക്കാൎക്കു തമ്മിൽ സ്നേഹവും രമ്യതയും ഉണ്ടായിവരുന്നതു്. മനുഷ്യന്റെ നിറം കൊണ്ടല്ല യോഗ്യത കൊണ്ടാണു് അവനു പ്രായേണ ജനസമ്മതമായ പദവി ഉണ്ടാകുന്നതെന്നു് അനുഭവം എന്നെ മനസ്സിലാക്കി. പ്രസംഗങ്ങളോ വാദങ്ങളോ നടത്തുന്നതിനേക്കാൾ പ്രവൃത്തിയുടെ ഫലങ്ങളിൽ പ്രത്യക്ഷമായി കാണിച്ചുകൊടുക്കുന്നതാണു് അധികം ഫലിക്കുന്നതെന്നു ഞാൻ കണ്ടു. ഒരു നീഗ്രോവിനാൽ ചെയ്യപ്പെട്ട ഒന്നാംതരത്തിലുള്ള ഒരു മന്ദിരത്തിന്റെ ദൎശനത്തിൽ നിന്നുണ്ടാകുന്ന ഫലം അവൻ ചെയ്യുന്നതോ ചെയ്യാൻപോകുന്നതോ ആയ ഉദ്യമത്തെപ്പററിയുള്ള ഉപന്യാസങ്ങളുടെ ഫലത്തെക്കാൾ വിലയേറിയതാകുന്നു. വ്യവസായപരിശീലനത്തെക്കൂടി വിദ്യാഭ്യാസത്തോടു യോജിപ്പിക്കണമെന്നുള്ള എന്റെ മതത്തെ പിന്തുടൎന്നാണു ഞാൻ വണ്ടിപ്പണി ആരംഭിച്ചതു്. വിദ്യാലയം വകയായി അനേകം വണ്ടികളും വാഹനങ്ങളും ഇപ്പോൾ ഉപയോഗത്തിലുള്ളവ എല്ലാം വിദ്യാൎത്ഥികൾ പണിചെയ്തുണ്ടാക്കിയവയാണു്. വിലയ്ക്കു് ഇപ്പോൾ ധാരാളം വണ്ടികൾ ഞങ്ങൾ തീൎക്കുന്നുണ്ടു്. ചെങ്കല്ലുണ്ടാക്കിയതിൽ നിന്നു് ഉളവായ ഫലസിദ്ധി വണ്ടിപ്പണിയിൽനിന്നും ഉണ്ടായി. ടസ്ക്കേജി വിദ്യാലയത്തിൽവച്ചു് ഓരോ തൊഴിലുകൾ അഭ്യസിക്കുന്നവർ ജനോപകാരികളായിത്തീരുന്നു. അവൎക്കു് എവിടെയും ജോലിയും, ധനവും, മാന്യതയും ലഭിച്ചുവരുന്നു. ജനസാമാന്യത്തിനു് ആവശ്യമുള്ള സാധനങ്ങളേയോ വേലകളേയോ ചെയ്യുന്ന ഒരുത്തനു് ഒ

വന്റെ ജാതി എന്തുതന്നെ ആയിരുന്നാലും, ക്രമേണ ആദരാവും ബഹുമാനവും അന്യരിൽനിന്നു ലഭിക്കുമെന്നുള്ളതു് അവിതർക്കിതമാകുന്നു. ലത്തീൻഭാഷയിലുള്ള വാചകങ്ങളുടെ രചനയെയും, ഭംഗിയെയും വ്യാഖ്യാനിച്ചു പറവാൻ സാമൎത്ഥ്യമുള്ളവരെക്കൊണ്ടു് ഒരു സ്ഥലത്തു് ഉപയോഗം കുറഞ്ഞിരിക്കാമെങ്കിലും, വീടു പണിയുന്നതിനും കല്ലു കെട്ടുന്നതിനും വണ്ടി ഉണ്ടാക്കുന്നതിനും വശമുള്ള ആളുകൾക്കു് അവിടെ ഉപജീവനത്തിനു ധാരാളം വഴിയുണ്ടായിരിക്കും. വിദ്യാൎത്ഥികൾ ഏതെങ്കിലും ഒരു തൊഴിൽകൂടി പരിശീലിക്കണമെന്നു നിർബന്ധിച്ചതോടുകൂടി അവരിൽ ചിലൎക്കും രക്ഷാകർത്താക്കന്മാൎക്കും എന്റെ നടവടികളോടു് അപ്രിയം തോന്നിയിരുന്നു. ഇതിനെ ശ്രമത്താലും പ്രസംഗങ്ങളാലും ഒരുവിധം നിരാകരിച്ചതല്ലാതെ വിദ്യാഭ്യാസരീതിയെ ഞാൻ ഭേദപ്പെടുത്തിയില്ല, ഒന്നരക്കൊല്ലത്തിനകം കുട്ടികളുടെ സംഖ്യ 150-നെ അതിക്രമിച്ചിരിക്കുന്നു. 175–1882–ൽ ദ്രവ്യശേഖരം ചെയ്യുന്നതിനായി ഞാനും മിസ്റ്റർ ഡേവിഡ്സനും ഉത്തരദേശത്തിൽ സഞ്ചരിച്ചു. വഴിക്കു ഞാൻ ന്യൂയാൎക്ക പട്ടണത്തിൽ ഒരു ദിവസം താമസിച്ചു. പരിചിതനും ഒരു മതപ്രചാരസംഘത്തിലെ ഭാരവാഹിയും ആയിരുന്ന ഒരാളോടു ചില ശുപാർശക്കത്തുകൾ വാങ്ങണമെന്നു വിചാരിച്ചാണു ഞാൻ അപ്രകാരം ചെയ്തതു്. അയാൾ എഴുത്തുകൾ തന്നില്ലെന്നു മാത്രമല്ലാ വഴിച്ചെലവിനു വേണ്ട പണംപോലും പിരിഞ്ഞുകിട്ടുകയില്ല, ശ്രമം വെറുതെയാണു്, തിരികെ പോകുന്നതാണു് ഉചിതം, എന്നു പറഞ്ഞു എന്നെ അധൈര്യപ്പെടുത്തുകയുംചെയ്തു. ഗുണദോഷം പറഞ്ഞതിനു നന്ദിപറഞ്ഞുംവെച്ചു ഞാൻ യാത്ര തുടൎന്നു. ആദ്യമായി ഞാൻ ചെന്നതു (മാസ്സ) നാൎത്താമ്പ്ടണിൽ ആയിരുന്നു. താമസത്തിനു കൊള്ളാവുന്ന ഒരു നീഗ്രോ–ഭവനം തേടിനടന്നു പാതിദിവസം കളഞ്ഞു. ആ ദിക്കിലെ ഭോജനശാലകളിൽ നീഗ്രോ–ജനങ്ങൾക്കു പ്രവേശിപ്പാൻ വിരോധമില്ലെന്നറിയായ്കയാലാണു ഞാൻ ഇപ്രകാരം വലയേണ്ടിവന്നതു്. അവിടങ്ങളിൽ കറുത്ത മനുഷ്യരോടു ജനങ്ങൾക്കു് ഏതാണ്ടു് അനുകമ്പയുണ്ടായിരുന്നു. ഏതാനും ധനം ലഭിച്ചതിനേയുംകൊണ്ടു ഞാൻ തിരികെവന്നു പോർട്ടർഹാളിന്റെ പണി പൂൎത്തിയാക്കാൻ ശ്രമിച്ചു. പോർട്ടർ മന്ദിരം തുറന്ന അവസരത്തിൽ പ്രാരംഭപ്രസംഗം ചെയ്യുന്നതിനു യോഗ്യനായ ഒരാളെ അന്വേ-

ഷിച്ച സന്ദർഭത്തിലാണു് എനിക്കു് ഒരു മഹാൻെറ പരിചയം സിദ്ധിക്കാൻ ഭാഗ്യമുണ്ടായതു്. അദ്ദേഹം ദിവ്യശ്രീ റാബർട്ടു് സി ബഡഫോഡു് എന്നപേരായ ഒരു വെള്ളക്കാരൻ പാതിരിയായിരുന്നു. ആലാമൺഗാമിരി എന്ന സ്ഥലത്തുള്ള സമൂഹംവക പള്ളിയിലെ ധർമ്മോപദേഷ്ടാവായിരുന്നു ആ മഹാശയൻ. ആശീർവാദപ്രസംഗം ചെയ്യുന്നതിനു് ആളന്വേഷിച്ചു് ആ പള്ളിസ്ഥലത്തിനടുത്തു ചെന്നപ്പോഴേ ഇങ്ങനെ ഒരു മഹാനുഭാവൻ ഉണ്ടെന്നു ഞാൻ അറിഞ്ഞുള്ളു. അദ്ദേഹത്തിനു ഞാൻ അപരിചിതനായിരുന്നു; എങ്കിലും എൻെറ അപേക്ഷയെ അദ്ദേഹം മടിക്കുടാതെ തൽക്ഷണം സ്വീകരിച്ചു. പ്രസ്തുത ദിവസത്തിൽ ആ പുണ്യാത്മാവു നടത്തിയ ആശീർവാദപ്രസംഗം കേട്ടു പോർട്ടർ മന്ദിരം സന്ദർശിച്ചും നീഗ്രോജനങ്ങൾ ആനന്ദിച്ചു. ആ സുദിനം അവർ എന്നെന്നേക്കും നന്ദിയോടുകൂടി ഓർമ്മിക്കത്തക്കതായിത്തീന്നു.

മിസ്റ്റർ ബഡ്ഫോഡു് ധചര വിദ്യാലയത്തിൻെറ രക്ഷാധികാരിത്വത്തെ സസന്തോഷം കൈയേറവരിൽ ഒരാളായിരുന്നു. അദ്ദേഹം രാപ്പകൽ ഞങ്ങളുടെ മേൽഗതിക്കായി പ്രയത്നംചെയ്തു കൃതാർത്ഥത സമ്പാദിച്ച ശ്രേഷ്ഠപുരുഷന്മാരിൽ ഒരാളാണു്. സകല ജോലികളും വിശേഷിച്ചു മററുള്ളവർ രസഹീനമെന്നോ പ്രയാസമെന്നോ വിചാരിക്കുന്ന ജോലികൾകൂടിയും—അദ്ദേഹം ഒരു മഹർഷിയെപ്പോലെ ഗർവ്വുലേശംകൂടാതെ ചെയ്യാൻ തയ്യാറായിരുന്നു. ആ മഹാനെപ്പോലെ ക്രിസ്തുവിൻെറ ആശയം അറിഞ്ഞു തദനുസരണം ജീവിതത്തെ സമർപ്പിച്ച യശസ്വിയായ മറെറാരാളെ ഞാൻ കണ്ടിട്ടില്ല.

സ്വല്പദിവസംകഴിഞ്ഞു ഹാമ്പ്ടണിലെ ഒരു ബി. ഏ. ആയ മിസ്റ്റർ വാറൻ ലോഗൻ ടസ്കേജി വിദ്യാലയത്തിൽ ഒരു വാദ്ധ്യാരായി വന്നുചേന്നു. ഇദ്ദേഹം ഖജാൻജിസ്ഥാനം ഇപ്പോഴും വഹിച്ചുവരുന്നു. അദ്ദേഹത്തിൻെറ നിസ്വാർത്ഥപരത, കൃത്യനിഷ്ഠ, ആലോചനാശക്തി, ഇവമൂലം ഈ വിദ്യാലയത്തിനുളവായിട്ടുള്ള ശ്ലാഘ്യമായ സഹായം അപരിമിതമാണു്.

കെട്ടിടത്തിൻെറ ഏതാനംഭാഗങ്ങൾ തീന്നയുടനെ വിദ്യാത്ഥികളുടെ ഉപയോഗത്തിനായി ഞങ്ങൾ ഒരു ഭോജനശാല സ്ഥാപിച്ചു. അതു സമയോചിതമായ പ്രവൃത്തിതന്നെ ആയിരുന്നു. സാമാനങ്ങളും വേണ്ട ധനവും ഇല്ലാതെ ഭോജനശാല

നടത്താൻ പ്രയാസമാണല്ലൊ. പട്ടണത്തിലെ കച്ചവടക്കാർ കടമായി സാമാനം തരുവാൻ തയ്യാറായിരുന്നു. മിക്കവൎക്കും എന്നിൽ വളരെ വിശ്വാസം തോന്നിയിരുന്നു. എന്നാൽ കടം വീട്ടുന്നതിനു ശക്തിയുണ്ടാകുന്ന കാൎയ്യത്തിൽ അതുപോലെ വിശ്വാസക്കുറവും ഉണ്ടായിരുന്നു. അടുപ്പുകൾ ഇല്ലാതെ പദാൎത്ഥങ്ങൾ പാകപ്പെടുത്തുകയും, പാത്രമില്ലാതെ ഭക്ഷണം കഴിക്കുകയും ചെയ്യാൻ പ്രയാസമാണല്ലൊ. ആദ്യം പഴയമട്ടിൽ വെളിയിൽ കല്ലുകൂട്ടി അതിന്മേൽ പാത്രംവെച്ചു തീയെരിച്ചാണു പാകം നടത്തിയതു്. പണിശാലയത്തു് ആശാരിമാരുടെയും കൊത്തനാരുടെയും സൌകൎയ്യത്തിനായി ഉണ്ടാക്കിയിരുന്ന "ഷെഡ്ഡ്" എന്നു പേർ പറയപ്പെടുന്ന പൊക്കമുള്ള പീഠങ്ങളാണു ഞങ്ങൾ മേശകളായി ഉപയോഗിച്ചുവന്നതു്. പാത്രങ്ങളുടെ കഥ ഇവിടെ പറയണമെന്നില്ല. അവ അത്ര മോശപ്പെട്ടവയായിരുന്നു. ക്രിസ്തുസമയങ്ങളിൽ വല്ല വിരുന്നിനൊരുക്കമായാണു ഞങ്ങളുടെ ജോലി എന്നു മടപ്പള്ളിക്കാരെ മനസ്സിലാക്കുവാൻ കുറേനാൾ വേണ്ടിവന്നു. ഒന്നു രണ്ടാഴ്ചക്കാലം ഉണ്ടായിരുന്ന കുഴപ്പം പറഞ്ഞറിയിക്കാൻ പ്രയാസം. വെന്തില്ല, വേവുകൂടിപ്പോയി, ഉപ്പധികം, ഉപ്പില്ല, മുളകില്ല, കരിഞ്ഞുപോയി, അതുപോരാ, ഇതു കൂടിപ്പോയി, ഇങ്ങനെയുള്ള പരാതിയേ കേൾപ്പാനുണ്ടായിരുന്നുള്ളു.

മടപ്പള്ളിയുടെ സമീപം ഒരുദിവസം രാവിലെ ഞാൻ ആവലാതി കേട്ടു നിന്നിരുന്നു. കാലത്തെ ഭക്ഷണം അന്നു തീരെ വഷളായിപ്പോയിരുന്നു. എല്ലാവൎക്കും വല്ലതുമെങ്കിലും കിട്ടിയിരുന്നുമില്ല. ഒന്നും കിട്ടാതെ കുഴഞ്ഞ ഒരു പെൺകുട്ടി, സ്വല്പം വെള്ളം കോരി കുടിക്കാനായി കിണറിനടുക്കൽ പോയി. അവിടെ പാളയും കയറും ഇല്ലായിരുന്നു. ഞാൻ അടുക്കൽ ഉണ്ടായിരുന്ന കഥ ഓൎക്കാതെ, ഭഗ്നാശയായ അവൾ, കുണ്ഠിതത്തോടെ "കഷ്ടം, ഇവിടെ കുടിക്കാൻ പച്ചവെള്ളംപോലും കിട്ടുകയില്ല" എന്നുപറഞ്ഞു. അതു കേട്ടു്, എനിക്കു വളരെ സങ്കടംതോന്നി. വിദ്യാലയത്തിലെ ഒരു കാൎയ്യസ്ഥനും, അതിന്റെ ഗുണകാംക്ഷിയും ആയിരുന്ന മിസ്റ്റർ ബെഡ്ഫോഡ് ഒരിക്കൽ ഒരു രാത്രിയിൽ അവിടെ താമസിച്ചു. അദ്ദേഹം കിടന്നതു് ഭോജനശാലയുടെ മേൽത്തട്ടിലായിരുന്നു. രാവിലെ അദ്ദേഹം ഉണൎന്നതു്, രണ്ടുപേർ തമ്മിൽ കീഴത്തെ മുറിയിൽ നടത്തിയ സംഭാഷണം കേട്ടായിരുന്നു. കാപ്പിക്കിണ്ണം അന്നുപയോഗിക്കേണ്ട മുറ ആരു

ടേതാണെന്നായിരുന്നു തൎക്കം. മൂന്നുദിവസമായി തനിക്കു കഞ്ഞിയും കിട്ടിയില്ല, എന്നുപറഞ്ഞു് അവകാശം ബലപ്പെടുത്തിയവനാണു് ജയം ലഭിച്ചതു്. എന്നാൽ ക്രമേണ, ക്ഷമയും, അത്യദ്ധ്വാനവുംകൊണ്ടു, ഞങ്ങൾ കുഴപ്പങ്ങളെല്ലാം നീക്കി, കാൎയ്യങ്ങൾ ശരിപ്പെടുത്തി. യത്നദാൎഢ്യം ബുദ്ധിയുക്തമായ ആലോചന, ക്ഷമ, ഇവകൊണ്ടു കടക്കാൻ പാടില്ലാത്ത സമുദ്രം ഏതാണു്?

ധനത്തിന്റെ ബുദ്ധിമുട്ടുകൊണ്ടും വിദ്യാൎത്ഥികളുടെ സാമൎത്ഥ്യക്കുറവുകൊണ്ടും മററും അനേക വിഷമതകളും സങ്കടങ്ങളും ഈ കാലത്തു പ്രവൎത്തകന്മാർ അനുഭവിച്ചുവെങ്കിലും, ഈ ആരംഭകാലത്തെ ക്ലേശങ്ങളെല്ലാം സ്വല്പകാലത്തിനുള്ളിൽ നീങ്ങുകയും ഉത്സാഹജനകങ്ങളായ പലവിധം സ്ഥാപനങ്ങൾ വിദ്യാലയത്തിൽ ഉയരുകയുംചെയ്തു. ആദ്യം അനുഭവിച്ച കഷ്ടതകളെക്കുറിച്ചു ചിന്തിക്കുമ്പോൾ, അവ അക്കാലത്തു ഞങ്ങൾക്കു നേരിട്ടതു നന്നായി എന്നുവിചാരിച്ചു ഞാൻ സന്തോഷിക്കുന്നു. ദുഃഖങ്ങളും അസൌകൎയ്യങ്ങളും ഞങ്ങൾ സഹിച്ചിട്ടുള്ളതു ഞങ്ങൾക്കു ഗുണകരമായിട്ടാണു തീൎന്നതു്. ഞങ്ങൾ സങ്കടപ്പെട്ടിട്ടില്ലായിരുന്നുവെങ്കിൽ ഞങ്ങൾക്കു ഗർവ്വും സ്വഭാവവും ഉണ്ടാകയും ഞങ്ങളുടെ വളൎച്ച ശരിയായ നിലയിൽ ഉറയ്ക്കാതിരിക്കയും ചെയ്യുമായിരുന്നു. സ്വന്ത പരിശ്രമംകൊണ്ടുണ്ടാകുന്ന അഭിവൃദ്ധി വിലയേറിയതാണല്ലോ.

പഴയ വിദ്യാൎത്ഥികൾ ഇപ്പോൾ ടസ്കേജി സന്ദൎശിക്കാനായി വരുന്ന അവസരങ്ങളിൽ (അവർ കൂടക്കൂടെ വരാറുണ്ടു്.) അവർ വിശാലങ്ങളും, മനോഹരങ്ങളും, വായുസഞ്ചാരവും വെളിച്ചവുമുള്ളവയും, ആയ മന്ദിരങ്ങളിൽ പ്രവേശിക്കയും, അദ്ധ്യേതാക്കൾ കൃഷിചെയ്തുണ്ടാക്കിയ പദാൎത്ഥങ്ങൾ രുചിയോടുകൂടി ഭക്ഷിക്കയും, മേശകളിലും മതിലുകളിലും ഉള്ള അലങ്കാരങ്ങൾ കണ്ടു സന്തോഷിക്കയും പക്ഷികളുടെ മധുരമായ ഗാനം കേട്ടു് ആനന്ദിക്കയും യാതൊരു കുഴപ്പവും കൂടാതെ നിശ്ചിതസമയങ്ങളിൽ ഓരോ കാൎയ്യങ്ങൾ നടന്നുകൊണ്ടിരിക്കുന്നതു കാണുകയും ചെയ്യുന്ന അവസരങ്ങളിൽ നാം ആദ്യം കഷ്ടപ്പെടുകയും, പിന്നീടു പല കൊല്ലങ്ങളിലെ യത്നത്താൽ ക്രമേണ അഭിവൃദ്ധിയെ പ്രാപിക്കയും ചെയ്തതു നമുക്കു ഭാഗ്യവശാൽ ഉണ്ടായ അഭ്യാസത്താൽ തന്നെ എന്നു് അവർ പലപ്പോഴും പറഞ്ഞതു ഞാൻ കേട്ടിട്ടുണ്ടു്.

# അദ്ധ്യായം 11.

## ഉത്സാഹ ദാർഢ്യം.

ഹാമ്പ്ടൺ വിദ്യാലയത്തിലെ ഖജാൻജിയായിരുന്ന മാർഷൽ ധ്വരയും, പ്രധാനാദ്ധ്യാപികയായിരുന്ന മക്കീമദാമ്മയും മുഖ്യപ്രവർത്തകനായ ജനറൽ ആംസ്ട്രാങ്ങും വിദ്യാലയത്തെ സന്ദർശിക്കുന്നതിനും ആവശ്യപ്പെട്ട ഉപദേശങ്ങൾ ചെയ്യുന്നതിനും ആയിട്ട് പലതവണ ടസ്കേജിയിൽ പോയിട്ടുണ്ടായിരുന്നു. ഇവർ ചെന്നതു, പള്ളിക്കൂടത്തിൽ ഉപാദ്ധ്യായന്മാരും വിദ്യാർത്ഥികളും, ശരിയായ വിധത്തിൽ ഉണ്ടായിരുന്നപ്പോൾ ആയിരുന്നു. സ്വല്പകാലം കൊണ്ടുണ്ടായ ഈ പരിഷ്കാരങ്ങൾ കണ്ടു് അവർ ബുക്കരേയും മററു വാദ്ധ്യാന്മാരേയും അനുമോദിക്കയും വിദ്യാർത്ഥികളെ പ്രോത്സാഹിപ്പിക്കയും ചെയ്തു. ജനറൽ ബുക്കരുടെ അതിഥിയായി താമസിച്ചിരുന്ന മറെറാരവസരത്തിൽ അദ്ദേഹത്തിന്റെ ഉത്തമദൃഷ്ടാന്തത്തിൽ നിന്നു തനിക്കു മനസ്സിലായ ദിവ്യഗുണങ്ങളെപ്പററി അയാൾ ഇപ്രകാരം എഴുതിയിരിക്കുന്നു:—

"ജനറൽ ആംസ്ട്രാങ്ങ് ടസ്കേജിയിൽ വന്നുതാമസിച്ച ആദ്യകാലത്തിൽ അദ്ദേഹത്തിന്റെ സ്വഭാവവിശേഷം പൂർവാധികം മനസ്സിലാക്കുവാൻ എനിക്കു സൌകര്യം ലഭിച്ചു. തെക്കേ ദിക്കിലുള്ള വെള്ളക്കാരുടെ അഭിവൃദ്ധിയെക്കുറിച്ചു് അദ്ദേഹത്തിനുണ്ടായിരുന്ന താൽപര്യത്തെപ്പററിയാണു ഞാൻ പറയുന്നതു്. ജനറൽ അവരോടു യുദ്ധംചെയ്തിട്ടുള്ള ആളായിരുന്നതിനാൽ അദ്ദേഹത്തിനു് അവരോടു വിദ്വേഷം ഉണ്ടായിരിക്കുമെന്നും, നീഗ്രോജനങ്ങളെ സഹായിക്കുന്ന വിഷയത്തിൽ മാത്രമേ അദ്ദേഹത്തിനു താൽപര്യം ഉണ്ടായിരിക്കൂ എന്നും ഞാൻ വിചാരിച്ചിരുന്നു. എന്നാൽ ഇവിടെ താമസിച്ച കാലത്താണു്, അദ്ദേഹത്തിന്റെ ഹൃദയവിശാലതയും, മാഹാത്മ്യവും, ഉദാരശീലവും, ഞാൻ പൂർണ്ണമായി ഗ്രഹിച്ചതു്. അദ്ദേഹം തെക്കേ ദിക്കിലുള്ള ചില വെള്ളക്കാരെ ചെന്നുകണ്ടു സംസാരിച്ചപ്പോളാണു് അദ്ദേഹത്തിനു കറുത്ത മനുഷ്യരുടേയും വെള്ളക്കാരുടേയും, അഭിവൃദ്ധിയിൽ തുല്യമായ താൽപര്യമുണ്ടായിരുന്നു എന്നു ഞാൻ മനസ്സിലാക്കിയതു്. തെക്കൻദിക്കുകാരോടു് അദ്ദേഹത്തിനു യാതൊരു ദ്വേഷവും ഉണ്ടായിരുന്നില്ല. അവരോടുള്ള അനുകമ്പ പ്രദർശിപ്പിക്കാൻ

അദ്ദേഹം സന്തോഷം അവസരം പാൎത്തുവന്നിരുന്നു. രഹസ്യമായോ പരസ്യമായോ അവരെക്കുറിച്ചു് ഒരു പരുഷവാക്കുപോലും പറഞ്ഞുകേട്ടിട്ടില്ല. അദ്ദേഹത്തിന്റെ ഈ പ്രവൃത്തിയിൽനിന്നു ഞാൻ ഒരു വിലയേറിയ പാഠം പഠിച്ചു. അതായതു മഹാന്മാർ സ്നേഹം പരിപാലിക്കുന്നുവെന്നും അല്പന്മാർ മാത്രമേ വൈരാഗ്യത്തെ വർദ്ധിപ്പിക്കുന്നുള്ളുവെന്നുംതന്നെ. സാധുവിനെ സഹായിക്കുന്നവൻ ശക്തനാണെന്നും ഭാഗ്യഹീനനെ ദ്രോഹിക്കുന്നവൻ അശക്തനാണെന്നുംകൂടി ഞാൻ മനസ്സിലാക്കി.

"ഇദ്ദേഹത്തിൽനിന്നും ഈ പാഠം പഠിച്ചിട്ടു് ഇപ്പോഴും വളരെക്കാലം ആയിട്ടുണ്ടു്. ഞാൻ ഒരുത്തനോടു സ്വല്പാല്പമായി തീൎന്നു, ആ സ്പൎദ്ധമൂലം എന്റെ ആത്മാവിനെ അധഃപതിപ്പിക്കുകയോ അതിന്റെ ശക്തി കുറയ്ക്കുകയോ ചെയ്കയില്ലെന്നു് അക്കാലത്തു ഞാൻ ദൃഢപ്രതിജ്ഞ ചെയ്തിരുന്നു. വെള്ളക്കാരോടാകട്ടെ മററുള്ളവരോടാകട്ടെ സ്പൎദ്ധയോ ദ്വേഷമോ നിന്ദയോ തോന്നാതിരിക്കുന്നതിനു സർവ്വദാ ഈശ്വരസഹായത്തെ അവലംബിച്ചും, എല്ലാ ജാതിക്കാരോടും ഭ്രാതൃസ്നേഹത്തോടുകൂടി ജീവിതകാലം നയിക്കുന്നതിനു സദാ ജാഗരൂകനായിട്ടും ആണു ഞാൻ ഇരിക്കുന്നതു്. ഏതു ജാതിക്കാൎക്കായും വല്ല സഹായവും ചെയ്യുന്നതിനു് എനിക്കു ശക്തിയുണ്ടായാൽ, അതു എന്നെ സന്തോഷനാക്കുന്നു. ജാതിമാത്സൎയ്യത്തെ മനഃപൂർവ്വമായി വർദ്ധിപ്പിക്കുന്ന ജനങ്ങളുടെ കുത്സിതങ്ങളായ ഉദ്യമങ്ങളിൽ എനിക്കൊട്ടുംതന്നെ അഭിമാനമൊ അനുകമ്പയൊ ഇല്ല. ജാതിസ്പൎദ്ധയെ മുൻനിറുത്തി സകല കാൎയ്യങ്ങളും നടത്തുന്ന ഭാഗ്യഹീനരായ മനുഷ്യരുടെ സ്ഥിതി അത്യന്തം ദയനീയംതന്നെ.

"ഈ വിഷയത്തെക്കുറിച്ചു് ആലോചിക്കുംതോറും, തെക്കൻ ദിക്കിലെ ചില ധരന്മാർ നീഗ്രോ ജാതിക്കാൎക്കു ന്യായമായി ലഭിക്കേണ്ട രാജ്യഭരണസംബന്ധമായ അവകാശത്തെ ദുർബലപ്പെടുത്തുന്നതിനു പ്രയോഗിക്കുന്ന തന്ത്രം ഏററവും ദോഷകരമാണെന്നേ ഞാൻ വിചാരിക്കുന്നുള്ളു. ഈ ദോഷം നീഗ്രോ ജനങ്ങളെ മാത്രമല്ല ബാധിക്കുന്നതു്. ദോഷത്തിന്റെ മുഖ്യഭാഗം വെള്ളക്കാരൻ തന്നെയാണു് അനുഭവിക്കുന്നതു്. നീഗ്രോയ്ക്കുണ്ടാകുന്ന സങ്കടം താൽക്കാലികമാകുന്നു. എന്നാൽ വെള്ളക്കാരന്റെ ആചാരത്തിനു സംഭവിക്കുന്ന ന്യൂനത നിത്യമായിട്ടുള്ളതാണു്. ഒരു നീഗ്രോയുടെ അവകാശത്തെ അസാധുവാക്കുന്നതിനു്, അസത്യം

പറകയോ, പ്രവൎത്തിക്കയൊ ചെയ്യാമെന്നു ശഠിക്കുന്ന വെള്ളക്കാരൻ, മററു കൃത്യങ്ങളിലും വ്യാജം പ്രവൎത്തിക്കാൻ അഭ്യസിക്കുന്നു എന്നു ഞാൻ അറിയുന്നു. ഒരു കറുത്ത മനുഷ്യനെ ആദ്യം വഞ്ചിക്കുന്ന വെള്ളക്കാരൻ കടശിയിൽ തന്റെ ഇനക്കാരെത്തന്നെ വഞ്ചിക്കുന്നു. നിയമലംഘനംചെയ്തു കൈയൂക്കിനെ പ്രമാണമാക്കി ഒരു നീഗ്രോയെ ദ്രോഹിക്കയൊ ലിഞ്ച് * ചെയ്കയൊ ചെയ്യുന്ന വെള്ളക്കാരൻ, പിന്നൊരവസരത്തിൽ വെള്ളക്കാരനെത്തന്നെയും ദ്രോഹിക്കാൻ മടിക്കുകയില്ല. വിവരമില്ലായ്മയാൽ വന്നുകൂടുന്ന ഈ മാതിരി ക്രൂരകൃത്യങ്ങളെ തെക്കൻദിക്കിൽനിന്നു ബഹിഷ്കരണം ചെയ്യുന്നതിനു സകല ജനങ്ങളും ഉത്സാഹിക്കേണ്ടതാണ്. പ്രതിവൎഷം വിദ്യാഭ്യാസനിധിയിൽ പൂൎവാധികം പ്രവേശിച്ചുകാണുന്ന ഒരു സമ്പ്രദായം ജനറൽ ആൎമ്സ്ട്രാങ്ങിന്റെ അഭിപ്രായത്തിന്റെ ഫലമാകുന്നു. ഇതിനെ വെള്ളക്കാരും നീഗ്രോജനങ്ങളും ഒരേ വിധം പരിപാലിച്ചുവരുന്നുണ്ട്. ഈ ദേശവിഭാഗത്തിലുള്ള മിക്ക വിദ്യാലയങ്ങളിലും തൊഴിൽ അഭ്യസിക്കുന്നതിനു വേണ്ട ഏൎപ്പാടുകൾ ഉണ്ടായിക്കാണുന്നു. ഇതു ജനറൽ ആൎമ്സ്ട്രാങ്ങിന്റെ പ്രവൃത്തിയുടെ അനുകരണമാകുന്നു.

ടസ്കെജിയിൽ മേല്പറഞ്ഞ ഭോജനഗൃഹം ഉണ്ടായതിൽപിന്നെ അനേകം കുട്ടികൾ ചേൎന്നുതുടങ്ങി. അവൎക്കുംകൂടി ഭക്ഷണത്തിനും ശയനത്തിനും ഇടംകൊടുക്കുന്ന സംഗതി ഞങ്ങളെ വിഷമിപ്പിച്ചു. അയൽ അടുക്കൽ ഉണ്ടായിരുന്ന ചില കുടിലുകളും വാടകയ്ക്കു വാങ്ങി. അവ ജീൎണ്ണപ്പെട്ടവയായിരുന്നതിനാൽ താമസക്കാർ വൎഷകാലത്തിൽ വളരെ കഷ്ടപ്പാടനുഭവിച്ചു. എട്ടു ഡാളർ ആയിരുന്നു വരിപ്പണം. ഭക്ഷണത്തിനും, താമസത്തിനും, അലക്കിനും എല്ലാം ഇതിൽനിന്നായിരുന്നു ചെലവുചെയ്തു

* നിയമലംഘനംചെയ്തു, തെക്കൻദേശത്തിലുള്ള ചില ജനക്കൂട്ടങ്ങൾ, നീഗ്രോ-ജനങ്ങളെ "ലിഞ്ച്" ചെയ്യാറുണ്ടായിരുന്നു. നീതിന്യായക്കോടതികളുടെ അധികാരത്തെ ജനങ്ങൾതന്നെ ബലാൽക്കാരമായി പ്രയോഗിച്ചു കുററക്കാരനെ തൂക്കിനു വിധിച്ചുവന്ന ഒരേൎപ്പാടായിരുന്നു "ലിഞ്ചിങ്ങ്" എന്നു പറയപ്പെടുന്നതു. 1884 മുതൽ 1889 വരെ ആറുവൎഷക്കാലങ്ങളിൽ ഐക്യരാജ്യത്തിൽ 14770 കൊലപാതകവും 558 തൂക്കലും 975 ലിഞ്ചിങ്ങും നടന്നിട്ടുണ്ട്.

വന്നതു്. പള്ളിക്കൂടത്തിൽ കുട്ടികൾ ചെയ്ത വേലയ്ക്കുള്ള കൂലി ഈ സംഖ്യയിൽനിന്നു് എടുത്തുവന്നിരുന്നു. ഒരു വർഷത്തെ പഠിത്തത്തിനു ചുമത്തപ്പെട്ടിരുന്ന ഫീസു് ആളൊന്നിനു് അമ്പതു ഡാളർ ആയിരുന്നു.

ഭോജനശാല ശരിയായ രീതിയിൽ നടത്തുന്നതിനു കുട്ടികളിൽനിന്നു പിരിഞ്ഞുവന്ന സംഖ്യ മതിയായിരുന്നില്ല. രണ്ടാം വർഷത്തിലെ തണുപ്പുകാലം വളരെ കഠിനമായിരുന്നു. എല്ലാവർക്കും വേണ്ട പുതപ്പുകൾ വാങ്ങി ശേഖരിക്കാൻകഴിഞ്ഞില്ല; കട്ടിലും മെത്തയും ഇല്ലായിരുന്നെന്നുതന്നെ പറയാം. വളരെ തണുപ്പുണ്ടായിരുന്ന രാത്രികളിൽ കുട്ടികളുടെ കഷ്ടത ഓർത്തു ഞങ്ങൾ നേരെ ഉറക്കംതന്നെ ചെയ്തിട്ടില്ല. പല ദിവസങ്ങളിലും അർദ്ധരാത്രിയിൽ സഹതാപപൂർവ്വംകൂടിയ സാന്ത്വനവാക്കുകൾകൊണ്ടു കുട്ടികളെ ആശ്വസിപ്പിച്ചുവന്നിരുന്നു. ഈ സന്ദർഭത്തിൽ, ജനറൽ ആംസ്ട്രാങ്ങിന്റെ ചുററുമായി ഇരുന്നു് ഒററ കരിമ്പടം എല്ലാവരുംകൂടി പുതച്ചു് ഓരോ കൂട്ടക്കാർ ഇരിക്കുന്നതു പലപ്പോഴും അദ്ദേഹം കണ്ടുവന്നിരുന്നു. ചില കുട്ടികൾ രാത്രിമുഴുവൻ അടുപ്പിനു ചുററും കുത്തിയിരുന്നു കഴിച്ചുകൂട്ടി. എന്നാൽ അവരിൽ ഒരുത്തനും ആവലാതി പറഞ്ഞില്ല. ബുക്കറും മററും കഴിവുപോലെ തങ്ങൾക്കുവേണ്ടി പ്രയത്നിച്ചുവരുന്നുണ്ടെന്നു് അവർക്കറിയാമായിരുന്നു. എത്രകണ്ടു കഷ്ടപ്പെട്ടും തങ്ങളുടെ സ്ഥിതി നന്നാക്കുന്നതിനു് അവസരം ലഭിച്ചല്ലോ എന്നുള്ള വിചാരമാണു് അവരെ സമാധാനപ്പെടുത്തിയതു്. അദ്ധ്യാപകരുടെ ഭാരം ലഘുവാക്കുന്നതിനു് എന്തുചെയ്യാനും അവർ ഒരുക്കമുള്ളവരായിരുന്നു.

നീഗ്രോജനങ്ങളുടെ അനുസരണത്തെപ്പററി ബുക്കർ ഇപ്രകാരം പറഞ്ഞിട്ടുണ്ടു്:—ഒരു നീഗ്രോ—മനുഷ്യനു് അന്യനീഗ്രോ—ജനങ്ങളുടെ മേൽ അധികാരം നടത്താനുള്ള ഉദ്യോഗം സിദ്ധിച്ചാൽ അവനു് അതു ശരിയായി നടത്താമോ, മററുള്ളവർക്കു് അവനെ വേണ്ടുംവിധം അനുസരിച്ചു നടപ്പാമോ, കഴികയില്ലെന്നു് ഉത്തരദേശത്തിലും, ദക്ഷിണദേശത്തിലും വച്ചു പലരും പല തവണ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ടു്. ഈ വിശ്വാസത്തേയും അഭിപ്രായത്തേയും പററി എനിക്കു് ഇത്രമാത്രമേ പറയാനുള്ളു. ടസ്കേജി വിദ്യാലയത്തിൽ ഞാൻ വന്നുചേർന്നിട്ടു് ഇരുപത്തിരണ്ടു കൊല്ലത്തിലധികം ആയിട്ടുണ്ടു്. ഈ കാലത്തിനി

യിൽ, വാക്കകൊണ്ടാകട്ടെ, പ്രവൃത്തികൊണ്ടാകട്ടെ, വിദ്യാർത്ഥിയോ വാദ്ധ്യാരോ മററു ജോലിക്കാരനോ എന്നോട്ട് അനാദരലേശം ഭാവിച്ചിട്ടില്ല. നേരേമറിച്ച് അവരുടെ ഹൃദയപൂർവ്വമായ ബഹുമാനവും, സ്നേഹവും, കരുണാപുരസ്സരമായ അന്വേഷണവും എന്നെ പലപ്പോഴും ബുദ്ധിമുട്ടിക്കുന്നുണ്ട്. വലിയ പുസ്തകമോ സഞ്ചിയോ മററു സാമാനമോ ഞാൻ കയ്യിലെടുത്തു നടക്കുന്നതു കുട്ടികൾക്കാർക്കും കാണ്മാൻ ഇഷ്ടമില്ല. ഉടനെ ഒന്നിലധികംപേർ വന്നു അതിനെ വാങ്ങിക്കൊണ്ടു വരുന്നതിനു തുനിയുന്നു. മഴയോ വെയിലൊ ഉള്ള സമയം ഞാൻ ഒരിടത്തുനിന്നു മററൊരിടത്തേയ്ക്കു് നടന്നുപോകുന്നതു കണ്ടാൽ ഉടനെ കുടയുമായി ആരെങ്കിലും സവിനയം അടുക്കൽ വന്നുചേരുന്നുണ്ട്.

ഇവിടെ ഒരു സംഗതികൂടെ സന്തോഷപൂർവ്വം പറയുവാനുണ്ട്. ദക്ഷിണദേശത്തിലെ വെള്ളക്കാരോട്ട ഞാൻ അധികം സംസർഗ്ഗം ചെയ്തിട്ടുണ്ടല്ലോ. അവരിൽ ഒരുത്തന്റെ മുഖത്തുനിന്നും ഒരു പരുഷവാക്കോ നിന്ദാസൂചകമായ ശബ്ദമോ ഞാൻ കേട്ടിട്ടില്ല. ഒരുത്തനും എന്നെ അവമാനിച്ചിട്ടില്ല. ടസ്കേജിയിലും സമീപദേശത്തിലും താമസിക്കുന്നവരും എന്റെ പരിചയക്കാരുമായ വെള്ളക്കാർ എന്നെ അവരിലൊരാളെപ്പോലെ തന്നെ ആദരിച്ചുവരുന്നു. ഈയിടെ ഞാൻ ഡാല്ലാസ് (ടെക്സാസ്) നഗരത്തിനും ഹൌസ്റ്റൺ നഗരത്തിനും മദ്ധ്യേ ഒരു യാത്രചെയ്തു. വണ്ടിയിൽ ഞാൻ കൂടെയുണ്ടെന്നു് എങ്ങനെയോ ഒരു ശ്രുതി പരന്നിരുന്നു. വണ്ടി നിന്ന എല്ലാ സ്റ്റേഷനിലും വെള്ളക്കാരായ സ്വദേശികൾ എന്റെ അടുക്കൽവന്നു് എന്റെ പ്രവൃത്തിയെ ശ്ലാഘിച്ചു പറഞ്ഞു എന്നെ ഉത്സാഹിപ്പിച്ചു. പിന്നൊരവസരത്തിൽ ഞാൻ അഗസ്റ്റാ (ജാർജിയാ)യിൽനിന്നും അററലാൻറായിലേക്ക യാത്രചെയ്തപ്പോൾ എനിക്ക സ്വല്പം ക്ഷീണം തോന്നിയതിനാൽ ഞാൻ ഒരു പുൾമാൻ * വണ്ടിയിൽ ചെന്നു കയറി. അതിൽ എനിക്കു നല്ല പരിചയമുള്ളവരും ബസററർ ദേശത്തിലുള്ളവരും ആയ

---

* ജാർജ്ജമാർട്ടിമർ പുൾമാൻ എന്ന ആൾ 859-ൽ കിടന്നുറങ്ങുന്നതിനു സൌകര്യമുള്ള ഒരുമാതിരി വണ്ടി ഉണ്ടാക്കി 1863-ൽ അതിനെ ഒന്നുകൂടി പരിഷ്കരിച്ചു. ഈ തരം വണ്ടികൾ ഇപ്പോൾ ധാരാളം അമേരിക്കയിൽ ഉപയോഗപ്പെടുത്തി വരുന്നുണ്ട്. ഒന്നിനു വില 2000 പവൻ മുതൽ 3500 വരെ കാണും.

രണ്ടു മദാമ്മമാർ ഇരുന്നിരുന്നു. അവൎക്കു തെക്കൻരാജ്യത്തിലെ നടവടി അറിഞ്ഞുകൂടായിരുന്നു. അവർ ഇരുന്ന വണ്ടിയിൽത്തന്നെ ഞാനും ഇരിക്കണമെന്ന് അവർ നിർബന്ധിച്ചു. സ്വല്പം മടിച്ചതിൻെറശേഷം ഞാൻ സമ്മതിച്ചു. കുറേനേരം കഴിഞ്ഞപ്പോൾ അവരിൽ ഒരാൾ ഞാൻ അറിയാതെതന്നെ മൂന്നുപേൎക്കു ഭക്ഷണം കൊണ്ടുവരാൻ ഏൎപ്പാടുചെയ്തു. അപ്പോൾ ഞാൻ കുറച്ചുടെ പരുങ്ങലിൽ ആയി. തെക്കരായ ഒട്ടേറെ വെള്ളക്കാർ ആ വണ്ടിയുടെ മററു കള്ളികളിൽ ഉണ്ടായിരുന്നു. അവരുടെ ദൃഷ്ടികളൊ ഞങ്ങളുടെമേൽ ആയിരുന്നുതാനും. സാപ്പാടുവന്നപ്പോൾ ഞാൻ ചില ഒഴിവുകഴിവു പറഞ്ഞു പുറത്തിറങ്ങാൻ ശ്രമിച്ചു. അവർ സമ്മതിച്ചില്ല. എല്ലാംചെയ്യാം. ഞാൻ ഒരു നെടുവീൎപ്പിട്ടു. അപ്പോൾ കുടുക്കിലായി, തീൎച്ചതന്നെ; വരുന്നതുവരട്ടെ എന്നു വിചാരിച്ച് അവിടെത്തന്നെ ഉറച്ചിരുന്നു. അതുകൊണ്ടുമാത്രം ആയില്ലെന്നു തോന്നുമാറു പദാൎത്ഥങ്ങളെല്ലാം മേശമേൽ ആയപ്പോൾ ഒരു മദാമ്മ,—എൻെറ കൈവശം ഒരു തരം വിശേഷമാതിരി ചായയുണ്ട്, വേലക്കാരൻ തയ്യാർചെയ്താൽ ശരിയാകയില്ല. ഞാൻതന്നെ പാകപ്പെടുത്താം,—എന്നു പറഞ്ഞു ചായയിട്ടു എനിക്കു തന്നു. ഒരുവിധം ഭക്ഷണം അവസാനിച്ചു. അതിനുമുമ്പിൽ ഇത്ര ദീൎഘനേരം ഇരുന്നു ഭക്ഷണംകഴിച്ചിട്ടില്ലെന്ന് എനിക്കു തോന്നി. അതിൻെറശേഷം അവിടെനിന്ന് ഇറങ്ങി ചുരുട്ടുകുടിക്കാൻ പ്രത്യേകം വയ്ക്കപ്പെട്ടിട്ടുള്ള വണ്ടിയിലേയ്ക്കു പോകാമെന്നു ഞാൻ നിശ്ചയിച്ചു വരുന്നതു വരട്ടെ എന്നു കരുതി. ഞാൻ വെള്ളക്കാർ കൂടിനിന്നിരുന്ന വണ്ടിയിലേയ്ക്കു ചെന്നു. ഞാൻ ഇന്നാരാണെന്ന് അവർ എങ്ങനെയോ മനസ്സിലാക്കികഴിഞ്ഞിരുന്നു. ഞാൻചെന്നുകേറിയ ഉടനെ ആശ്ചൎയ്യം! ആശ്ചൎയ്യം! അവർ ജാൎജിയാദേശക്കാരായ വെള്ളക്കാർ! എൻെറ അടുത്തുവന്നു ഹസ്തഗ്രഹണം ചെയ്ത് എൻെറ വേലയെപ്പററി സ്തുതിച്ചു പറയുകയും അനുമോദിക്കുകയുംചെയ്തുതുടങ്ങി. ഇതു വെറും സ്തുതിയല്ലായിരുന്നു. എന്നെ സ്തുതിച്ചിട്ട് അവൎക്കു നേടേണ്ടകാൎയ്യം യാതൊന്നുമുണ്ടായിരുന്നില്ല."

ടസ്കീജിവിദ്യാലയം തൻെറയോ മററദ്ധ്യാപകരുടേയോ സ്വന്തസമ്പാദ്യമല്ലെന്നും എല്ലാ നീഗ്രോജനങ്ങളുടെയും പൊതുമുതലാണെന്നും ബുക്കർ ആദ്യകാലംമുതല്ക്കു വിദ്യാൎത്ഥികളെ ഗ്രഹിപ്പിച്ചിരുന്നു. ആ സ്ഥലത്തു ബുക്കർ താമസിച്ചിരുന്നതു് ഒരു മേലധികാരിയുടെ നിലയിൽ അല്ല, ഒരു സ്നേഹിതനോ ഗുരുനാച

ദേഷ്ടാവോ എന്ന വിധത്തിലാണെന്നു് അയാൾ അവരോടു വീണ്ടും വീണ്ടും പറഞ്ഞുവന്നിരുന്നു. ആ മന്ദിരത്തിലെ കൃത്യങ്ങളെ വിഷയമാക്കി വ്യാഖ്യാനമായോ ആവലാതി സൂചിപ്പിക്കുന്നവയായോ വിദ്യാൎത്ഥികൾ നിൎഭയമായും വ്യക്തമായും ഓരോ എഴുത്തു വീതം മൂന്നോ നാലോ തവണ തനിക്കയയ്ക്കണമെന്നു വിദ്യാൎത്ഥികളോടു് അയാൾ വൎഷംതോറും അപേക്ഷിക്ക പതിവായിരുന്നു. ഈ സമ്പ്രദായം ഉത്തമഫലപ്രദമായിരുന്നുവെന്നു ബുക്കർ അനുഭവംകൊണ്ടു് അറിഞ്ഞു.

പള്ളിക്കൂടത്തിന്റെ നടത്തിപ്പിനെപ്പററി പരസ്പരം സൌഹാൎദ്ദത്തോടുകൂടി സംഭാഷണംചെയ്യുന്നതിനുവേണ്ടി ബുക്കർ ചിലപ്പോൾ പ്രാൎത്ഥനാശാലയിൽ കുട്ടികളെ വിളിച്ചുകൂട്ടുക പതിവായിരുന്നു. മേൽ നടപ്പിനെപ്പററി വേണ്ട ഏൎപ്പാടുകൾ ചെയ്യുന്നതിനു് ഈ മാതിരി ആലോചന പ്രയോജനമുള്ളതായിരുന്നതിനാൽ അയാൾ സന്തോഷിച്ചു. വിദ്യാലയത്തിന്റെ യഥാൎത്ഥമായ ആവശ്യങ്ങളെ അറിവാൻ ഈ അഭിമുഖസംഭാഷണം ഉപകാരപ്പെട്ടു. ഒരുവനിൽ ഭാരവാഹിത്വം ചുമത്തുകയും അവനെ തന്നെ വിശ്വസിക്കയും ചെയ്യുന്നതുപോലെ, അവനു കൃത്യബോധം ജനിപ്പിക്കുന്ന യന്ത്രം മറെറാന്നില്ലതന്നെ. വേല ചെയ്യിക്കുന്നവരും വേല ചെയ്യുന്നവരും തമ്മിൽ പലേടത്തും ഉണ്ടാകുന്ന മത്സരങ്ങളെപ്പററി ഓൎക്കുമ്പോൾ അയാൾക്കു തോന്നിയതു് ഇപ്രകാരമായിരുന്നു. യജമാനന്മാരും വേലക്കാരും പരസ്പരം ഗുണകാംക്ഷികളായിരിക്കുമെങ്കിൽ കലഹം ഉണ്ടാകാൻ ഇടയില്ല. വിശ്വാസവഞ്ചന ചെയ്യുന്നതു മനുഷ്യനു സ്വതേ അഹിതമായിട്ടുള്ളതാണു്. നീഗ്രോജനങ്ങൾ തങ്ങളെ നിൎവ്യാജമായി സ്നേഹിക്കുന്നവർ പറയുംപ്രകാരം പ്രവൎത്തിക്കുന്നതിനു സന്നദ്ധരാണു്. ബുക്കർ ശിഷ്യരെ ആദ്യകാലം മുതല്ക്കേ പരിശീലിപ്പിച്ചു ഒരു പാഠം അവരുടെ സകല സാമാനങ്ങളും ദേഹവും സദാ ശുചിയാക്കിവെയ്ക്കണമെന്നായിരുന്നു. ആഹാരംകഴിക്കുന്നതിനു സ്വതേയുണ്ടാകുന്ന ആഗ്രഹം ശരീരശുദ്ധിയിലും കാണണമെന്നു നിൎബ്ബന്ധമുണ്ടായിരുന്നു. ഇങ്ങനെ തന്നെ വിദ്യാൎത്ഥികൾക്കു് ആവശ്യങ്ങളായിരുന്ന കായികങ്ങളും മാനസികങ്ങളും സാന്മാൎഗ്ഗികങ്ങളും ആയ പ്രവൃത്തികളിൽ അവൎക്കു ദിനംപ്രതി അഭിവൃദ്ധിയുണ്ടാകുന്ന മാൎഗ്ഗങ്ങൾ എല്ലാ ഉപദേഷ്ടാക്കളും മനോവാക്കൎമ്മങ്ങളാൽ പരിശീലിപ്പിച്ചു. ഇതു പ്രസ്തുത വിദ്യാലയത്തിലെ അഭ്യാസത്തിന്റെ മുഖ്യാംഗമായി വിചാരിക്കപ്പെട്ടുവന്നിരുന്നു.

---

# അദ്ധ്യായം 12.

## ധനശേഖരം.

വിദ്യാർത്ഥികളുടെ താമസത്തിനു് ഒരേർപ്പാടുണ്ടായതോടുകൂടി അനേകംപേർ വന്നുതുടങ്ങി. ബാലികമാരുടെ പാർപ്പിനു് ക്വാർട്ടർ, മന്ദിരത്തിന്റെ തട്ടിൻപുറം ഉപയോഗപ്പെട്ടു. എന്നാൽ കുട്ടികളുടെ സംഖ്യ വർദ്ധിച്ചുതുടങ്ങിയപ്പോൾ സ്ഥലം പോരാതെയായി. ആൺകുട്ടികൾക്കായി സമീപമുള്ള ചെറുഗൃഹങ്ങൾ മതിയായിരുന്നെങ്കിലും പെൺകുട്ടികളെ അവയിൽ താമസിപ്പിക്കുന്നതു ശരിയല്ലെന്നു ബുക്കർ വിചാരിച്ചുവന്നു. ചേരുന്നവരുടെ താമസത്തിനും പഠിത്തത്തിനും ആവശ്യമുള്ള മന്ദിരങ്ങൾ ഉണ്ടാക്കിത്തീർക്കേണ്ട ഭാരവാഹിത്വം താമസിയാതെ ബുക്കർ കയ്യേൽക്കേണ്ടിവന്നു.



ഈ മന്ദിരങ്ങൾ പണിയിക്കുന്നതിനു പതിനായിരം ഡാളർ വേണ്ടിവന്നു. പണി തുടങ്ങാൻ പണം ഇല്ലായിരുന്നു; എങ്കിലും കെട്ടിടത്തിനു നാമകരണംചെയ്യുന്ന ജോലി ക്ഷണംതന്നെ കഴിഞ്ഞുകൂടി. ടസ്കേജി ആലബാമാ ദേശത്തിൽചേർന്ന സ്ഥലം ആയിരുന്നതിനാൽ നൂതന മന്ദിരത്തിനു്. 'ആലബാമാ മന്ദിരം' എന്നു പേരിടുന്നതു് ഉചിതമെന്നു തീർച്ചപ്പെടുത്തി. ടസ്കേജിയിലും അതിനു ചുററും ഉള്ള ഗൃഹങ്ങളിൽ ചെന്നു പഴയപോലെ മിസ്സ് ഡേവിഡ്സൺ ഭിക്ഷയെടുത്തുതുടങ്ങി. യഥാശക്തി ജനങ്ങൾ സഹായംചെയ്തു. വിദ്യാർത്ഥികൾ പണിയും ആരംഭിച്ചു. ബുക്കർ പണമില്ലാതെ ബുദ്ധിമുട്ടിയ അവസരത്തിൽ ജനറൽ ആംസ്ട്രാങ്ങിന്റെ മാഹാത്മ്യം വെളിപ്പെടുത്തുന്ന അത്ഭുതപൂർവ്വമായ ഒരു സംഗതി ഉണ്ടായി. ഈ പുതിയ കെട്ടിടത്തിനു് ആവശ്യമുള്ള ധനം സമ്പാദിക്കുന്നതിനു ബുക്കർ യത്നിച്ചുകൊണ്ടിരിക്കുമ്പോൾ ജനറൽ തന്നോടുകൂടെ ഉത്തരദേശങ്ങളിൽ സഞ്ചരിക്കാൻ തയ്യാറുണ്ടോ എന്നു അയാളോടു് ചോദിച്ചു. തൽക്ഷണംതന്നെ ബുക്കർ ഹാമ്പ്ടണിലേക്കു പോയി.

ബുക്കർ ഇതിനെപ്പററി ഇപ്രകാരം വിവരിച്ചിരിക്കുന്നു:— "അവിടെ ചെന്നപ്പോൾ സംഗതി മനസ്സിലായി. നാലു ഗായകന്മാരുമായി ഓരോ സ്ഥലങ്ങളിൽ പോയി അവിടവിടെ സഭകൾ നടത്തുകയും അതിന്റെ അവസാനത്തിൽ അദ്ദേഹവും

ഞാനും പ്രസംഗിക്കയും ചെയ്യണമെന്നാണ് അദ്ദേഹം നിശ്ചയിച്ചിരുന്നതു്. ഇപ്രകാരം ചെയ്യുന്നതു് ഒരു ധനശേഖരത്തിനു വേണ്ടിയാണെന്നും ആ ദ്രവ്യം ഹാമ്പ്ടണിലേക്കല്ല, ടസ്കേജിയിലെ ഉപയോഗത്തിനാണെന്നും, സകല ചെലവുകളും ഹാമ്പ്ടൺ വിദ്യാലയത്താൽ വഹിക്കപ്പെടുമെന്നും, അദ്ദേഹം പറഞ്ഞപ്പോൾ എനിക്കുണ്ടായ ആശ്ചര്യബഹുമാനങ്ങൾ എത്രയെന്നു വായനക്കാർ ഊഹിച്ചുകൊള്ളട്ടെ.

ആലബാമാ മന്ദിരം പണിവകയ്ക്കു പണം ലഭിക്കുന്നതോടുകൂടി ഉത്തരദിക്കുകാരോടു് എനിക്കു പരിചയം ഉണ്ടാകണമെന്നും മഹാമനസ്കനായ ജനറൽ ആംസ്ട്രാങ്ങ് കരുതിയിരുന്നു. ശീലദാർഢ്യമോ ബുദ്ധിവിശാലതയോ ഇല്ലാത്ത ഒരുവൻ, ഇപ്രകാരം ടസ്കേജിയിലേക്കു ലഭിച്ച ദ്രവ്യം ഹാമ്പ്ടൺ വിദ്യാലയത്തിൽ നിന്നു് അപഹരിക്കപ്പെട്ടതാണെന്നും വിചാരിച്ചേക്കാം. എന്നാൽ സ്വാർത്ഥപരമോ സങ്കുചിതബുദ്ധിയുക്തമോ ആയ വിചാരത്തിനു് ആ മഹാശയന്റെ മനസ്സിൽ പ്രവേശിപ്പാൻ വഴിയില്ലായിരുന്നു. അല്പത്വമോ നീചത്വമോ അദ്ദേഹത്തോടു അടുക്കുകയില്ല. കേവലം ഒരു പള്ളിക്കൂടത്തിന്റെ ഉപയോഗത്തിനായിട്ടല്ല നീഗ്രോവിദ്യാഭ്യാസത്തിന്റെ പ്രചാരത്തിനായിട്ടാണ് ഉത്തരദേശക്കാർ ദ്രവ്യസഹായം ചെയ്തിട്ടുള്ളതെന്നും; ആ കാര്യം നിവ്ഹിക്കുന്ന സകല വിദ്യാലയങ്ങളും സഹായാർഹങ്ങളാണെന്നും അദ്ദേഹം ഒരിക്കലും വിസ്മരിച്ചിരുന്നില്ല.

ഞാൻ നടത്തേണ്ട പ്രസംഗങ്ങളെക്കുറിച്ചു ജനറൽ എനിക്കൊരുപദേശം തന്നിട്ടുള്ളതു് ഞാൻ ഇപ്പോഴും ഓർമ്മിക്കുന്നുണ്ടു്. 'നിങ്ങൾ പറയുന്ന ഓരോ വാക്കിനും അർത്ഥവും ആശയവും ഉണ്ടായിരിക്കണം' എന്നായിരുന്നു അദ്ദേഹം ഉപദേശിച്ചതു്. ഈ അഭിപ്രായത്തെ വ്യാഖ്യാനിക്കണമെന്നില്ല. പ്രസംഗങ്ങളുടെ യോഗ്യത നിർണ്ണയിയ്ക്കാൻ ഈ ആപ്തവചനം ഒരു ഉരകല്ലുതന്നെ. അന്നുമുതൽ പ്രസ്തുത ശാസന ഞാൻ ശിരസാ വഹിച്ചുവരുന്നു.

ന്യൂയാർക്കു്, ബ്രൂക്ക്ലിൻ, ബാസ്റ്റൺ, ഫിലഡൽഫിയാ മുതലായ പ്രധാന നഗരങ്ങളിൽവച്ചു സഭായോഗങ്ങൾ നടത്തപ്പെട്ടു. ഇവയിൽ ബുക്കരും ജനറലും സമയോചിതമായി പ്രസംഗംചെയ്യുകയും ധനസഹായം അപേക്ഷിക്കയും ചെയ്തു. അവർ രണ്ടുപേരും ഓരോ യോഗത്തിലും ആലബാമാ മന്ദിരംവകയ്ക്കു ധനം ശേഖരിക്കുകയും, ടസ്കേജി വിദ്യാലയത്തെപ്പറ്റി ജനങ്ങളുടെ

മന്ദിരത്തിൽനിന്നു പുറത്തിറങ്ങിയതു വളരെ പ്രയാസപ്പെട്ടായിരുന്നു. തന്റെ പ്രസംഗം എത്രകണ്ടു ഫലവത്തായി എന്നറിഞ്ഞതു് അടുത്ത രാവിലെ കടയിൽക്കൂടെ അയാൾ പോയപ്പോൾ ആയിരുന്നു. ജനങ്ങൾ അയാളെ കണ്ടറിഞ്ഞയുടൻ ചുററം ചെന്നു് അയാളോടുസംസാരിക്കയും അയാളെ ഹസ്തഗ്രഹണാദി ഉപചാരം കൊണ്ടും മററം സൽക്കരിക്കയുംചെയ്തു. അയാൾ സഞ്ചരിച്ച തെരുവുകളിൽ എല്ലാം ഈ അനുമോദനപ്രകടനം ഉണ്ടായിരുന്നു. അടുത്തദിവസം അയാൾ ടസ്കേജിയിലേയ്ക്കു മടങ്ങിപ്പോയി. വണ്ടിയാപ്പീസുകളിൽ പലരും അയാൾക്കു് ഉപചാരംചെയ്തു. ഐക്യരാജ്യത്തിലെ സകല വർത്തമാനപത്രികകളും ആ പ്രസംഗത്തെക്കുറിച്ചു സ്തുതിരൂപമായി പല അഭിപ്രായങ്ങളും പുറപ്പെടുവിച്ചിരുന്നു. "അററ്‌ലാൻറാ കൺസ്റ്റിററ്യൂഷൻ" എന്നു പേരുള്ള പത്രത്തിൻെറ അധിപരായിരുന്ന മിസ്റ്റർ ക്ലാർക്ക ഹാവൽ ന്യൂയാർക്കിലെ ഒരു പത്രത്തിനു കമ്പിയടിച്ച വർത്തമാനച്ചുരുക്കത്തിൽ ഇപ്രകാരം ഒരു ഭാഗം ഉണ്ടായിരുന്നു: "ഭാക്ഷിണാത്യജനങ്ങളുടെ ഒരു മഹായോഗത്തിൽവച്ചു പണ്ഡിതർ ബുക്കർ ടി. വാഷിങ്ടനാൽ പ്രദർശിപ്പിക്കപ്പെട്ട വാഗ്വിലാസം, സാരസ്യവും ഔചിത്യവുംകൊണ്ടു്, അദ്വിതീയമായിരുന്നെന്നു ഞാൻ പറയുന്നതിൽ ഒട്ടും അതിശയോക്തിയില്ല. പ്രസംഗം ഒരു സത്യബോധനം തന്നെ ആയിരുന്നു. കറുത്തവർക്കും വെളുത്തവർക്കും, പരസ്പരം ന്യായമായി സഹവാസം ചെയ്യുന്നതിനുള്ള ശ്രേഷ്ഠമാർഗ്ഗം ആ പ്രസംഗം പ്രകാശിപ്പിക്കുന്നുണ്ടു്."

ബാസ്റ്റൺപത്രത്തിലെ ഒരു മുഖപ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നു,—"ഈ വാരത്തിൽ അററ്‌ലാൻറാ പ്രദർശനത്തിൽവച്ചു ബുക്കർ ടി. വാഷിങ്ടൺ ചെയ്ത പ്രസംഗം മററുള്ള സകല സംഭവങ്ങളേയും പ്രദർശനോത്സവത്തെത്തന്നെയും, കീഴാക്കിയിരിക്കുന്നു. അതു പത്രലോകത്തിൽ ഉണ്ടാക്കിയ അത്ഭുതം നിസ്തുലമായിരുന്നു."

ആ പ്രസംഗം കഴിഞ്ഞതിൽപിന്നെ പ്രസംഗസഭകളും മാസികാപ്രവർത്തകന്മാരും പത്രാധിപന്മാരും ബുക്കറോടു പ്രസംഗങ്ങളും ഉപന്യാസങ്ങളും ലേഖനങ്ങളും കൂടക്കൂടെ ആവശ്യപ്പെട്ടു. ഇവരിൽ ചിലർ അയാൾക്കു് അധികമായ ആദായവും വാഗ്ദാനവും ചെയ്തിരുന്നു. ഒരു ക്ലിപ്തകാലം, താൻ അവരുടെ ആധീനതയിൽ പ്രസംഗംചെയ്താൽ ചെലവുകൾക്കു പുറമെ പ്ര

സംഗം ഒന്നിനു് ഇരുനൂറു ഡാളറോ, അഥവാ ഒന്നായി അമ്പതിനായിരം ഡാളറോ, കൊടുക്കാമെന്നു് ഒരു പ്രസംഗകാര്യാലയത്തിന്റെ ഭാരവാഹികൾ അയാളെ അറിയിച്ചു. ഇവരോടു് ഉത്തരമായി ബുക്കർ പറഞ്ഞതു തന്റെ ജീവിതയത്നം ടസ്കേജി വിദ്യാലയത്തിന്റെയും സ്വവർഗ്ഗത്തിന്റെയും അഭിവൃദ്ധിക്കുവേണ്ടി മാത്രമുള്ളതാണെന്നും തന്റെ യത്നങ്ങൾമൂലം തനിക്കായി മാത്രം ഒരു ആദായം സ്വീകരിക്കണമെന്നു താൻ ഉദ്ദേശിക്കുന്നില്ലെന്നും ആയിരുന്നു.

പ്രസ്തുത പ്രസംഗം ചെയ്തതിന്റെശേഷം, ഏതാനും ദിവസം കഴിഞ്ഞു ബുക്കർ അതിന്റെ ഒരു പ്രതി ഐക്യനാട്ടിലെ ഭരണകർത്താവായ ബഹു. ഗ്രോവർ ക്ലീവ്‌ലാണ്ടിനു അയച്ചിരുന്നു. അതിനു് ഇപ്രകാരം ഒരു മറുപടി അദ്ദേഹം അയച്ചു:—

ഗ്രേ ഗേബിൾസ്, ബസാർഡ്സ് ബേ, മാസ്സ്—,
ഒക്ടോബർ 6–1895.

ബുക്കർ ടി. വാഷിംഗ്ടൺ എസ്ക്വയർ,

മൈ ഡീയർ സർ,—



അറ്റ്ലാന്റാ പ്രദർശനകാലത്തു നിങ്ങൾ ചെയ്ത പ്രസംഗത്തിന്റെ ഒരു പ്രതി അയച്ചുതന്നതിനു നിങ്ങളോടു ഞാൻ നന്ദി പറഞ്ഞുകൊള്ളുന്നു.

ഈ പ്രസംഗം നടത്തിയതിനു് ഞാൻ നിഷ്കളങ്കം നിങ്ങളെ അനുമോദിക്കുന്നു. ശ്രദ്ധയോടും രസത്തോടും ഞാൻ പ്രസംഗം വായിച്ചുനോക്കി. ഈ പ്രസംഗം ചെയ്യുന്നതിനു് ഒരു ഉചിതമായ സൌകര്യം നിങ്ങൾക്ക് സമ്പാദിച്ചുതന്നതുകൊണ്ടുമാത്രം തന്നെ പ്രദർശനകാര്യം വളരെ സഫലമായിട്ടുണ്ടു്. നിങ്ങളുടെ ജാതിക്കാരുടെ അഭ്യുദയത്തെ കാംക്ഷിക്കുന്ന സർവ്വജനങ്ങളാലും നിങ്ങളുടെ വാക്കുകൾ ആദരണീയങ്ങളാണു്. അതിൽ പ്രസ്താവിച്ചിരിക്കുന്ന സാരഭാഗങ്ങൾ നിങ്ങളുടെ ജാതിക്കാർക്കു് ഉത്സാഹവും ഉന്മേഷവും ഉണ്ടാക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. പൌരത്വത്താൽ തങ്ങൾക്കു ലഭിക്കേണ്ട മഹാർഹങ്ങളായ സർവ്വ

സ്വാതന്ത്ര്യങ്ങളും അവകാശങ്ങളും സമ്പാദിക്കാൻ അക്ഷീണമായി പരിശ്രമിക്കുന്നതിനു നമ്മുടെ സഹോദരന്മാരായ നീഗ്രോജനങ്ങളെ നിങ്ങളുടെ ഉപദേശം അത്യുത്സംകരാക്കിയില്ലെങ്കിൽ അതു ആശ്ചര്യകരമായിരിക്കും!

എന്നു് യുവര്‍സ് വെരി ട്രൂലി,—

ഗ്രോവർ ക്ലീവ്‌ലാണ്ടു് (ഒപ്പു്)

പിന്നീടു് മിസ്റ്റർ ക്ലീവ്‌ലാണ്ടു് ഉദ്യോഗമുറയ്ക്കു പ്രദർശനമന്ദിരം സന്ദർശിച്ചപ്പോഴും ബുക്കർ ആദ്ദേഹത്തെ കണ്ടു. അയാളുടെ അപേക്ഷയനുസരിച്ചു പ്രസിഡണ്ടു നീഗ്രോ-മന്ദിരത്തിൽ ഒരു മണിക്കൂർ താമസിച്ചു സാമാനങ്ങളെ പരിശോധിക്കയും അവിടെയുണ്ടായിരുന്ന നീഗ്രോ-ജനങ്ങളിൽ ഓരോരുത്തനേയും ഹസ്തഗ്രഹണംചെയ്തു, ഉപചരിക്കയും ചെയ്തു. ഈ സന്ദർഭത്തെപ്പററി പുസ്തകത്തിൽ ഇങ്ങനെ വിവരിച്ചിരിക്കുന്നു.

“മിസ്റ്റർ ക്ലീവ്‌ലാണ്ടിനെ ഞാൻ കണ്ട മാത്രയിൽ അദ്ദേഹത്തിന്റെ നിഷ്കപടതയും മഹത്വവും തന്മയമായ സത്യശീലവും എന്നെ വിസ്മയിപ്പിച്ചു. അതിൽപിന്നീടു ഗൃഹത്തിലും ജോലിസ്ഥലങ്ങളിലുമായി അദ്ദേഹത്തെ പല തവണ ഞാൻ ചെന്നു കണ്ടിട്ടുണ്ടു്. ഓരോ അവസരത്തിലും അദ്ദേഹത്തോടു് എനിക്കുള്ള ബഹുമാനം വർദ്ധിച്ചുതന്നെവന്നിരുന്നു. അററ്‌ലാന്റായിലെ നീഗ്രോ-പ്രദർശനമന്ദിരത്തെ സന്ദർശിച്ച അവസരത്തിൽ ആ ഒരു മണിക്കൂറു് അദ്ദേഹം അതിൽതന്നെ ലയിച്ചിരുന്ന വിധം പെരുമാറിയിരുന്നു. ഒരു കോടീശ്വരനായ പ്രഭുവിനെ ഉപചരിക്കുന്ന വിധത്തിൽതന്നെ അദ്ദേഹം ജീർണ്ണവസ്ത്രധാരിണിയായ നീഗ്രോ വൃദ്ധയേയും ഉപചരിച്ചു. ചില നീഗ്രോജനങ്ങളുടെ അപേക്ഷയനുസരിച്ചു് അദ്ദേഹം തന്റെ പേരു പുസ്തകങ്ങളിലും കടലാസുഖണ്ഡങ്ങളിലും എഴുതിക്കൊടുക്കയുംചെയ്തു. രാജ്യകാര്യസംബന്ധമായ ഒരു പ്രമാണത്തിൽ ഒപ്പിടുന്ന സമയം ഉള്ള ക്ഷമയും സൂക്ഷ്മതയും ഈ പേരെഴുത്തു ജോലിയിലും അദ്ദേഹം കാണിച്ചു. മിസ്റ്റർ ക്ലീവ്‌ലാണ്ടു് എനിക്കു് അനേകവിധത്തിൽ സഹായം ചെയ്തിട്ടുണ്ടു്. വിദ്യാലയത്തിനായി ഞാൻ ആവശ്യപ്പെട്ടതെല്ലാം അദ്ദേഹം നടത്തിത്തന്നിട്ടുണ്ടു്. ചിലപ്പോഴും സ്വന്തദ്രവ്യം സംഭാവനചെയ്തും ചിലപ്പോഴും സ്വ[illegible]

ത്താൽ അന്യരെക്കൊണ്ടു ധനദാനം ചെയ്യിച്ചും, അദ്ദേഹം എന്നെ സഹായിച്ചു. എന്റെ അനുഭവത്തിൽപെട്ടിടത്തോളം അദ്ദേഹത്തെ ജാതിസ്പൎദ്ധാദോഷം അശേഷം ബാധിച്ചിട്ടില്ല. അദ്ദേഹത്തിന്റെ മഹനീയമായ സ്വഭാവഗുണം അതിനു് ഇടകൊടുക്കുന്നില്ല. തൻകാൎയ്യം വൻകാൎയ്യം എന്നു വിചാരിച്ചു, സ്വേച്ഛാപരന്മാരും സൽഗ്രന്ഥപരിശീലനത്തിൽ വിമുഖരും, ദേശസഞ്ചാരംചെയ്തു ബുദ്ധിവികാസം സമ്പാദിച്ചിട്ടില്ലാത്തവരും, അന്യന്റെ സുഖദുഃഖങ്ങളിൽ നിഷ്കപടമായി പങ്കുകൊള്ളുന്നതിൽ നിരുത്സാഹരും ആയിരിക്കുന്ന അല്പബുദ്ധികൾ മാത്രമാണു ജാതിസ്പൎദ്ധാദോഷത്തിനു് അടിമപ്പെടുന്നതെന്നു ലോകപരിചയത്താൽ ഞാൻ അറിഞ്ഞിരിക്കുന്നു. വൎണ്ണഭേദമെന്ന തിമിരത്തിന്റെ ബാധയാൽ കണ്ണു ദുഷിച്ചുപോയിട്ടുള്ളവൎക്കു് ഈ ലോകത്തിൽ വിളങ്ങുന്ന നന്മയും മഹത്വവും കണ്ടറിവാൻ സാധിക്കുന്നില്ല.

അന്യൎക്കു സഹായംചെയ്യുന്നവരത്രെ ഭാഗ്യവാന്മാർ, അന്യന്മാരുടെ സഹായം ചെയ്യാത്തവരത്രേ ഭാഗ്യഹീനന്മാർ, എന്നു ലോകപരിചയം എന്നെ പഠിപ്പിച്ചിട്ടുണ്ടു്. ജാതിസ്പൎദ്ധയെപ്പോലെ ജനങ്ങളെ അന്ധരും അല്പരും ആക്കിത്തീൎക്കുന്ന ദോഷം വേറെയില്ല. അന്യനായ ഒരുവനെയെങ്കിലും പൂൎവ്വാധികം യോഗ്യനോ ഉപകാരിയോ ഭാഗ്യവാനൊ ആക്കിത്തീൎക്കാൻ പരിശ്രമം ചെയ്യുന്നതാണു ജീവിതവൃത്തിയുടെ മുഖ്യോദ്ദേശ്യമെന്നു വൎഗ്ഗാഭിമാനികൾ സദാ ഓൎമ്മിക്കേണ്ടതാകുന്നു. വയസ്സും ലോകപരിചയവും വൎദ്ധിച്ചുവരുന്തോറും എന്നിൽ ദൃഢമായി പതിഞ്ഞുവരുന്ന വിശ്വാസം ഇതാണു്. ആകപ്പാടെ എല്ലാം ആലോചിച്ചുനോക്കുമ്പോൾ അന്യനായ ഒരുവനെ പൂൎവ്വാധികം ഭാഗ്യവാനോ ഉപകാരിയോ ആക്കാനായിട്ടു സദാകാലം ബദ്ധശ്രദ്ധനായി വേലചെയ്യുന്നവന്റെ ജീവിതംമാത്രമേ പ്രശസ്തമായ ജീവിതം ആകുന്നുള്ളു. ഇപ്രകാരം യത്നിക്കുന്നതുകൊണ്ടു മരണം സംഭവിച്ചാൽതന്നെയും അതു ശ്രേയസ്കരമായിട്ടുള്ളതാണു്" നീഗ്രോജനങ്ങളും അവരുടെ വൎത്തമാനപത്രങ്ങളും ബുക്കറുടെ പ്രസംഗത്തേയും തൻമൂലം വെള്ളക്കാൎക്കുണ്ടായ സ്നേഹബഹുമാനങ്ങളേയും പററി ആദ്യം വളരെ നല്ല അഭിപ്രായം പറഞ്ഞിരുന്നു. പെട്ടെന്നുണ്ടായ ഈ ഹൎഷാതിശയം ശമിച്ചതിന്റെ ശേഷം അച്ചടിച്ചുകണ്ട വാചകങ്ങളെ സാവധാനമായി വായിച്ചുനോക്കിയപ്പോൾ ആദ്യം തോന്നിയ

ആശ്ചൎയ്യം ഭ്രമത്താൽ ഉണ്ടായതാണെന്നു് അവർ വിചാരിച്ചു. പ്രസംഗത്തിൽ തെക്കൻദിക്കിലെ വെള്ളക്കാരെപ്പററി ക്രമത്തിലധികം സ്തുതി ഉണ്ടായിരുന്നതല്ലാതെ നീഗ്രോജനങ്ങളുടെ ശരിയായ അവകാശങ്ങളെപ്പററി പ്രബലമായ പ്രസ്താവന ഇല്ലായിരുന്നു എന്നു നീഗ്രോജനങ്ങളിൽ ഏതാനുംപേർ സ്വല്പകാലം ഒരഭിപ്രായഭേദത്തോടിരുന്നു എങ്കിലും ഒടുവിൽ അവരും അയാളുടെ വിശ്വാസത്തേയും പ്രവൃത്തിയേയും അനുകൂലിച്ചു.

അക്കാലത്തു സ്വജനങ്ങളിൽ ഒരു ഭാഗക്കാരുടെ ദ്വേഷം ജ്വലിക്കത്തക്കവിധത്തിലുള്ള ഒരു കൃത്യം ബുക്കർ ചെയ്യാനിടയായി. പക്ഷേ ബുക്കർ നിർദ്ദോഷിയായിരുന്നു. ഈ സംഗതി ഉണ്ടായതു വിദ്യാലയസ്ഥാപനത്തിനു പത്തുവർഷത്തിനിപ്പുറമായിരുന്നു, അതു് അയാളുടെ മനസ്സിൽനിന്നും ഇന്നും മാഞ്ഞിട്ടില്ല. "ഔട്ട്ലുക്ക്" എന്ന മതധൎമ്മപത്രികയുടെ അധിപരായ ഡാക്ടർ ലൈമൻ ആബ്ബട്ടിന്റെ അപേക്ഷപ്രകാരം ആ മാസികയിലേക്കു ബുക്കർ "നീഗ്രോ പാതിരിമാരുടെ സ്ഥിതി" എന്ന വിഷയത്തെക്കുറിച്ചു് ഒരു ലേഖനം എഴുതി അയച്ചിരുന്നു. അതിൽ മതപ്രസംഗം ചെയ്യുന്നവരുടെ നീചകൃത്യങ്ങളേയും ന്യൂനതകളേയും സവിസ്തരം പ്രതിപാദിച്ചിരുന്നു. അടിമത്തത്തിൽനിന്നു വിടുതൽ കിട്ടി അധികകാലമായിട്ടില്ലാതിരുന്നതിനാൽ അന്നു, നീഗ്രോജനങ്ങളുടെ ഇടയിൽ യോഗ്യരായ പുരോഹിതന്മാർ ഉണ്ടായിട്ടില്ലായിരുന്നു. കാൎയ്യം യഥാൎത്ഥമായിരുന്നു എങ്കിലും കറുത്ത പാതിരിമാരുടെ ഇടയിൽ ഈ ലേഖനം വലുതായ ക്ഷോഭം ജനിപ്പിച്ചു. ഈ വകക്കാരുടെ യോഗങ്ങളിലെല്ലാം ബുക്കറുടെ പ്രവൃത്തി അനുചിതവും അനാവശ്യവും അധികപ്രസംഗവും ആണെന്നു രേഖാമൂലമായി പ്രസ്താവിക്കപ്പെട്ടു. അതുകൊണ്ടും അരിശം തീരാതെ അവർ ചില ലഘുപത്രികകൾ പ്രസിദ്ധപ്പെടുത്തി. ബുക്കറുടെ പാഠശാലയിൽ ജനങ്ങൾ കുട്ടികളെ അയയ്ക്കുന്നതു ദോഷകരമായിരിക്കുമെന്നുപോലും അവർ പ്രസ്താവിച്ചുതുടങ്ങി. അതിനുപുറമേ മാതാപിതാക്കന്മാരെ ചെന്നുകണ്ടു പ്രസംഗം ഉദ്ധരിച്ചു കുട്ടികളെ ടസ്കേജി പാഠശാലയിൽ അയയ്ക്കാതിരിക്കാൻ ഉത്സാഹിപ്പിക്കുന്നതിനുവേണ്ടി ഒരു പാതിരിയെ ഒരു സംഘക്കാർ നിയോഗിക്കയും ചെയ്തിരുന്നു. ഈ വൈരംകൊണ്ടു ബുക്കൎക്കോ പാഠശാലയ്ക്കോ ഗണ്യമായ ന്യൂനത യാതൊന്നും ഉണ്ടായി

ട്ടില്ലെന്നു മാത്രമല്ല; പ്രസംഗകാരനായ പാതിരിപോലും തന്റെ കുട്ടിയെ പ്രസ്തുത വിദ്യാലയത്തിൽനിന്നു പിൻവലിച്ചില്ലാ എന്നുള്ളതും പ്രസ്താവയോഗ്യമാണു്. മററുള്ളവരുടെ വിഷയത്തിൽ എന്തുതന്നെ പറകയോ പ്രവൎത്തിക്കയോ ചെയ്തു എങ്കിലും അയാൾ തന്റെ പുത്രനെ ആ വിദ്യാലയത്തിൽതന്നെ പഠിപ്പിക്കയാണു ചെയ്തതു്. മതപ്രചാരകസംഘക്കാരുടെ വകയായിരുന്ന മിക്ക പത്രങ്ങളും ചുരുക്കം ചില അന്യപത്രങ്ങളും ബ്യൂക്കറെ ആക്ഷേപിക്കയും, അയാളോടു തന്റെ നിരൎത്ഥപ്രലാപം പിൻവലിക്കണമെന്നു് അഭിപ്രായപ്പെടുകയും ചെയ്തിരുന്നു.

ഈ ക്ഷോഭഘട്ടത്തിൽ ബ്യൂക്കർ വ്യാഖ്യാനമായോ പ്രത്യാഖ്യാനമായോ ഒരു വാക്കും ഉച്ചരിച്ചിരുന്നില്ല. താൻ അസത്യമൊന്നും പ്രചരിപ്പിച്ചിട്ടില്ലായെന്ന ബോധം അയാളെ ധൈൎയ്യപ്പെടുത്തിയിരുന്നു. കാലക്രമത്തിൽ ബ്യൂക്കറുടെ പ്രസ്താവനയുടെ സത്യം പരമബോദ്ധ്യമായിത്തീരുകയും പാതിരിമാരുടെ സ്ഥിതിയിൽ ഗുണോന്മുഖമായ വ്യത്യാസം ഉണ്ടാകയും ചെയ്തു. എന്നുമാത്രമല്ല ഒരു മതപ്രചാരകസഭയുടെ മുഖ്യന്മാരിൽ ഒരാൾ, 'നിങ്ങളുടെ വാക്കുകൾ ഒട്ടുംതന്നെ അതിരുകവിഞ്ഞവയല്ല; നിങ്ങൾ പറഞ്ഞതു വളരെ ശാന്തമായിപ്പോയി' എന്നു് അയാളോടു തന്നെ ഒരിക്കൽ പ്രസ്താവിച്ചു. കാലതാമസംകൂടാതെ പൊതുജനാഭിപ്രായം തന്നെയും പുരോഹിതന്മാരുടെ സ്ഥിതിയെ ശുദ്ധീകരിക്കുന്നതിനുവേണ്ടി പ്രവേശിച്ചുതുടങ്ങി. ഇപ്പോൾ മതാലയങ്ങളിലെ കൎമ്മകൎത്താക്കന്മാരായിരിക്കുന്നവർ പ്രായേണ യോഗ്യന്മാരായി വന്നിട്ടുള്ളതിനു കാരണം ബ്യൂക്കറുടെ സത്യസന്ധമായ ആക്ഷേപമായിരുന്നു എന്നു പല പാതിരിമാരും അയാളോടു പറഞ്ഞിട്ടുണ്ടു്. അയാളെ ഒരുകാലത്തു് ആക്ഷേപിക്കയും വെറുക്കയും ചെയ്ത പലരും ഒടുവിൽ ആയാളോടു നന്ദി പറഞ്ഞിട്ടുള്ളതു് അയാൾക്കു സന്തോഷത്തിനു കാരണമായിത്തീൎന്നു.

ഇക്കാലത്തു അററ്ലാൻറാ പ്രദൎശനത്തിലെ സമ്മാനവിധികൎത്താക്കന്മാരുടെ സമാജത്തിന്റെ അഗ്രാസനാധിപതിയായി നിയമിക്കപ്പെട്ട ജാൺ ഹാപ്കിൻസ് മഹാകലാലയത്തിലെ അദ്ധ്യക്ഷൻ ഡാക്ടർ ജിൽമാൻ, ബ്യൂക്കറോടു് ആ സമാജത്തിലെ ഒരു അംഗമായിരിപ്പാൻ മനസ്സുണ്ടോ എന്നു എഴുതിച്ചോദിച്ചു. എഴുത്തു് ഇപ്രകാരം ആയിരുന്നു:—

ജാൺ ഹാപ്കിൻസ് മഹാകലാലയം, ബാർട്ടിമോർ,
അദ്ധ്യക്ഷമന്ദിരം സെപ്ടമ്പർ 30,1895.

പ്രിയപ്പെട്ട മിസ്റ്റർ വാഷിങ്ടൺ,—അററലാന്ററായിൽ വിദ്യാഭ്യാസകാൎയ്യാലയത്തിൽ പ്രദർശനസംബന്ധമായി ഏൎപ്പെടുത്തുന്ന സമ്മാനവിധികൎത്താക്കന്മാരുടെ സമാജത്തിലെ ഒരംഗമാകാൻ നിങ്ങൾക്കു സൌകൎയ്യം ഉണ്ടായിവരുമോ? എങ്കിൽ നിങ്ങളുടെ പേരും ലിസ്റ്റിൽ ചേൎക്കാൻ ഞാൻ സന്തോഷമുള്ളവനായിരിക്കുന്നു. മറുപടി കമ്പി വഴി അയയ്ക്കണം.

എന്നു്,

നിങ്ങളുടെ ഏററവും വിശ്വസ്തനായ
ഡി. സി. ജിൻമാൻ (ഒപ്പു്)



പ്രദർശനാരംഭദിവസം പ്രസംഗിക്കാൻ ക്ഷണിക്കപ്പെട്ടതിനെക്കാൾ ഉപരിയായ ബഹുമതിയായിരുന്നു, 'ഈ നിയമനം' എന്നു ബുക്കർ ആശ്ചൎയ്യത്തോടുകൂടി വിചാരിച്ചു. തടസ്ഥനോ സാമാജികനോ എന്ന നിലയിൽ അയാൾ വെള്ളക്കാരുടേയും കറുത്തയാളുകളുടേയും വിദ്യാലയങ്ങളിൽനിന്നു് അയയ്ക്കപ്പെട്ട സാമാനങ്ങളെ പരിശോധിച്ചു അഭിപ്രായം പറയേണ്ടിയിരുന്നു. അയാൾ ജോലിയേററു് ഒരുമാസക്കാലം പ്രദർശനസ്ഥലത്തിൽ താമസിച്ചു. പരിശോധകസമാജത്തിൽ അറുപതു അംഗങ്ങൾ ഉണ്ടായിരുന്നു. അവരിൽ മിക്കവരും ദക്ഷിണോത്തരദേശങ്ങളിലെ ധനമാരായിരുന്നു; അനേകംപേർ കലാശാലാദ്ധ്യക്ഷന്മാരും ശാസ്ത്രജ്ഞന്മാരും ഗ്രന്ഥകാരന്മാരും ആയിരുന്നു. ബുക്കർ ഏല്പെട്ടിരുന്ന പ്രത്യേകയോഗംകൂടിയപ്പോൾ സാമാജികന്മാരിൽ ഒരുത്തൻ,—മിസ്റ്റർ താമസ്സു് നെൽസൺ പേയ്ജ്—അയാളെ ആ വകുപ്പിന്റെ കാൎയ്യദർശിയാക്കണമെന്നു് അഭിപ്രായം പറഞ്ഞു. അനേകം ദാക്ഷിണാത്യരാൽ അലംകൃതമായിരുന്ന യോഗം യാതൊരു സംശയവും കൂടാതെ അതു സ്വീകരിച്ചു. എല്ലാവരും അയാളോടു ബഹുമാനപുരസ്സരം പെരുമാറിയിരുന്നു.

നീഗ്രോ ജാതിക്കാൎക്കു രാജ്യകാൎയ്യങ്ങളിൽ എത്രത്തോളം പ്രവേശം ഉണ്ടാകുന്നതു ഗുണപ്രദമായിരിക്കുമെന്നു ബുക്കരോടു

ചിലതും ചോദിച്ചിട്ടുണ്ടു്. അയാളുടെ മറുപടി ഇപ്രകാരം ആയിരുന്നു:—"അററ്ലാന്റായിൽവച്ചുണ്ടായ അനുഭവത്താൽ എനിക്കു് ആ സംഗതിയെക്കുറിച്ചു അഭിപ്രായം പറവാൻ എളുപ്പമുണ്ടു്. ത്രാണി, സദാചാരം, സമ്പന്നത ഇവയ്ക്കനുരൂപമായുള്ള പൌരാധികാരം കാലാന്തരത്തിൽ നീഗ്രോജനങ്ങൾക്കു് അനുവദിക്കപ്പെടും, എന്നാണു് എന്റെ ദൃഢമായ വിശ്വാസം. ആ ഭാഗ്യം പുറത്തുനിന്നോ കൃത്രിമമായോ ഉണ്ടാക്കപ്പെടുന്ന നിർബ്ബന്ധത്താലല്ല സാധിക്കേണ്ടതു്. ദാക്ഷിണാത്യർ തന്നെ നീഗ്രോജനങ്ങൾക്കു് അധികാരം നൽകും; അവർ തന്നെ ഉപദേശം കൊടുത്തു് ഇവരെ ഉച്ചസ്ഥാനത്തിൽ വച്ചു പരിപാലിക്കും എന്നാണു് എന്റെ അഭിപ്രായം. അന്യപ്രേരണ കൂടാതെ സ്വന്ത മനസ്സാലെ തന്നെയാണു നീഗ്രോജനങ്ങൾക്കു തങ്ങൾ സ്വാതന്ത്ര്യം കൊടുക്കുന്നതെന്നു ധ്വരമാർക്കു് തോന്നിത്തുടങ്ങുംതോറും അവർ പൂർവ്വഭൃത്യരായ ഇവർക്കു് ഉൽകർഷം നൾകുന്നതാണു്. വാസ്തവത്തിൽ അതു് ഇപ്പോൾ തന്നെ ആരംഭിച്ചു കഴിഞ്ഞിരിക്കുന്നു. സ്വല്പം വ്യാഖ്യാനിക്കാം! അററ്ലാന്റാ പ്രദർശനത്തിനു് ഏതാനും മാസം മുമ്പു് ഒരു നീഗ്രോ മനുഷ്യൻ ഉത്സവാഘോഷത്തെ സംബന്ധിച്ച പ്രാരംഭദിവസം ഒരു പ്രസംഗം ചെയ്യേണമെന്നും, അതിന്റെ ശേഷം അയാൾ സമ്മാനവിധികർത്താക്കന്മാരുടെ യോഗത്തിൽ ഒരംഗമായിരിക്കേണമെന്നും ഒരഭിപ്രായം ഉത്തരരാജ്യത്തിലെ പത്രങ്ങളും സഭാലയങ്ങളും നിർബ്ബന്ധമായി പുറപ്പെടുവിച്ചിരുന്നുവെങ്കിൽ തെക്കൻ രാജ്യക്കാർ എന്റെ ജാതിക്കാർക്കു് ഈ ബഹുമതി നൽകുമായിരുന്നോ? ഇല്ല, എന്നു ഞാൻ വിചാരിക്കുന്നു. നീഗ്രോ ജാതിക്കാരിൽ കണ്ട യോഗ്യതയെപ്പററി തങ്ങൾക്കു് ഉണ്ടായിട്ടുള്ള സന്തോഷം വെളിപ്പെടുത്തേണ്ടതു തങ്ങളുടെ ധർമ്മമാണെന്നു കരുതിയാണു്, അററ്ലാന്റായിലെ മഹാജനങ്ങൾ ഇപ്രകാരം പ്രവർത്തിച്ചതു്. നിറവും ജാതിയും വകവയ്ക്കാതെ യോഗ്യർ യോഗ്യരെ അറിയുമെന്നുള്ളതു സാർവ്വത്രികമായ ലോകവിധിയാണു്. സഹജമായ ഈ മാനുഷഗുണം ഒരിക്കലും അശേഷം ഇല്ലാതാകുന്നതല്ല. ധനം, ബുദ്ധിശക്തി, സദാചാരം ഇവയിൽ ഉള്ള അഭിവൃദ്ധിയെ അടിസ്ഥാനമാക്കി സാവധാനമായും ദൃഢമായും നീഗ്രോ-രാജ്യാധികാരമന്ദിരത്തെ നിർമ്മിക്കുന്നതു നീഗ്രോജനങ്ങളുടെ ധർമ്മയത്നം ആയിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു. കാലക്രമത്തിൽ നീഗ്രോജനങ്ങൾക്കു പൂർണ്ണാവകാശം സിദ്ധിക്കുമെന്നാണു് എന്റെ വിശ്വാസം."

---

# അദ്ധ്യായം 15.

## മഹാസഭകളിൽ ശ്രോതവ്യമായ പ്രസംഗം ചെയ്യുന്നതിന്റെ രഹസ്യം എന്തെന്നു്.

അററ്ലാൻറായിൽവച്ചു ബുക്കർ ചെയ്ത പ്രസംഗത്തെപ്പററി പൊതുജനങ്ങൾക്കുണ്ടായ അഭിപ്രായം എന്തായിരുന്നു, എന്നറിവാനായി "ന്യുയാൎക്കു് വറൽഡ്" എന്ന പ്രസിദ്ധ പ്രതിദിനപത്രികയിൽ അതിന്റെ ലേഖകനായ മിസ്റ്റർ ജെയിംസ് ക്രീൽമാൻ കമ്പിമാർഗ്ഗം അയച്ചിരുന്ന വിവരണത്തിൽനിന്നു് ഒരു ഭാഗം ഇവിടെ പകൎത്തുന്നു:—

അററ്ലാൻറാ സെപ്ററംബർ 18.

പ്രസിഡണ്ടു ക്ലീവ്ലാണ്ടു് അററ്ലാന്റാ പ്രദർശനത്തിലെ യന്ത്രജാലത്തിന്റെ വേല ആരംഭിക്കുന്നതിനുള്ള വിദ്യുൽകുണികയെ നയിപ്പാൻവേണ്ടി ഗ്രേ ഗേബിൾസ് എന്ന സ്ഥലത്തു താമസിക്കുന്ന ഈ അവസരത്തിൽ അനേകം വെള്ളക്കാരാൽ നിബിഡമായ ഒരു മഹാസഭസ്സിൽ ഒരു നീഗ്രോ-മോസസ്സിൽനിന്നു് ഒരു പ്രസംഗം ചെയ്തിരിക്കുന്നു. തെക്കൻ ദേശത്തിലെ ചരിത്രത്തിൽ ഇതു് ഒരു പ്രധാന സംഭവമായി ഗണിക്കപ്പെടേണ്ടതാണു്. ജാർജിയായിലേയും ലൂയിസിയാനായിലേയും പൌരന്മാരിൽ ഏതാനുംപേർ ചേൎന്നിട്ടുള്ള ഭടസമൂഹത്തോടുകൂടി കുറെ നീഗ്രോഭടന്മാരും പ്രദർശനഭൂമിയിലേക്കുള്ള ഘോഷയാത്രയിൽ ചേൎക്കപ്പെട്ടിട്ടുണ്ടായിരുന്നു. അഭൂതപൂൎവ്വമായ ഈ രണ്ടു കാൎയ്യങ്ങളുടേയും അസാധാരണമായ മാഹാത്മ്യം ഓൎത്തു നഗരവാസികളെല്ലാം ഇന്നേ ദിനം ആഹ്ലാദഭരിതരായിരിക്കുന്നു. ടസ്കജിയിലെ സാങ്കേതികകലാശാലയിൽ അദ്ധ്യക്ഷനായ പ്രൊഫെസർ ടി. വാഷിങ്ടൻ പ്രസംഗിക്കാനായി സഭാമണ്ഡപത്തിൽ എഴുന്നേററ അവസരത്തിൽ അയാളുടെ കണ്ണു സൂൎയ്യപ്രകാശംകൊണ്ടും സിദ്ധാഗ്നികൊണ്ടും പ്രജ്വലിതമായിരുന്നു. ആ മനുഷ്യന്റെ വാക്കുകൾ അമേരിക്കയിൽ ആസകലം ഗുണപ്രദമായ ഒരു ഇളക്കം ഉണ്ടാക്കുന്നതിനു നിദാനമായിരിക്കുമെന്നു് ഒരു സഹൃദയൻ എന്നോടു പറഞ്ഞു. വെള്ളക്കാരായ സ്ത്രീപുരുഷന്മാർ നിറഞ്ഞിട്ടുള്ള ഒരു യോഗത്തിൽ കറുത്ത മനുഷ്യൻ ഇദംപ്രഥമമായി സംസാരി

ച്ചത്ത ദക്ഷിണദേശത്തു് അന്നേദിവസം ആയിരുന്നു. അയാളുടെ വാക്കുകളുടെ ശക്തി ശ്രോതാക്കളെ എല്ലാം വിദ്യുച്ഛക്തിപോലെ ഹർഷചിത്തരാക്കി. അന്നത്തെ പ്രസംഗം ഐക്യ അമേരിക്കയിലുള്ള നീഗ്രോജനങ്ങളിൽ പ്രഥമഗണനീയനാക്കിത്തീർത്തു. പ്രസംഗസമയം മുഴുവൻ കാണികളായിരുന്ന അനേകായിരം ജനങ്ങളുടെ നയനപംക്തികൾ ആ നീഗ്രോ-വാഗ്മിയിൽ തന്നെ ലീനങ്ങളായിരുന്നു. പ്രസംഗകർത്താവിന്റെ ആകൃതി, ഹൃദയാകർഷകമായിരുന്നു. ഉയർന്ന നെടുതായ ദേഹവും, വിശാലമായ ഫാലവും, ചൊവ്വുള്ള നാസികയും, ഘനമുള്ള താടിയും, ശക്തിയും മനോനിശ്ചയവും സൂചിപ്പിക്കുന്ന വദനവും വലിപ്പമുള്ള വെളുത്ത പല്ലുകളും, പായുന്ന നോട്ടവും ഔജ്ജ്വല്യമുള്ള ഭാവവും സഭാവാസികളുടെ ശ്രദ്ധയെ ആകർഷിച്ചു. വ്യക്തമായും ബലമായും അവന്റെ വദനത്തിൽനിന്നു പ്രവഹിച്ച വാഗ്ധോരണി സർവജനങ്ങളേയും അപഹൃതചിത്തരാക്കി തീർത്തു. പത്തു മിനിട്ടു നേരം സംസാരിച്ചപ്പോഴേക്കും സഭാവാസികൾ ഹസ്തതാഡനം കൊണ്ടും ദണ്ഡഭ്രമണംകൊണ്ടും ഉറുമാൽ ചുററൽ കൊണ്ടും തൊപ്പി ഉയർത്തിയുള്ള ഏറുകൊണ്ടും അവരുടെ ഉത്സാഹവും സന്തോഷവും ആഹ്ലാദവും കേമമായി പ്രദർശിപ്പിച്ചുതുടങ്ങി. ജാർജിയാദേശത്തെ സ്ത്രീരത്നങ്ങൾ ഇരിപ്പിടങ്ങളിൽനിന്നും ഉത്ഥാനം ചെയ്തു, ഹർഷസ്വരങ്ങളെക്കൊണ്ടു ആ വാഗ്മിയെ ശ്ലാഘിച്ചുതുടങ്ങി. എന്തിനേറെ പറയുന്നു! സഭാവാസികൾ അയാളുടെ സാമർത്ഥ്യത്താൽ വശീകൃതന്മാരായിത്തീർന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. വിരലുകൾ വിടുർത്തി, തന്റെ കൃഷ്ണവർണ്ണമായ കൈ തലയ്ക്കു മേൽ ഉയർത്തി, തന്റെ ജാതിക്കാരുടെ നിലയെപ്പററി ദക്ഷിണദേശത്തുള്ള വെള്ളക്കാരോടു് അയാൾ,—"നാം ഇടപെട്ട കാര്യത്തിൽ നമുക്കു കയ്യിലെ വിരലുകൾക്കുള്ള പ്രത്യേകത ഉണ്ടായിരുന്നുകൊള്ളട്ടെ; എന്നാൽ പരസ്പരാഭിവൃദ്ധിയെ സംബന്ധിക്കുന്ന മുഖ്യ കാര്യങ്ങളിൽ പ്രത്യേകതയെ കാണിക്കുന്ന വിരലുകളെ വഹിക്കുന്നതായ കൈ എന്നപോലെ നാം ഏകയോഗക്ഷേമകാംക്ഷികളായിരിക്കണം" എന്നു് അപേക്ഷിച്ചു പറഞ്ഞയുടനെ സഭാവാസികൾ ഒന്നൊഴിയാതെ എണീററു് ഏകകണ്ഠമായി ഒരു ആഹ്ലാദശബ്ദം മുഴക്കി.

ഗ്ലാഡ്സ്റ്റൺ മുതലായ അനേകം പ്രസിദ്ധ വാഗ്മികളുടെ പ്രസംഗങ്ങൾ ഞാൻ കേട്ടിട്ടുണ്ടു്. അവക്കു തുല്യമായ ഗുണവും

ഫലവും ഉള്ള പ്രസംഗമായിരുന്നു നമ്മുടെ കറുത്ത മനുഷ്യന്റേതു് എന്നു പറയാൻ ഞാൻ ഒട്ടും മടിക്കുന്നില്ല. തന്റെ ജാതിക്കാരെ ബന്ധനത്തിൽ ഇരുത്തുന്നതിനായി ഒരുകാലം പടവെട്ടിയവരായിരുന്ന ജനങ്ങളുടെ മദ്ധ്യേ നിന്നു്, ഈ കറുത്ത നീണ്ട നീഗ്രോമനുഷ്യൻ അയാളുടെ ജാതിക്കാർക്കുവേണ്ടി ധീരോദാത്തതയോടുകൂടി ഗംഭീരസ്വരത്തിൽ, പ്രസംഗംചെയ്തതു് ഒരു അത്ഭുതപൂർവ്വമായ സംഭവം തന്നെയായിരുന്നു. സഭ്യരുടെ ഹസ്തതാഡനശബ്ദവും, അനുമോദനസീല്ക്കാരവും ക്രമത്തിലധികം വർദ്ധിച്ച സമയത്തും അയാളുടെ മുഖത്തിൽ വിളങ്ങിക്കൊണ്ടിരുന്ന വിനയവിശേഷത്തിൽ യാതൊരു വ്യത്യാസവും കാണപ്പെട്ടില്ല.

ഈ പ്രസംഗം കേട്ടുകൊണ്ടിരുന്ന അനേകം നീഗ്രോജനങ്ങൾ അതിന്റെ അവസാനത്തിൽ, തങ്ങൾ അറിയാതെതന്നെ ഇടവിടാതെ സന്തോഷാശ്രുക്കൾ പൊഴിച്ചുകൊണ്ടിരുന്നതു ഞാൻ കണ്ടു. ജീർണ്ണവസ്ത്രധാരിയായ ഒരു കറുത്തിരുണ്ട കുറ്റൻ നീഗ്രോ, തറയിൽ കുത്തിയിരുന്നുകൊണ്ടു വിറയ്ക്കുന്ന മുഖം ഉയർത്തി തുറിച്ച കണ്ണുകളോടുകൂടി വാഗ്മിയെത്തന്നെ നോക്കിക്കൊണ്ടിരുന്നു. വലുതായ സന്തോഷധ്വനിമുഴങ്ങിയപ്പോഴേയ്ക്കു് ആ സാധു സന്തോഷപാരവശ്യത്താൽ കരഞ്ഞുപോയി. പ്രസംഗം അവസാനിച്ചയുടനെ ഗവർണർ ബുള്ളക്കു് ഓടിപ്പാഞ്ഞു ചെന്നു് ആ വാഗ്മിയുടെ കൈ പിടിച്ചു കുലുക്കുന്നതു ഞാൻ കണ്ടു. അപ്പോൾ ജനങ്ങൾ ഒരുതവണകൂടി ഹസ്തതാഡനത്താൽ ആ കൃത്യത്തെ അഭിനന്ദിച്ചു. കുറേനേരം അവർ ഇരുവരും ഹസ്തഗ്രഹണം ചെയ്തുകൊണ്ടു് അഭിമുഖമായി നിന്നിരുന്നു."

ഈ അററ്ലാൻറാ-പ്രസംഗകാലത്തിനിപ്പുറം, സൌകര്യംപോലെ ഓരോരുത്തരുടെ അപേക്ഷപ്രകാരം അയാൾ അനേകം സ്ഥലങ്ങളിൽ പോയി സംസാരിച്ചിരുന്നു. തന്റെ ജാതിക്കാരുടെ അഭിവൃദ്ധിമാർഗ്ഗങ്ങളെപ്പററി പ്രസ്താവിക്കുന്നതു് എവിടെയെല്ലാം ഗുണപ്രദമാകുമെന്നു് അയാൾ വിചാരിച്ചുവോ, മിക്കവാറും ആ സ്ഥലങ്ങളിൽ മാത്രമേ അയാൾ പ്രസംഗം നടത്തിവന്നുള്ളു. തന്റെ ജീവിതകൃത്യത്തേയും, സ്വജനങ്ങളുടെ ആവശ്യങ്ങളേയും പററി സംസാരിക്കാൻ പൂർണ്ണസ്വാതന്ത്ര്യം അയാൾ ആവശ്യപ്പെട്ടിരുന്നു. പ്രസംഗം ചെയ്യുന്നതു് ഒരു തൊഴിലായോ വ്യാപാരമായോ താൻ വച്ചിട്ടില്ലെന്നും തനിക്കു് അതിൽനിന്നു യാതൊരാദാ-

ഷവും വേണ്ട എന്നും ബുക്കർ അപേക്ഷക്കാരെ ഗ്രഹിപ്പിച്ചിട്ടുണ്ടായിരുന്നു.

തന്റെ പ്രസംഗം കേൾക്കാൻ ജനങ്ങൾ ഇച്ഛിച്ചതിന്റെ കാരണം എന്തായിരിക്കുമെന്ന ബുക്കർ മനസ്സിലാക്കിയിരുന്നില്ല. പലപ്പോഴും അയാൾ ഇതിനെപ്പററി വിചാരിച്ചിരുന്നു. അസംഖ്യം ജനങ്ങൾ സഭാമന്ദിരത്തിൽ പ്രവേശിച്ചതുകണ്ടു, താൻനിമിത്തം അവരുടെ സമയം വൃഥാ പോകുന്നുവല്ലോ എന്ന വിചാരിച്ചു ബുക്കർ പരിതപിച്ചിട്ടുണ്ടു്. വിസ്കാൺസിൻ പട്ടണത്തിൽ ഒരു സാഹിത്യസമാജത്തിന്റെ ഒരു യോഗത്തിൽവച്ചു പ്രസംഗം ചെയ്യാമെന്നു് അയാൾ ഏററിരുന്നു. പ്രസംഗസമയത്തിനു് ഒരു മണിക്കൂർ മുമ്പു ഒരു ഘോരമായ ഹിമവർഷം തുടങ്ങി, വളരെ നേരം നിന്നു. അന്നു സഭ നടക്കുകയില്ലെന്നു വിചാരിച്ചു അയാൾ പ്രസംഗസ്ഥലമായിരുന്ന പള്ളിയിൽ ചെന്നപ്പോൾ, അവിടെ ജനങ്ങളുടെ വലിയ കൂട്ടം ഉണ്ടായിരുന്നു. ആശ്ചര്യത്താൽ ഉണ്ടായ ഉദ്വേഗം അയാളെ സംഭ്രമിപ്പിച്ചു.

അനേകംജനങ്ങളുടെമദ്ധ്യേ പ്രസംഗിക്കുന്ന അവസരത്തിൽ തനിക്കു സഭാകമ്പം ഉണ്ടായിട്ടില്ലേ എന്നു് അനേകംപേർ ബുക്കറോടു ചോദിച്ചിട്ടുണ്ടു്. അതിനെപ്പററി ബുക്കർ ഇപ്രകാരം എഴുതിയിരിക്കുന്നു:—"സംസാരിക്കുന്നതിനു മുമ്പായി എനിക്കു വല്ലാതായ അസ്വാസ്ഥ്യം തോന്നാറുണ്ടു്. ചിലപ്പോൾ ഉണ്ടാകുന്ന മനസ്സംഭ്രമം നിമിത്തം ഇനി ഈ ജോലി മതിയാക്കണമെന്നുകൂടി ഞാൻ വിചാരിച്ചിട്ടുണ്ടു്, ചിലപ്പോൾ ഒരു വല്ലാത്ത പ്രസംഗത്തിനു മുമ്പും പിമ്പും എനിക്കു തോന്നിയിട്ടുണ്ടു്. "ഞാൻ പറയണമെന്നു കരുതിവച്ചിരുന്ന മുഖ്യസംഗതി പറയാൻ വിട്ടുപോയല്ലോ എന്നു പലപ്പോഴും ഞാൻ പശ്ചാത്തപിച്ചിട്ടുണ്ടു്. എന്നാൽ എല്ലാ അവസരങ്ങളിലും ഒരു പത്തു മിനിട്ടു കഴിയുമ്പോഴേക്കു എനിക്കു ഒരുമാതിരി ധൈര്യവും സഭാവാസികൾക്കു് എന്നിൽ സ്നേഹപൂർവ്വമായ ഉന്മുഖതയും ഉണ്ടാകാറുണ്ടു്. തന്റെ ശക്തിയാൽ ആകർഷിക്കപ്പെട്ട ഒരു മഹാജനസംഘം, താൻ സംസാരിക്കുന്നതിനെ സശ്രദ്ധം കേൾക്കുന്നുണ്ടെന്നു് അറിയുമ്പോൾ പ്രസംഗകർത്താവിനു തോന്നുന്ന സന്തോഷം നിസ്തുല്യമാണല്ലോ. ദർശിക്കാനും സ്പർശിക്കാനും കഴിയുന്ന ഒരു വസ്തുവിനോടു സദൃശമായ വക്താവിനെയും ശ്രോതാക്കളെയും കൂട്ടിച്ചേർക്കുന്ന സ്നേഹവും ഐക്യവും

ആകുന്നതു്. വിരുദ്ധാഭിപ്രായക്കാർ സദസ്യരിൽ ഉണ്ടെന്നുള്ള സംഗതി മുഖഭാവത്തിൽനിന്നും എനിക്കു ധരിക്കാൻ കഴിഞ്ഞയുടനെ അവരെ എന്റെ വശത്തേയ്ക്കു് ആകർഷിക്കുന്നതിനു ഞാൻ യത്നംചെയ്ക പതിവാണു്. ഒരായിരം ആളുകളുള്ള ഒരു സദസ്സിൽ തന്നെയും എന്റെ അഭിപ്രായങ്ങളോടു യോജിക്കാതെയോ സംശയമോ അലസതയോ ആക്ഷേപമോ മറ്റോ കൊണ്ടു പ്രസംഗവിഷയത്തെ അനുമോദിക്കാതെയോ ഒരുത്തൻ ഉണ്ടായാൽ ഞാൻ ക്ഷണം അയാളെ കണ്ടറിയുന്നുണ്ടു്. പിന്നീടു് എന്റെ വേല അയാളുടെ അനുമതി സമ്പാദിക്കാനുള്ള ശ്രമമാണു്. അയാൾക്കു പ്രസ്തുത വിഷയത്തിൽ രസം തോന്നിത്തുടങ്ങുന്നതു കാണ്മാൻ എനിക്കു വളരെ കൌതുകമുണ്ടു്. അപ്രകാരമുള്ള ആളുകൾക്കു സിദ്ധൌഷധം കഥാരൂപത്തിലുള്ള വ്യാഖ്യാനങ്ങൾ ആകുന്നു. കേവലം കഥ പറയുന്നതിനു മാത്രമായി ഞാൻ ആയാസപ്പെടുക പതിവില്ല. അങ്ങനെ ചെയ്യുന്നതു സദസ്യർക്കു രുചികരമായി ഭവിക്കുന്നില്ല.

പ്രസംഗിക്കണം എന്നു മാത്രം ഉദ്ദേശിച്ചു സംസാരിക്കുന്ന ആൾ തനിക്കും സദസ്യർക്കും അന്യായമായ അപകാരമാണു ചെയ്യുന്നതു്. സാരമായ കാര്യം എന്തെങ്കിലും ജനങ്ങളെ അറിയിക്കേണ്ടതായി ഉണ്ടെന്നു ഹൃദയപൂർവ്വം വിചാരിക്കുന്നവൻ മാത്രമേ അതിനെപ്പറ്റി സംസാരിക്കാൻ ഒരുമ്പെടാവൂ എന്നത്രേ എന്റെ അഭിപ്രായം. ഒരുത്തനോ ഒരു കാര്യത്തിനോ വല്ലതും ഗുണം ഉണ്ടാകത്തക്കവണ്ണം തനിക്കു ചിലതു പറയുവാനുണ്ടെന്നു വിചാരിക്കുന്ന ആൾ സഭയിൽ സംസാരിച്ചുകൊള്ളട്ടെ; അതിൽ വാക്സാമർത്ഥ്യവിധികൾ ഒന്നും ഒരിക്കലും അയാൾക്കു് അധികം ഉപകരിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. ശ്വാസനിയമം, യതി, ആംഗ്യം ഇത്യാദികളെപ്പറ്റിയുള്ള വിധികൾ അവശ്യം അനുകരണീയങ്ങൾതന്നെ എങ്കിലും അവയിൽ ഒന്നിനും ഉപന്യാസത്തിന്റെ ജീവനായിരിക്കാൻ കഴിയുന്നില്ല. എന്നാൽ ഒരു പ്രസംഗം ചെയ്യേണ്ടതായി വരുന്ന അവസരത്തിൽ ഞാൻ ഭാഷാപ്രമാണങ്ങളേയും ആലങ്കാരികവിധികളേയും വിസ്മരിക്കയും, സദസ്യരേയും ആശ്ലേഷം ചെയ്കയും ആണു് എനിക്കു് ഇഷ്ടമായിരിക്കുന്നതു്. പ്രസംഗം നടന്നുകൊണ്ടിരിക്കുമ്പോൾ ആരെങ്കിലും എഴുന്നേറ്റുപോകുന്നതു് എനിക്കു പരമസങ്കടമായിട്ടുള്ളതാണു്. അതിനു് ഇടംകൊടുക്കാതെ ഇരിക്കുന്നതിനുവേണ്ടി ആകുംവണ്ണം എന്റെ

ഉപന്യാസത്തെ രസകരമാക്കാൻ പതിവായി യത്നിക്കുന്നുണ്ടു്. സദസ്യർക്കു് പ്രായേണ സാമാന്യതത്വപ്രകടനത്തിലോ ധർമ്മകഥാകാലക്ഷേപത്തിലോ അല്ല അഭിരുചി തോന്നുന്നതു്. കാര്യം മാത്രം നേരേ പറയുന്നതിലാണെന്നും, ഞാൻ അറിഞ്ഞിട്ടുണ്ടു്. സംഗതികൾ രസമാകുംവണ്ണം പറഞ്ഞാൽ അവ കേട്ടു വേണ്ടവിധം അനുമോദിക്കുന്നതിനു മിക്കയാളുകൾക്കും വശമുണ്ടു്.

"ബോസ്റ്റൺ, ന്യൂയാർക്കു്, ചിക്കാഗോ, ബഫലൊ എന്നീ നഗരങ്ങളിൽ കാണപ്പെടുന്ന കാര്യസ്ഥതയും, യോഗ്യതയും ആയ ജനങ്ങളുടെ സംഘങ്ങളിൽ സംസാരിക്കുന്നതു് ഏറ്റവും ഉത്സാഹജനകമായ കൃത്യമാകുന്നു. കാര്യം ഗ്രഹിക്കാനും അതുപോലെ പ്രവൃത്തിക്കാനും അവരെപ്പോലെ താൽപര്യമുള്ള സദസ്സുകളെ വേറെ ഒരിടത്തും കണ്ടിട്ടില്ല. കഴിഞ്ഞ ഏതാനും വർഷങ്ങളിൽ ഐക്യരാജ്യത്തിലെ മിക്ക പ്രധാന പട്ടണങ്ങളിലും ഞാൻ പ്രസംഗം നടത്തീട്ടുണ്ടു്. ജോലിക്കാരായ ആളുകളുടെ ശ്രദ്ധയെ ആകർഷിക്കാൻ തക്കതായ നല്ല അവസരം അവർ ശരിയായി ഭേഷായ സാപ്പാടു കഴിഞ്ഞിരിക്കുന്ന കാലമാണു്. തന്റെ പ്രസംഗം ഇച്ഛാഭംഗത്തിനും പരാജയത്തിനും കാരണമായേക്കുമെന്നുള്ള ശങ്കകൊണ്ടു മനസ്സുഖമില്ലാത്ത ഒരുത്തൻ ആ പ്രസംഗത്തിനു മുമ്പു നടക്കുന്ന സദ്യയിൽ ചേന്നു മിഥ്യാനന്ദം അഭിനയിക്കേണ്ടി വരുന്ന സമുദായാചാരംപോലെ കഠിനസങ്കടമായതു മറ്റൊന്നും ഇല്ലെന്നാണു് എന്റെ അനുഭവം.

"ഈ സദ്യകളിൽക്കൂടിയിരുന്നു ഭക്ഷണംകഴിച്ചിട്ടുള്ളപ്പോഴൊക്കെ ഞാൻ എന്റെ പൂർവ്വാവസ്ഥ ഓർമ്മിച്ചുവരാറുണ്ടായിരുന്നു. ബാല്യദശയിൽ എനിക്കു് ആഴ്ചയിൽ ഒരുദിവസം,—ഈ സംഗതി ഞാൻ ഒരുകാലവും മറക്കുകയില്ല—"ധർമ്മക്കളരി"യിൽ നിന്നു കൊണ്ടുവന്ന ശർക്കര കിട്ടിവന്നിരുന്നു. ഞങ്ങളുടെ നിത്യാഹാരം ചോളമാവപ്പവും പോർക്കുമാംസവും ആയിരുന്നു. എന്നാൽ ഞായറാഴ്ചതോറും അമ്മ അനുവാദപ്രകാരം വലിയവീടായ ധർമ്മക്കളരിയിൽ നിന്നു ഞാൻ മുതലായ മൂന്നു കുട്ടികൾക്കുമായി സ്വല്പം ശർക്കര കൊണ്ടുവന്നുതരിക പതിവായിരുന്നു. എനിക്കു് ആ പദാർത്ഥം ലഭിച്ചപ്പോൾ എല്ലാ ദിവസവും ഞായറാഴ്ചകളായിരുന്നെങ്കിൽ കൊള്ളാമായിരുന്നു എന്നു തോന്നി. ഞാൻ എന്റെ തകരത്തട്ടം കാണിച്ചു് ആ മധുരദ്രവ്യം വാങ്ങിയിരുന്നു; എന്നാൽ അമ്മ അതിൽ മധുരപദാർത്ഥം ഒഴിച്ചു സമ

യം ഞാൻ കണ്ണടയ്ക്കാറുണ്ടായിരുന്നു! എന്തിനു്? തുറന്നു നോക്കുമ്പോൾ അതു കണ്ടു് ആനന്ദിച്ചു സുഖിക്കാനായിത്തന്നെ! കണ്ണു തുറന്നു നോക്കിയതിൽപിന്നെ ഞാൻ തട്ടം ചരിച്ചു പിടിച്ചു ശക്കരയെ അതിന്റെ അകത്തു മുഴുവൻ പരത്തും. തട്ടത്തിൽ മുഴുവൻ പരത്തിയാൽ ശക്കര അധികമാകുമെന്നും രസം കൂടുമെന്നും ഞാൻ വിചാരിച്ചുവന്നു. എനിക്കു് ഒരുതുടംവീതം കിട്ടിവന്നിരുന്നു. അന്നു് ആ ശക്കര ഭക്ഷിച്ചപ്പോൾ ഉണ്ടായിരുന്ന സന്തോഷം പതിന്നാലുകൂട്ടം ഭക്ഷണദ്രവ്യങ്ങളോടു കൂടിയ വിരുന്നതിൽ, ഇക്കാലം എന്നിൽ ഉളവാക്കുന്നില്ല.

“കാര്യസ്ഥന്മാരുടെ യോഗങ്ങൾക്കു പുറമെ എനിക്കു സംസാരിക്കാൻ ഉത്സാഹമുള്ളതു തെക്കൻദിക്കിലെ ധ്വരമാരുടെയോ നീഗ്രോ ജനങ്ങളുടേയോ പ്രത്യേക യോഗങ്ങളിലും സമ്മിളിത യോഗങ്ങളിലും ആകുന്നു. അവരുടെ സന്തോഷവും ഉദാരതയും സദാ പ്രസംഗകർത്താവിനു് ഉത്സാഹകാരണമാകുന്നുണ്ടു്. നീഗ്രോ ജനങ്ങളിൽനിന്നു സ്വയമേവ പുറപ്പെടുന്ന ശരി, ബലേ' ഇത്യാദി ഉത്സാഹജനകമായ ശബ്ദം പ്രസംഗകർത്താവിനെ ധൈര്യപ്പെടുത്തുന്നു. കലാശാലാവിദ്യാർത്ഥികളുടെ സഭകളിൽ സംസാരിക്കുന്നതും രസകരമായ പ്രവൃത്തിയാണു്. ഹാർവേഡ്, യെയിൽ, വില്ല്യംസ്, ആംഹെർസ്റ്റ്, ഫിസ്ക്, പെന്നിസിൽവേനിയാ, വെല്ലസ്ലി, മിഷിഗൺ, കാരൊളിനാ, ഇത്യാദി സർവ്വകലാശാലകളിൽ പ്രസംഗംചെയ്യുന്നതിനു് എനിക്കു സംഗതിയായിട്ടുണ്ടു്.

“ഒരു കറുത്ത മനുഷ്യനെ ഇപ്പോൾ ആദ്യമായിട്ടാണു, മിസ്റ്റർ എന്നു വിളിക്കയോ, കൈപിടിച്ചു ഉപചരിക്കയോ ചെയ്യുക, എന്നുപറഞ്ഞു പ്രസംഗാനന്തരം അനേകം ആളുകൾ എന്നെ ബഹുമാനിച്ചിട്ടുള്ള സംഗതി എന്നിൽ ഗാഢമായ കൗതുകം ജനിപ്പിച്ചിട്ടുണ്ടു്. പ്രസംഗംചെയ്യുന്നതിൽ ഞാൻ എന്റെ പ്രമാണങ്ങളോ വിശ്വാസങ്ങളോ ഒട്ടുംതന്നെ ഭേദപ്പെടുത്താറില്ല. ഒരാൾക്കു് എന്തെങ്കിലും ലോകോപകാരാർത്ഥമായി പറയാനുണ്ടെങ്കിൽ, അവനു് അതു പറയുന്നതിനുള്ള ശക്തി, അഭ്യാസബലത്താൽ ക്ഷണം സമ്പാദിക്കാൻ കഴിയുന്നതാണു്.”

ടസ്കേജീവിദ്യാലയകാര്യത്തെപ്പറ്റി ബുക്കർ മിക്ക പ്രധാന സ്ഥലങ്ങളിലും പ്രസംഗിച്ചിട്ടുണ്ടു്. പള്ളികൾ, ഞായറാഴ്ച

ദ്യാലയങ്ങൾ, ക്രൈസ്തവസമാജങ്ങൾ, പുരുഷന്മാരുടെ സഭകൾ, സ്ത്രീകളുടെ യോഗങ്ങൾ—ഇപ്രകാരമുള്ള ജനസമ്മേളനസ്ഥലങ്ങളിൽവച്ചു് അയാൾ സംസാരിച്ചുവന്നു. ചില ദിവസം നാലു യോഗങ്ങളിൽ അയാൾ പ്രസംഗംചെയ്തിട്ടുണ്ടു്.

നീഗ്രോജനങ്ങൾ നിബിഡമായി അധിവസിക്കുന്നവയും പഴയ കാലത്തു് അടിമകൾ അധികമുണ്ടായിരുന്നവയും ആയ പ്രദേശങ്ങളിൽ സഞ്ചാരംചെയ്തു പ്രസംഗം നടത്താനായി ആറു വർഷം മുമ്പു ജാൺ എഫ്. സ്ലേററർ സ്വത്തു അധികാരികൾ ബുക്കറെയും ഭാര്യയെയും ചുമതലപ്പെടുത്തിയിരുന്നു. വർഷംതോറും എതാനും ദിവസം അവർ ഈ ജോലി നടത്തിവന്നു. ഈ സമയം രാവിലെ ബുക്കർ പാതിരിമാരോടും അദ്ധ്യാപകരോടും ജോലിക്കാരോടും സംസാരിക്കയും ഉച്ചയ്ക്കുമേൽ മിസ്സിസ് വാഷിങ്ടൺ സ്ത്രീജനങ്ങളുടെ യോഗത്തിൽ പ്രസംഗിക്കയും, വൈകുന്നേരം വീണ്ടും അയാൾ പൊതുയോഗത്തിൽ പ്രഭാഷണംചെയ്കയും ചെയ്തുവന്നിരുന്നു. പൊതുയോഗങ്ങളിൽ ഇതരജാതിക്കാരുടേയും സാന്നിദ്ധ്യം ഉണ്ടാകുന്നുണ്ടു്. ടെനസിയിൽ ചാററനൂഗാ എന്ന സ്ഥലത്തു് ഒരു മഹാജനയോഗത്തിൽ മൂവായിരത്തിൽപരം ആളുകൾ ഉണ്ടായിരുന്നവരിൽ എണ്ണൂറിലധികംപേർ വെള്ളക്കാരായിരുന്നു. ഈ പ്രസംഗങ്ങൾകൊണ്ടു് അന്യർക്കു വളരെ ഗുണവും അയാൾക്കു് സംതൃപ്തിയും ഉണ്ടായിരുന്നു.

ജനങ്ങളെ അവരുടെ ഗൃഹങ്ങളിലും ദേവാലയങ്ങളിലും വിദ്യാലയങ്ങളിലും ജോലിസ്ഥലങ്ങളിലും,—എന്നുമാത്രമല്ല, കാരാഗൃഹങ്ങളിലും പാപകൃത്യം ചെയ്യുന്ന ഇടങ്ങളിലും വച്ചു ബുക്കർ കാണുക പതിവായിരുന്നതിനാൽ അയാൾക്കു് അവരുടെ വാസ്തവസ്ഥിതിയെപ്പററി അറിയാൻ വളരെ സൌകര്യം ലഭിച്ചുവന്നു. ഇരുസമുദായങ്ങളുടേയും പരസ്പരബന്ധം അയാൾ കണ്ടറിഞ്ഞു. ഈ പ്രസംഗസഞ്ചാരങ്ങൾ നീഗ്രോ-വർഗ്ഗോദ്ധാരണത്തിനുംമററും അവശ്യം വേണ്ടതായ യത്നം ചെയ്യുന്നതിനു് അയാൾക്കു സൌകര്യം കൊടുത്തിരുന്നു.

"ആകപ്പാടെ നീഗ്രോജനങ്ങളുടെ അവസ്ഥ നോക്കുമ്പോൾ അവരുടെ സ്ത്രീകൾ നൂററിനു തൊണ്ണൂറുവീതം ദുശ്ചാരിണികളായി തന്നെ കാണപ്പെടുന്നു എന്നു കാര്യം അറിയാവുന്ന ഭാവത്തിൽ ഒരാൾ ഈയിടെ പ്രസ്താവിച്ചതായി ഞാൻ കണ്ടു. ഈ അഭിപ്രാ

യം അടിസ്ഥാനമില്ലാത്തതും ഭയങ്കരവുമായ ഒരു മിത്ഥ്യാവാദമാകുന്നു. ഞാൻ ഇരുപതിലധികം സംവത്സരക്കാലം ഈ ജാതിക്കാരുടെ സ്ഥിതി കണ്ടറിഞ്ഞിട്ടുള്ളവനാണ്. സ്വത്തു്, വിദ്യാഭ്യാസം, ആചാരശുദ്ധി ഈ വിഷയങ്ങളിൽ നീഗ്രോജാതിക്കാർക്കു ശ്ലാഘ്യമായ അഭിവൃദ്ധി ഉണ്ടായിവരുന്നു എന്നുള്ളതിനു സംശയമില്ല. ന്യൂയോർക്ക് നഗരത്തിൽ ചില വീഥികളിൽ താമസിച്ചുവരുന്ന കുചരിതകളുടെ നടവടിയെ പ്രമാണമാക്കി വെള്ളക്കാരുടെ ആചാരത്തെപ്പററി ദോഷകരമായ ഒരു സാമാന്യവിധി ജല്പിക്കുന്നതു് എന്തപമര്യാദയായിരിക്കും!"

അററ്ലാൻറാ പ്രദർശനം സംബന്ധിച്ചുണ്ടായ പ്രസംഗത്തിനിപ്പുറം ബുക്കർ ഒരു പ്രധാനമായ പ്രസംഗം ചെയ്തതു 1897-ൽ ബാസ്റ്റൻ നഗരത്തിൽവച്ചു റാബർട്ടു് ഗോൾഡ്ഷാ സ്മാരകസ്ഥാപനസമയത്തായിരുന്നു. സമ്മേളനം നടന്നതു ബാസ്റ്റണിലെ സംഗീതാലയത്തിൽ, ഗവർണ്ണർ റോജർ വാൾകാട്ടിന്റെ അദ്ധ്യക്ഷതയിലായിരുന്നു. ഗവർണ്ണർ ഇരുന്ന ഉയർന്ന തട്ടിൽ അനേകം ഉദ്യോഗസ്ഥന്മാരും പ്രശസ്തരായ പൌരന്മാരും ഉണ്ടായിരുന്നു. അന്നത്തെ നടവടികളെയും ബുക്കരുടെ പ്രസംഗത്തെയുംപററി, ഒരു ബാസ്റ്റൻപത്രം, ഇപ്രകാരം വർണ്ണിച്ചിട്ടുണ്ടു്.

ഇന്നലെ ഉച്ചയ്ക്കുമേൽ, സംഗീതാലയത്തിൽ വച്ചു മനുഷ്യർ തമ്മിലുള്ള സഹോദരത്വത്തിന്റെ സൂചകമായി നടത്തപ്പെട്ട യോഗത്തിലെ സാരമായ സംഗതി ടസ്കേജിയിലെ നീഗ്രോപ്രസിഡണ്ടിന്റെ അതിവിശിഷ്ടമായ പ്രസംഗം ആയിരുന്നു. ബുക്കർ ടി. വാഷിങ്ങ്ടൺ കഴിഞ്ഞ ജൂൺമാസത്തിൽ ഹാർവേഡ് എം.എ. ബിരുദം സമ്പാദിച്ചു. തന്റെ ജാതിക്കാരിൽ ആദ്യമായി ഈ ബഹുമതിക്കു് അർഹനായിട്ടുള്ള ആൾ ഇദ്ദേഹമാണ്. ഈ നാട്ടിൽ പ്രായംകൊണ്ടു് അഗ്രഗണ്യമായ സർവ്വകലാശാല ഇദ്ദേഹത്തിനു ബഹുമാനമായി ഈ സ്ഥാനം നൽകിയിട്ടുള്ളതു്, ഇദ്ദേഹം സ്വജാതിക്കാരുടെ നേതൃത്വത്തെ ബുദ്ധിപൂർവ്വം വഹിച്ചുപോരുന്നതിനാലാണ് എന്നു ഗവർണ്ണർ വാൾകാട്ടിപറഞ്ഞു. കൊടിക്കൂറകൾകൊണ്ടു നിറഞ്ഞതും, ജനങ്ങളുടെ ഉത്സാഹവും സ്വദേശാഭിമാനവുംകൊണ്ടു് ഉല്ലസിതവുമായ സദസ്സിൽ മിസ്റ്റർ വാഷിങ്ങ്ടൺ ഏഴുന്നേററപ്പോൾ മാസച്ചുസററ്സാ, പഴയകാലത്തിൽ അടിമവ്യാപാരത്തിന്റെ നേരെ കാണിച്ച വിദ്വേഷ

ത്തിൽ അന്തർഭവിച്ചിരുന്ന ധർമ്മതൽപരതയുടെ ഉത്തമഫലം സർവ്വജനസമക്ഷം പ്രകാശിതമാക്കപ്പെട്ടു എന്നും, ആ ദേശം, പുരാതനമായി പ്രകടിപ്പിച്ചിരുന്ന ദൃഢവിശ്വാസത്തിന്റെ ചിഹ്നം അയാളിൽ കാണപ്പെട്ടു എന്നും, യുദ്ധകാലത്തിൽ അനുഭവിച്ച സങ്കടത്തിനും, കഷ്ടതയ്ക്കും അയാളുടെ ആലോചനാശക്തിയും, പ്രസിദ്ധമായ വാഗ്മിത്വവും ഉചിതമായ പ്രതിഫലമായിത്തീർന്നു എന്നും ജനങ്ങൾ സ്ഥിരമായി വിശ്വസിച്ചു. ചരിത്രപ്രസിദ്ധവും വിശ്രുതവുമായ പ്രസംഗരംഗത്തെയാണ് അയാൾ പ്രാപിച്ചത്:— സത്യവും നീതിയും പരിപാലിക്കുന്നതിൽ സദാ ഉത്സാഹശീലം പ്രകടിപ്പിക്കുന്നവരായ ബാസ്റ്റൺ നിവാസികൾ അവിടെ നിറഞ്ഞിരുന്നു. സദസ്സുകളിൽ സാധാരണമായി പ്രവേശിക്കാത്തവരും, ഒഴിവുദിവസം സാധാരണ സ്ഥലംവിട്ടു പോകുന്നവരും ആയിരുന്ന പൌരപ്രമാണികളും അന്തസ്സും അവസ്ഥയും ഉള്ള സ്ത്രീരത്നങ്ങളും, പ്രസ്തുത സഭയെ അലങ്കരിച്ചിരുന്നു. യോഗ്യരും, മാന്യരും, പ്രബലരും, ആയ അനേകായിരം ജനങ്ങൾ തങ്ങളുടെ സാന്നിധ്യംകൊണ്ടു സഭയെ ഒരു മഹോത്സവമാക്കി.

ഭടന്മാരുടെ സംഗീതം എങ്ങും വിളങ്ങി. ഇടവിടാതെയുള്ള ഹസ്തതാഡനവും ഹർഷാരവങ്ങളുംകൊണ്ടു സഭാവാസികൾ കണ്ണൽ ഷായുടെ സ്നേഹിതന്മാരുടെയും, ഉദ്യോഗസ്ഥന്മാരുടെയും സ്മാരകപ്രതിമ നിർമ്മിച്ച സെൻറഗാഡൻസിൻേറയും, സ്മാരകസംഘക്കാരുടേയും ഗവർണ്ണരുടേയും, അദ്ദേഹത്തിൻെറ പരിവാരങ്ങളുടെയും, 54-ാം കമ്പനിയിലെ നീഗ്രോ-ഭടന്മാരുടേയും-സഭാപ്രവേശനത്തെ ബഹുമാനിച്ചു. സംഘക്കാരുടെ വക പ്രാരംഭവിജ്ഞാപനം കണ്ണൽ ഹെൻറിലി എന്നയാളാൽ ചെയ്യപ്പെട്ടു. ഹ്രസ്വവും സ്മരണീയവും ആകുംവണ്ണം ഗവർണ്ണർ വാൾക്കോട്ട,—"ഒരു ജാതിക്കാരുടെ ചരിത്രത്തിലെ ഒരു മുഖ്യസംഭവത്തേയും, അവരുടെ പൌരുഷപ്രകടനത്തേയും, പ്രത്യക്ഷമാക്കുന്ന ശാശ്വതമായ ഒരു വിജയസ്തംഭമത്രെ വാഗനർപ്രാകാരം"—എന്നു പറഞ്ഞു. ബോസ്റ്റൺ നഗരത്തിലെ പ്രതിനിധിയുടെ നിലയിൽ മേയർ ക്വിൻസി സ്മാരകപ്രതിമയെ അംഗീകരിച്ചു. കർണ്ണൽ ഷായുടേയും, അയാളുടെ കറുത്ത പട്ടാളക്കാരുടേയും ചരിത്രം ഭംഗിയായി വിവരിക്കപ്പെട്ടു. പിന്നീട് 'ഈശ്വരാവിർഭാവത്തിൻെറ മഹത്വത്തെ ഞാൻ കാണുന്നു' എന്ന വിഷയത്തെ പ്രതിപാദിക്കുന്ന ഗാനം മുഴങ്ങി. ആ സന്ദർഭത്തിലായിരുന്നു

ബുക്കർ വാഷിങ്ടൺ എഴുന്നേററു്. പരിഷ്കാരം, വാഗ്ധാടി, ഇത്യാദി ഉത്തമഗുണങ്ങളെ കൃഷ്ണവർണ്ണമായ ദേഹത്തിൽ സമുജ്ജ്വലമായി പ്രദർശിപ്പിച്ച ബുക്കറുടെ സാരവത്തും, സന്ദർഭോചിതവും, മനോവികാരജനകവും ആയ വാക്കുകൾ ശ്രവിക്കുംതോറും സകല ജനങ്ങളും ആഹ്ലാദഭരിതന്മാരായി കോലാഹലത്തോടെ ആർത്തുവിളിച്ചു് അയാളെ ശ്ലാഘിച്ചുതുടങ്ങി. യോധന്മാരും ഉദ്യോഗസ്ഥന്മാരും ഒന്നുപോലെ ഹർഷാശ്രുബിന്ദുക്കളെ തന്നത്താനറിയാതെ പൊഴിച്ചുതുടങ്ങി. സഭാതലത്തിന്റെ ഒരു ഭാഗത്തു നിന്നിരുന്ന നീഗ്രോഭടന്മാരേയും വാഗ്നർ കോട്ടയിൽവച്ചു് അത്യായത്തു മുറിവേററതിന്റെ ശേഷംപോലും കൊടിതാഴ്ത്താതെ ഉയർത്തിപ്പിടിച്ചുകൊണ്ടിരുന്ന സർജൻറു് കാർണിയേയും അഭിമുഖീകരിച്ചു് അവരുടെ വംശജനായ ബുക്കർ ഇപ്രകാരം പറഞ്ഞു:—"54-ാം കമ്പനിയിലെ ഭടന്മാരിൽ ശേഷിച്ചവരും മുറിവേററവരും സ്വന്തമായ കൃത്യം നടത്തിയതിനാൽ, ജീർണ്ണദേഹന്മാരും ആയ സഹോദരന്മാരേ! നിങ്ങളുടെ നായകനായ മഹാൻ മരിച്ചുപോയിട്ടില്ല; അദ്ദേഹത്തിന്റെ സ്മാരകപ്രതിമ ബാസ്റ്റൺനഗരത്തിൽ സ്ഥാപിതമായില്ലെന്നിരിക്കട്ടെ; ചരിത്രത്തിൽ അദ്ദേഹത്തിന്റെ കഥ എഴുതീട്ടില്ലെന്നിരിക്കട്ടെ; എന്നാലും നിങ്ങളുടേയും ഭക്തിയുള്ള നിങ്ങളുടെ വംശക്കാരുടേയും ഹൃദയങ്ങളിൽനിന്നും നിങ്ങൾക്കുവേണ്ടി ജീവനെപ്പോലും ത്യജിച്ച റാബർട്ടു് ഗോൾഡ്ഷാ എന്ന മഹാപുരുഷന്റെ ഓർമ്മ ഒരുകാലത്തും മാഞ്ഞുപോകയില്ല" ഹൃദയംഗമമായ ഈ വാക്കുകൾ കേട്ടപ്പോൾ ആ സദസ്സുമുഴുവൻ അപഹൃതചിത്തമായിത്തീർന്നുപോയി. പ്രസംഗം അവസാനിച്ച ഉടനെ ആഹ്ലാദഭരിതനായ ഗവർണ്ണർ അവിടെ കൂടിയിരുന്ന സകലജനങ്ങളുടേയും അഭിനന്ദനത്തെ പ്രദർശിപ്പിക്കുന്നതിനു സർവ്വഥാ അർഹനും മുഖ്യന്യായാധിപതിയും മാസച്ചുസേററ്സ് രാജ്യത്തിലെ ഭരണകർത്താവുമായ റോജർ വാൾക്കാട്ട—എഴുന്നേററു,—ബുക്കർക്കായി മൂന്നു ചീയേഴ്സ് (ആശീർവചനങ്ങൾ) നൽകുന്നതിനു സഭാവാസികളോടു അപേക്ഷിച്ചു. മാന്യസ്ഥാനത്തിൽ ഇരുന്നവരുടെ കൂട്ടത്തിൽ ഒരാളായിരുന്നു സർജൻറ് വില്ല്യം എച്ചു്. കാർനി. അയാൾ മാസ്സാ-ന്യൂബെഡ്ഫോർഡ് നഗരത്തിൽ ജനിച്ചയാളും വാഗ്നർ പ്രാകാരത്തിൽവച്ചു് അമേരിക്കൻകൊടി പിടിച്ചിരുന്ന നീഗ്രോ-ഉദ്യോഗസ്ഥനും ആയിരുന്നു. അയാളുടെ പട്ടാളം മുക്കാലും യുദ്ധ

ത്തിൽ മരണം പ്രാപിച്ചിരുന്നുവെങ്കിലും അയാൾ രക്ഷപ്പെട്ടു. യുദ്ധം അവസാനിച്ചതിന്റെശേഷം "നമ്മുടെ പഴയ കൊടി ഒരിക്കലും തറയിൽ പതിച്ചില്ല," എന്ന് അയാൾ ചാരിതാർത്ഥ്യത്തോടുകൂടി പ്രസ്താവിക്കാറുണ്ടായിരുന്നു. രംഗസ്ഥലത്ത് ഇരുന്ന സമയം പ്രശസ്തമായ പതാക അയാൾ കയ്യിൽ ധരിച്ചിട്ടുണ്ടായിരുന്നു. ബുക്കർ കൊടിയുടെ കാര്യത്തെപ്പറ്റി പറഞ്ഞപ്പോൾ കാർണി പെട്ടെന്ന് എഴുന്നേറ്റ് അതിനെ ഉയർത്തിപ്പിടിച്ചിരുന്നു. ഈ സംഭവം സദസ്യരെ ഒട്ടുക്ക ഇളക്കി മറിച്ചു.

സ്പാനിഷ്—അമേരിക്കൻ യുദ്ധം കഴിഞ്ഞതിന്റെശേഷം ഐക്യനാട്ടിലെ മിക്ക പ്രധാന നഗരങ്ങളിലും വിജയപാരിതോഷികമായി അനേകം ആഘോഷങ്ങൾ നടത്തപ്പെട്ടു. ചിക്കാഗോ നഗരത്തിൽ നടന്ന ആഘോഷത്തെ സംബന്ധിച്ച് ഒരു പ്രസംഗം നടത്തണമെന്ന് അവിടത്തെ സർവ്വകലാശാലയിലെ അദ്ധ്യക്ഷനായ വില്യം ആർ. ഹാപ്പർ അപേക്ഷിച്ചതനുസരിച്ച് ബുക്കർ അവിടെവച്ച് രണ്ടു പ്രസംഗങ്ങൾ ചെയ്തു. ഇവയിൽ ഒന്നാമത്തേത് അക്ടോബർ 16—ാംനു- ഞായറാഴ്ച വൈകുന്നേരം ആഡിറോറിയം എന്നുപേരുള്ള പ്രസംഗമന്ദിരത്തിൽ വച്ചാണ നടന്നത്. അപ്പോൾ അവിടെ 16,000 ജനങ്ങൾ വരെ ശ്രോതാക്കളായി കൂടിയിരുന്നു. അപ്പോഴത്തെ അമേരിക്കൻ പ്രസിഡണ്ടായ മക്കിൻലിയും പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരും അന്യരാജ്യങ്ങളുടെ പ്രതിനിധികളായ വലിയ ആളുകളും ഈ യോഗത്തിൽ സന്നിഹിതരായിരുന്നു. അകത്തു സ്ഥലമില്ലാഞ്ഞു വെളിയിൽ അസംഖ്യം ജനങ്ങൾ നിന്നിരുന്നു.

ചിക്കാഗോയിലെ പ്രധാന ദിനപത്രികയായ "ടയിംസ് ഹെറാൾഡ്" (ദിനവൃത്താന്തദീപിക) ബുക്കറുടെ പ്രസംഗത്തെപ്പറ്റി ഇപ്രകാരം പ്രസ്താവിച്ചിരുന്നു:—"പ്രസംഗകർത്താവായ നീഗ്രോ തന്റെ സ്വജനങ്ങൾ അടിമക്കാലത്തിനപ്പുറവും ഇപ്പുറവും സ്വദേശാഭിമാനികളായി പ്രവർത്തിച്ചിട്ടുള്ള ശ്ലാഘ്യകൃത്യങ്ങളെപ്പറ്റി വ്യക്തമായും വിസ്തൃതമായും രസകരമായും പ്രസംഗിച്ചു. ഈ പ്രവൃത്തികളിലെല്ലാം സ്വജനങ്ങൾ ഉത്തമപദത്തെ പ്രാപിക്കാൻ യത്നിച്ചു എന്ന് അയാൾ യുക്തിയുക്തം സ്ഥാപിച്ചു. അതിന്റെശേഷം വെള്ളക്കാരായ സഹജീവികളുടെ അന്തഃകരണത്തെ അയാൾ ഹൃദയംഗമമായ വിധത്തിൽ ഇപ്രകാരം ഉണ

ന്തി:—പ്രസ്തുതയുദ്ധകാലത്തു നീഗ്രോ ജനങ്ങൾ ചെയ്തിട്ടുള്ള ധീര കൃത്യങ്ങളുടെ വിസ്തൃതമായ ചരിത്രം നിങ്ങളുടെ അറിവിൽ പെടുമ്പോൾ—അതായതു് ആ ചരിത്രത്തെ ഞങ്ങൾക്കു സ്വാതന്ത്ര്യം തരുന്നതിനുവേണ്ടി ഉണ്ടായ യുദ്ധത്തിൽ ഏർപ്പെട്ട വടക്കൻ വെള്ളക്കാരനും ഞങ്ങളുടെ ഉടമസ്ഥനായിരുന്ന തെക്കൻ വെള്ളക്കാരനും പറഞ്ഞുകേൾക്കുമ്പോൾ ഈ അഭിപ്രായത്തിൻേറയും അഭിലാഷത്തിൻേറയും ഔചിത്യത്തെപ്പററി ചിന്തിക്കുവിൻ—ഞങ്ങളുടെ ജീവനെ സ്വന്തമാതൃരാജ്യത്തിൻെറ ഉൽഗതിക്കായി ത്യജിപ്പാൻ സന്നദ്ധരായ നീഗ്രോ ജനങ്ങൾക്കു് ഈ ദേശത്തു വസിക്കുവാനുള്ള ഉത്തമമാർഗ്ഗങ്ങൾ നിങ്ങൾതന്നെ ദാനംചെയ്യേണ്ടതല്ലെ?

പ്രസംഗത്തിലെ വാചകങ്ങളിൽവച്ചു സഭ്യരെല്ലാം അധികം അഭിനന്ദിച്ചതു നീഗ്രോ ജനങ്ങൾ പ്രസ്തുത യുദ്ധസംബന്ധമായ ചില പ്രധാന പ്രവൃത്തികളിൽ നിയോഗിക്കപ്പെട്ടതിനു, ബുക്കർ പ്രസിഡണ്ടിനോടു കൃതജ്ഞതാസൂചകമായ വന്ദനം പറഞ്ഞതിനെ ആയിരുന്നു. ആ സമയത്തു പ്രസിഡണ്ടു, സഭാമണ്ഡപത്തിൽ ഇരിക്കയായിരുന്നു. ആ അഭിപ്രായം പറഞ്ഞസമയം ബുക്കർ പ്രസിഡണ്ടു് ഇരുന്ന സ്ഥലത്തേക്കു തിരിഞ്ഞു. ശിരസ്സിനെ താഴ്ത്തി നന്ദിപറഞ്ഞു. അനന്തരം സഭ്യരെല്ലാവരും എഴുന്നേററു് അദ്ദേഹത്തിനു വിജയാശംസ ചെയ്കയും കൈലേസുകളും, തൊപ്പികളും വടികളും ചുഴററി സന്തോഷം പ്രദർശിപ്പിക്കയും ചെയ്തു. പ്രസിഡണ്ടു് എഴുന്നേററു സാനുമോദം ആശീർവാദം സ്വീകരിച്ചു. അപ്പോൾ ഉത്സാഹപ്രകടനവും ഹസ്തതാഡനവും ഒരിക്കൽക്കൂടി സഭ്യരിൽനിന്നും ഉണ്ടായി.

ബുക്കറുടെ ചിക്കാഗോ പ്രസംഗത്തിലെ ഒരു ഭാഗം ദക്ഷിണദേശത്തെ പത്രങ്ങൾ തെററി ധരിച്ചു. അവ അയാളെ കഠിനമായി ആക്ഷേപിച്ചു. ഇങ്ങനെ ഏതാനും വാരങ്ങൾ കഴിഞ്ഞപ്പോൾ ഒരു പത്രാധിപർ അയാളോടു് ആശയം എന്തായിരുന്നു എന്നു ചോദിച്ചു. അയാൾ അയച്ച മറുപടി പ്രതികൂലാഭിപ്രായക്കാരെ തൃപ്തിപ്പെടുത്തി. ദക്ഷിണദേശത്തിൽ പറയാൻ താൻ മടിക്കുന്ന കാര്യങ്ങളൊന്നും ഉത്തരദേശത്തിലും താൻ പറയുക പതിവില്ലെന്നു തൻെറ ഇതേവരെയുള്ള പ്രവൃത്തി ജനങ്ങളിൽ ഒരു ബോധത്തെ ഉളവാക്കിയിട്ടില്ലെങ്കിൽ സമാധാനരൂപത്തിൽ വല്ല

തും എഴുതിയിട്ടു ഫലമില്ലെന്നും, പൌരകാര്യത്തിലും വ്യാപാരകാര്യത്തിലും ജാതിവ്യത്യാസജന്യമായ മാത്സരബുദ്ധി നിശ്ശേഷം അസ്തമിതമാകുന്നമെന്നും, മററും അയാൾ പ്രസ്തുതലേഖനത്തിൽ പ്രസ്താവിച്ചിട്ടുണ്ടായിരുന്നു. ബുക്കർ എഴുതിയിട്ടുള്ളതു നോക്കുക.

"മഹാസഭകളിൽവച്ചു ഞാൻ അനേകമാതിരിയിലുള്ള ജനങ്ങളെ സന്ദർശിച്ചിട്ടുണ്ട്. അവരിൽ ഒരു ഇനത്തിൽ പെട്ടവരെ കാണുക മാത്രമേ എനിക്കു ദുസ്സഹമായിട്ടുള്ളു. അതു് ഒരുകൂട്ടം വക്രബുദ്ധികളുടെ സമൂഹം തന്നെ. ഇപ്പോൾ എനിക്കു് അവരെ അകലെവച്ചു തന്നെ കണ്ടറിയാനുള്ള സാമത്ഥ്യം ഉണ്ടു്. വക്രബുദ്ധിയെ വൃത്തിഹീനമായ നീണ്ട താടിയും ഒട്ടിപ്പിടിച്ച ക്രുദ്ധമുഖവും കറുത്ത ഉടുപ്പുംകൊണ്ടു മിക്കവാറും തിരിച്ചറിയാം.—ചിക്കാഗോവിൽ ഞാൻ ഒരു സഭയിൽ സംസാരിച്ചുകഴിഞ്ഞപ്പോൾ ഈ തരക്കാരിൽ ഒരുത്തനെ ഞാൻ കണ്ടുകൂടി. ലോകത്തിലുള്ള സകല കഷ്ടതകളും ഇല്ലാതാക്കുവാൻതക്ക ഒന്നു രണ്ടു സമ്പ്രദായം അവർ കണ്ടുപിടിച്ചിട്ടുണ്ടായിരിക്കും. ചോളത്തെ മൂന്നുനാലു കൊല്ലംവരെ കേടുവരാതെ സൂക്ഷിക്കുന്നതിനു് അയാൾ ഒരു വിദ്യ കണ്ടുപിടിച്ചിരുന്നുവത്രെ. നീഗ്രോ ജനങ്ങൾ അതിനെ വശമാക്കിയാൽ അവരുടെ കാര്യം മുഴുവൻ ഭദ്രമായിത്തീരും എന്നു് അയാൾ പറഞ്ഞുതുടങ്ങി. ഒരു വഷത്തേയ്ക്കു വേണ്ട ധാന്യം ഉണ്ടാക്കാൻ വശമാക്കിയാൽമതിയായിരുന്നു എന്നു ഞാൻ പറഞ്ഞു. അതു് അയാളുടെ തലയിൽകേറിയില്ല. വേറൊരു കിറുക്കൻ ബാങ്കുകളെ അടപ്പിക്കാനുള്ള ഒരു വിദ്യ ഉണ്ടെന്നും പഠിക്കുന്നമെന്നും എന്നോടു പറഞ്ഞിട്ടുണ്ടു്. അതു സാധിച്ചാൽ നീഗ്രോ ജനങ്ങളുടെ സങ്കടമെല്ലാം നീങ്ങിപ്പോകുമത്രേ. കാലക്ഷേപത്തിനു ഒരു പ്രയാസവും ഇല്ലത്രേ.

കാര്യമില്ലാതെ ഒരുത്തന്റെ സമയത്തെവെറുതെ കളയിക്കാൻ സന്നദ്ധരായവരുടെ സംഖ്യ ഒട്ടുവളരെയുണ്ടു്. ഒരു ദിവസം വൈകുന്നേരം ഞാൻ ബാസ്റ്റൺ നഗരത്തിൽ ഒരു വലിയ സഭയിൽ ഒരു പ്രസംഗംചെയ്തു. പിറേറന്നാൾ പുലർകാലത്തു ഒരാൾ ഞാൻ താമസിച്ച സ്ഥലത്തു വന്നുചേന്നു. അയാൾ ഒരു ശുദ്ധനായിരുന്നു. വന്ന കാര്യം എന്തെന്നു ചോദിച്ചപ്പോൾ,—"ഇന്നലെ നിങ്ങൾ സംസാരിച്ചതു കേട്ടു് എനിക്കു വളരെ രസം തോന്നി. നിങ്ങളുടെ സംസാരം കേൾപ്പാനുള്ള മോഹംകൊണ്ടാണു ഞാൻ രാവിലെ ഇങ്ങോട്ടു കടന്നതു്",—എന്നായിരുന്നു മറുപടി.

ടസ്കേജിയിലെ കാര്യങ്ങളുടെ മേലന്വേഷണം നടത്തുക, പ്രസംഗത്തിനായി അന്യസ്ഥലങ്ങളിൽ സഞ്ചരിക്ക, എന്നീ രണ്ടു കൃത്യങ്ങളും ഒന്നിച്ചു മുടക്കംകൂടാതെ നിറവേററുന്നതു് എങ്ങനെ ആണെന്നു ബുക്കറോടു ചിലർ ചോദിച്ചിട്ടുണ്ടു്. നിനക്കു ചെയ്യാൻ കഴിയുന്നതിനെ മററുള്ളവരെക്കൊണ്ടു ചെയ്യിക്കരുതു് എന്നതിനു പകരമായി മററുള്ളവക്കു ശരിയായി ചെയ്യാൻ കഴിയുന്നതു നീ ചെയ്യണമെന്നില്ല, എന്നുള്ള പ്രമാണത്തെയാണു താൻ കയ്ക്കൊണ്ടിരിക്കുന്നതു്, എന്നായിരുന്നു അയാൾ അതിനു മറുപടി പറഞ്ഞതു്.

യാതൊരു മനുഷ്യന്റേയും പ്രത്യേക സാന്നിധ്യം ടസ്കേജിയിലെ ദിനചര്യയ്ക്കു് ആവശ്യമായിരിക്കുന്നില്ല. ഏപ്പാടുകളുടെ വ്യവസ്ഥിതി അത്രത്തോളം പരിഷ്കൃതമായിരിക്കുന്നുണ്ടു്. പ്രവൎത്തനബലം എൺപത്താറു ഉദ്യോഗസ്ഥന്മാരാൽ സുരക്ഷിതമായിരിക്കുന്നു. നാഴികമണിയിലെ യന്ത്രങ്ങൾ പോകുന്നപോലെ വിദ്യാലയത്തിന്റെ അംഗങ്ങൾ യഥാക്രമം ജോലിചെയ്തുവരുന്നു. മിക്ക അദ്ധ്യാപകരും അവിടെ പ്രവേശിച്ചിട്ടു സംവത്സരം അധികം കഴിഞ്ഞിട്ടുണ്ടു്. അവരെല്ലാം ബുക്കറെപ്പോലെ തന്നെ വിദ്യാലയാഭിവൃദ്ധിയിൽ ശ്രദ്ധാലുക്കളാണു്. ബുക്കർ സ്ഥലത്തു് ഇല്ലാതെ ഇരിക്കുമ്പോൾ ഖജാൻജി മിസ്റ്റർ വാറൻ ലോഗൻ ചുമതലയേററു ജോലി നടത്തിവരുന്നു. അയാൾക്കു മിസ്സസ് വാഷിങ്ടന്റേയും ബുക്കറുടെ കാര്യദർശി മിസ്റ്റർ എമെററ്, ജെ. സ്കാട്ടിന്റേയും സഹായം ഉണ്ടായിരിക്കുന്നു. എഴുത്തുകുത്തുകൾ ഒരേമുറ നടത്തുകയും ദിനംതോറുമുള്ള വിദ്യാലയഗതിയേയും വർഗ്ഗപരമായ സംഭവങ്ങളേയും ബുക്കറെ അറിയിക്കയും ചെയ്തുവന്നതും മിസ്റ്റർ സ്കാട്ടു് ആണു്. അയാളുടെ യുക്തി, ബുദ്ധി, സാമർത്ഥ്യം, അധ്വാനം ഇവയ്ക്കു ബുക്കർ വളരെ കടപ്പെട്ടിരിക്കുന്നു.

ബുക്കർ ടസ്കേജിയിൽ ഉള്ളപ്പോഴും ഇല്ലാത്തപ്പോഴും പ്രധാനപ്പെട്ടകാര്യങ്ങൾ നടത്തിപ്പോരുന്നതു പ്രവൎത്തകസമിതി ആകുന്നു. അതിന്റെ യോഗം ആഴ്ചയിൽ രണ്ടുപ്രാവശ്യം കൂടുന്നുണ്ടു്. വിദ്യാലയത്തിലെ വകുപ്പുകളുടെ അദ്ധ്യക്ഷന്മാരാണു് അതിലെ അംഗങ്ങൾ. പണമിടപെട്ട കാര്യങ്ങളെപ്പററി ആലോചിക്കാനും ആഴ്ചതോറും ചെലവിനുള്ള പണം ഇത്രയെന്നു വിധിക്കാനും ആഴ്ചയിലൊരിക്കൽ കൂടുന്ന ഒരു ആയവ്യയനിരൂപണസംഘം ഉണ്ടു്. ഇതിൽ ആറു സാമാജികന്മാർ ഉണ്ടു്. ഇതിനും പുറമേ

അദ്ധ്യാപകരുടെ ഒരു പൊതുയോഗം മാസത്തിൽ ഒരിക്കലോ, കൂടുതലായോ ഉണ്ടാകുന്നുണ്ടു്. ഇതുകൂടാതെ കാഷികസമാജങ്ങളും, വേദാദ്ധ്യയനയോഗങ്ങളും പ്രസ്തുതവിദ്യാമന്ദിരത്തിൽ കൂടിവരുന്നു. വിദ്യാലയനടപടികളെപ്പററി ബുക്കർ ഇത്രയും കൂടെ പ്രസ്താവിച്ചിട്ടുണ്ടു്.

"വിദ്യാലയത്തിന്റെ പ്രവർത്തനത്തെപ്പററി അവിച്ഛിന്നമായ അറിവു ഞാൻ എവിടെയായിരുന്നാലും എനിക്കു് ഉണ്ടാകേണ്ടതിനായി ഒരു റിപ്പോർട്ടു (വിവരണപത്രിക) ദിനംപ്രതി വന്നുചേരുന്നുണ്ടു്. ഏതു വിദ്യാർത്ഥി ഏതു കാരണത്താൽ അവധിയെടുത്തു, ദിനംപ്രതി വരവെത്തു്, എത്ര പാലും വെണ്ണയും ഇന്നു ദിവസം ലഭിച്ചു, ഭക്ഷണച്ചെലവു് എത്രയായി, തോട്ടങ്ങളിൽനിന്നും എന്തു കിട്ടി, കടയിൽനിന്നും എത്ര വാങ്ങിച്ചു,—ഇത്യാദി സംഗതികളെല്ലാം ആ വിവരണത്തിൽ ഉണ്ടായിരിക്കും. മനുഷ്യസ്വഭാവം ലോകമൊട്ടുക്കു മിക്കവാറും ഒരേപ്രകാരത്തിൽ ഉള്ളതായിത്തന്നെ കാണപ്പെടുന്നു. വയലിൽ ഇറങ്ങി കിളച്ചു കിഴങ്ങുപെറുക്കി എടുത്തു കഴുകി പാകപ്പെടുത്തി ഭക്ഷണത്തിനു് ഉപകാരപ്പെടുത്തുന്ന ശ്രമം ചാക്കിലിരിക്കുന്ന അരി എടുത്തു തിളയ്ക്കുന്ന വെള്ളത്തിലിട്ടു വേവിച്ചെടുക്കുന്നതിലുള്ള ജോലിയേക്കാൾ എത്രയോ അധികപ്പെട്ടതാണു്. അതിനാൽ അരി കൈവശം ഉള്ളിടത്തോളം കിഴങ്ങു കിളച്ചെടുക്കാതെയിരിക്കാൻ മനുഷ്യർക്കു സഹജമായി തോന്നിപ്പോകുന്നതാണു്.

മഹാജനങ്ങളുടെ മുമ്പാകെ ഇത്രത്തോളം വേലചെയ്തുവരുന്ന എനിക്കു വിശ്രമത്തിനും വിനോദത്തിനും സമയം ലഭിക്കുന്നുണ്ടോ എന്നും ഉണ്ടെങ്കിൽ ഏതു മാതിരികളിലാണു് എനിക്കു രസം തോന്നുന്നതു് എന്നും ജനങ്ങൾ എന്നോടു ചോദിക്കാറുണ്ടു്. ഇതിനു ഉത്തരംപറക വിഷമമാണു്. ബലവും ദാർഢ്യവും ഉള്ള ദേഹവും, ശക്തിയും സ്ഥൈര്യവും ഉള്ള തലച്ചോറും വേല ചെയ്യുന്നവനു് ഉണ്ടായിരിക്കണം. ഇച്ഛാഭംഗം സഹിക്കുന്നതിലുള്ള കായികപുഷ്ടിയും മാനസികധൈര്യവും അവനു് ഏററവും ആവശ്യം തന്നെ. അന്നന്നത്തെ ജോലി അന്നന്നുതന്നെ തീർക്കുകയും വിശേഷിച്ചു വല്ലതും ആരംഭിക്കുകയും ചെയ്തുവരികയാണു് എന്റെ പതിവു്. ജോലി എന്നെ നിയന്ത്രിക്കാൻ ഞാൻ ഇട കൊടുക്കുന്നില്ല. ജോലി എന്റെ കീഴു്വരുതിയിൽ ഇരിക്കണം,—അതിന്റെ ദാസനായിരിക്കാൻ ഞാൻ തയ്യാറില്ല. തന്റെ വേല ശരി

യായി ചെയ്തു തീക്കുന്നതിൽ നിന്നു് ഒരുത്തനുണ്ടാകുന്ന കൃതാത്ഥത നിസ്തുലമായിട്ടുള്ളതാണല്ലോ. ഇതു തന്നെ ഉത്സാഹത്തിനും, ഉന്മേഷത്തിനും, ശക്തിക്കും ഹേതുവാകുന്നു എന്നു് എൻെറ നിത്യാനുഭവം എന്നെ അറിയിക്കുന്നു.

രാവിലെ ജോലി തുടങ്ങുമ്പോൾ അതു സുഖമായും രസമായും നടത്താമെന്നു ഞാൻ കരുതുന്നു. എന്നാൽ അചിന്തിതമായ ആപദ്വൃത്താന്തമോ ദുർഘടസംഭവമോ കേൾക്കാൻ ഞാൻ തയ്യാറായിത്തന്നെ ഇരിക്കുന്നുതാനും. ഒരു പുരയ്ക്കു തീ പിടിച്ചു, അവിചാരിതമായ ആപത്തു നേരിട്ടു, ഒരുത്തൻ എന്നെ പരസ്യമായി ആക്ഷേപിച്ചു, മറ്റൊരുത്തൻ എന്നെ ശകാരിച്ചു പത്രത്തിൽ എഴുതീട്ടുണ്ടു്, അതു ചെയ്തതു തെററു്, ഇതു ചെയ്തതു തെററു്—ഈ വിധമുള്ള കാര്യങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുമെന്നുള്ള മുൻകരുതലോടുകൂടിത്തന്നെയാണു ഞാൻ സദാ വത്തിക്കുന്നതു്.

ടസ്കേജിയിൽ 19 വഷക്കാലം ഇടവിടാതെ ജോലിചെയ്തിരുന്ന കാലത്തു് ഒരുതവണ മാത്രമേ ബുക്കർ ദേശാടനത്തിനു പോയിട്ടുള്ളൂ. ഇതും സഹൃദയന്മാരുടെ സഹായത്താൽ മാത്രമായിരുന്നു. അക്കാലത്തു ബുക്കർ കുടുംബസമേതം ദേശസഞ്ചാരം ചെയ്തതു യൂറോപ്പിലായിരുന്നു. ദേഹത്തെ അരോഗസ്ഥിതിയിൽ സംരക്ഷിക്കേണ്ടതു് എല്ലാ ജനങ്ങളുടേയും ധമ്മമാണെന്നു ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. ചെറിയ സുഖക്കേടുകളെ അപ്പോഴപ്പോൾ ശമിപ്പിച്ചു ഭേദമാക്കിക്കൊണ്ടാൽ വലിയ സുഖക്കേടുകൾ വരികയില്ലെന്നാണു് എൻെറ വിശ്വാസം. ഉറക്കം സുഖമാകുന്നില്ലെങ്കിൽ എന്തോ തരക്കേടുണ്ടെന്നു ഞാൻ മനസ്സിലാക്കിവരുന്നു. എൻെറ അംഗങ്ങളിൽ ഏതിനെങ്കിലും അസ്വാസ്ഥ്യമുണ്ടെന്നു് എനിക്കു തോന്നിയാൽ ഞാൻ തൽക്ഷണം നല്ല വൈദ്യൻെറ ഉപദേശം അപേക്ഷിക്കുന്നുണ്ടു്. ഏതു സമയവും എവിടെയും വേണ്ടപ്പോൾ സുഖമായി ഉറങ്ങാൻ കഴിഞ്ഞുവെങ്കിൽ അതു് ഒരു വലിയ കാര്യമാണെന്നു ഞാൻ വിചാരിക്കുന്നു. പതിനഞ്ചോ ഇരുപതോ മിനിട്ടു നേരം ആവശ്യംപോലെ എവിടെ കിടന്നും ഉറങ്ങുന്നതിനു ഞാൻ ശീലിച്ചിട്ടുണ്ടു്. അതു് കഴിഞ്ഞാൽ എനിക്കു മനസ്സിനും ദേഹത്തിനും വളരെ സുഖം തോന്നാറുണ്ടു്.

ദിനംപ്രതിയുള്ള ജോലി ചെയ്തുതീക്കുകയാണു് എൻെറ പതിവെന്നു പറഞ്ഞുവല്ലോ. ഇതിനു് ഒരു വ്യത്യാസം ഉണ്ടു്. വളരെ

ദുർഘടമോ വിമോഹജനകമോ ആയ വിഷയങ്ങളെപ്പററി ഉടനടി അഭിപ്രായം കല്പിക്കാതെയിരിക്കുന്നതു നന്നാണു്. അങ്ങനെയുള്ള സംഗതികളെപ്പററി ഞാൻ ഭാൎയ്യയോടും, സ്നേഹിതന്മാരോടും, ആലോചിക്കാതെയോ, പുനൎവ്വിചാരം ചെയ്യാതെയോ അഭിപ്രായം പറയാറില്ല.

എൻെറ പുസ്തകവായന ഇപ്രകാരമാണു്:— റെയിൽവണ്ടിയിൽ സവാരിചെയ്യുന്ന അവസരങ്ങളിലാണ പുസ്തകവായനയ്ക്കു് എനിക്ക സൌകൎയ്യമുണ്ടായിട്ടുള്ളതു്. വൎത്തമാനപ്പത്രങ്ങൾ വായിക്കുന്നതിനു് എനിക്ക പ്രത്യേകം താല്പൎയ്യം ഉണ്ടു്. ആഖ്യായികകളിൽ എനിക്കു് ആസക്തി ഇല്ലെന്നുതന്നെ പറയാം. ചിലപ്പോൾ അന്യരോടുള്ള സഹവാസത്തിൽ സംഭാഷണസംബന്ധമായ ആവശ്യങ്ങൾ നിറവേററുന്നതിന്ന മാത്രമായി അവർ വായിച്ചിട്ടുള്ള ചില കെട്ടുകഥകൾ വായിക്കുന്നതിന്ന ഞാൻ നിർബ്ബന്ധിക്കപ്പെട്ടിട്ടുണ്ടു്. ജീവചരിത്രഗ്രന്ഥങ്ങൾ പാരായണംചെയ്യുന്നതിൽ എനിക്കു് അത്യാസക്തിയുണ്ടു്. പക്ഷെ വിഷയഭൂതനായ പുരുഷൻ ഉത്തമരീതിയിൽ ജീവിതം നയിച്ചിട്ടുള്ളവനായിരിക്കണം. ആബ്രഹാംലിങ്കനെപ്പററി ഞാൻ വായിക്കാത്ത പുസ്തകങ്ങളോ മാസികാലേഖനങ്ങളോ ഇല്ലെന്ന ഞാൻ വിചാരിക്കുന്നു. സാഹിത്യവിഷയത്തിൽ അദ്ദേഹമാണു് എൻെറ ഉപദേഷ്ടാവായി തീൎന്നിരിക്കുന്നതു്.

പ്രതിവർഷം ആറു മാസക്കാലത്തേക്ക ബൃക്കർ ടസ്കേജിയിൽനിന്ന കൃത്യാന്തരങ്ങൾക്കായി ദേശസഞ്ചാരം ചെയ്യുന്നുണ്ടു്. ഈ അവസരത്തിൽ അയാൾ പ്രധാന പണ്ഡിതന്മാരെ സന്ദർശിക്കയും വിദ്യാഭ്യാസവിഷയത്തിൽ ഓരോ പാഠശാലകളിലും നടന്നുവരുന്ന സമ്പ്രദായങ്ങൾ പരിശോധിച്ചു ഗ്രഹിക്കയും ചെയ്യുന്നു.

സാക്ഷാൽ വിശ്രമം ബൃക്കൎക്കു് ഉണ്ടാകുന്നതു ഗൃഹത്തിൽവച്ചുതന്നെയാണു്. ഭാൎയ്യയോടും കുഞ്ഞുങ്ങളോടുംകൂടിയിരുന്നു കഥ പറഞ്ഞും കഥ വായിച്ചും കഥ കേട്ടും മനസ്സിനെ വിനോദിപ്പിക്കുന്ന സമയംപോലെ വിശ്രമപ്രദമായി മറെറാരവസരം ബൃക്കർ അറിഞ്ഞിട്ടില്ല. ഞായറാഴ്ച ഉച്ചതിരിഞ്ഞു് ഒന്നോ രണ്ടോ മണിക്കൂർ സമയം ബൃക്കറും, ഭാൎയ്യയും, കുഞ്ഞുങ്ങളും അടുത്തുള്ള ഒരു വനത്തിൽ പോയി ഉത്സാഹമായിരിക്കയും ശുദ്ധവായു ശ്വസിക്കയും വൃക്ഷങ്ങളെയും ചെടികളെയും പുഷ്പങ്ങളെയും കണ്ടു് ആന

ഷിക്കയും അവയുടെ സൌരഭ്യം ഏററവു രമിക്കയും പക്ഷികളുടെ ഗാനങ്ങൾകേട്ടു സന്തോഷിക്കയുംചെയ്തു പതിവാണു്. ഈ ശ്രമ ലഘൂകരണസമയം ബുക്കർക്കു് ഏററവും ആശ്വാസകരമായിരുന്നു.

"ഞാൻ ടസ്ക്കിജിയിൽ താമസിക്കുന്നകാലം എന്റെ തോട്ടം എനിക്കു വിശ്രമത്തിനും സന്തോഷത്തിനും കാരണമാകുന്നുണ്ടു്. പ്രകൃതിയെ സ്പർശിക്കുന്നതു് എന്തുകൊണ്ടോ എനിക്കു സദാ ആനന്ദകരമായിരിക്കുന്നു. കാര്യാലയജോലി തീർന്നതിൽപിന്നെ ഒന്നോ രണ്ടോ നാഴികനേരം തോട്ടത്തിൽ ചെന്നു കിളയ്ക്കുകയും, വിത്തിടുകയും, കള പറിക്കയും ചെയ്യാൻ എനിക്കു സാധിച്ചുവെങ്കിൽ കഠിനമായ ഇതരകൃത്യത്തെ നിർവഹിക്കുന്നതിനുള്ളശക്തി എനിക്കു ലഭിക്കുന്നു എന്നു ഞാൻ വിചാരിച്ചുവരുന്നു. പ്രകൃതിയുടെ വിഭവങ്ങളെ കണ്ടാനന്ദിച്ചു് ഉത്സാഹവും ഉന്മേഷവും സമ്പാദിക്കാൻ അഭ്യസിച്ചിട്ടില്ലാത്ത സ്ത്രീപുരുഷന്മാരുടെ സ്ഥിതി വളരെ ശോചനീയമെന്നാണു് എന്റെ അഭിപ്രായം. പള്ളിക്കൂടം വകയായി ഉള്ള കോഴികൾക്കും മൃഗങ്ങൾക്കും പുറമേ ഞാൻ സ്വന്തം ഉപയോഗത്തിനുവേണ്ടി നല്ല ജാതിയിലുള്ള കോഴികളേയും പോക്കപന്നികളേയും വളർത്തുന്നുണ്ടു്. അവയെ പരിപാലിക്കുന്നതിൽ നിന്നു എനിക്കു് അനല്പമായ സന്തോഷം ലഭിക്കുന്നുണ്ടു്. കളികളിലൊന്നിലും എനിക്കു രസം തോന്നുന്നില്ല. പന്തുകളി ഞാൻ കണ്ടിട്ടേ ഇല്ല. ചീട്ടുകളി എനിക്കു ലേശം വശമില്ല. പലപ്പോഴും കുട്ടികളുടെ ഉത്സാഹത്തിനുവേണ്ടി മാത്രം ഞാൻ പഴയമട്ടിലുള്ള ഗോലികളി അവരോടു ചേർന്നുകളിച്ചിട്ടുണ്ടു്. ബാല്യകാലത്തു വല്ല കളികളും ശീലിക്കുന്നതിനു സൗകര്യം സിദ്ധിച്ചിരുന്നെങ്കിൽ ഇപ്പോൾ എനിക്കു ചില വിനോദങ്ങളിൽ അഭിരുചി ഉണ്ടായിരിക്കുമായിരുന്നു." ഇപ്രകാരമാണു ബുക്കർ അയാളുടെ വിശ്രമത്തെ പററി വിവരിച്ചിട്ടുള്ളതു്.

---

## അദ്ധ്യായം 16.

### യൂറോപ്പിൽ പോയതു്.

1893-ൽ ബുക്കർ മിസ്സു് മാർഗ്ഗരെററു് ജെയിംസ്മറെ എന്ന യുവതിയെ വിവാഹംചെയ്തു. അവൾ ഫിസ്കുസർവ്വകലാശാലയിലെ ബി. ഏ. പരീക്ഷയിൽ ജയിച്ചതിന്റെശേഷം ടസ്കിജിയിൽ

ഒരു അദ്ധ്യാപികയായിരിക്കയും വിവാഹകാലത്തിനു മുമ്പു പ്രധാനാദ്ധ്യാപികയായിത്തീരുകയും ചെയ്തിരുന്നു. വിവാഹാനന്തരം ആ സ്ത്രീ ഭർത്താവിനെപ്പോലെ തന്നെ വിദ്യാലയത്തിലെ ജോലികൾ ചെയ്തുവന്നിരുന്നു. അവർ അനേകം സ്ത്രീജനസഭകളിലെ അംഗവും അവയിൽ മിക്കതിന്റെയും അദ്ധ്യക്ഷയും ആയിരുന്നു. അവർ സ്ത്രീവിദ്യാഭ്യാസത്തിൽ സദാ അത്യന്തം പരിശ്രമം ചെയ്യുന്നുണ്ടു്. ബുക്കറുടെ മൂത്ത പുത്രിയായ പോഷിയാ ഇപ്പോൾ ടസ്കേജി പാഠശാലയിൽ ഒരു അദ്ധ്യാപികയായിരിക്കുന്നു. അവൾക്കു തയ്യലിലും, സംഗീതത്തിലും വിശേഷമായ പാണ്ഡിത്യം ഉണ്ടു്. രണ്ടാമത്തെ സന്താനവും മൂത്ത പുത്രനും ആയ ബെക്കർ ഇപ്പോഴും ബാല്യദശയെ അതിക്രമിച്ചിട്ടില്ല. എങ്കിലും അയാൾ ചെങ്കൽപ്പണിയിൽ സാമർത്ഥ്യം സമ്പാദിച്ചുകഴിഞ്ഞിരിക്കുന്നു. അയാൾക്കു ശില്പവിദ്യയും കൊത്തുപണിയും അഭ്യസിക്കണമെന്നാണു താൽപര്യം. ഒരിക്കൽ ബുക്കർ ദൂരസ്ഥനായിരിക്കുന്ന അവസരത്തിൽ, ബെക്കർ ഇപ്രകാരം ഒരെഴുത്തയച്ചിരുന്നതു പിതാവിനു സന്തോഷകരമായിരുന്നു.

"ടസ്കേജി, അലബാമാ"

എന്റെ പ്രിയപിതാവേ,

അച്ഛൻ വീട്ടിൽ നിന്നു പോകുന്നതിനു മുമ്പു് ഞാൻ എല്ലാദിവസവും പാതിനേരം തൊഴിലഭ്യാസം ചെയ്യണമെന്നു് എന്നോടു പറഞ്ഞിരുന്നുവെല്ലോ. എനിക്കു് ഇപ്പോൾ ഈ അഭ്യാസത്തിൽ അധികം ഉത്സാഹം തോന്നിയിരിക്കുന്നതിനാൽ പകൽ മുഴുവനും ആ ജോലിതന്നെ ചെയ്യണമെന്നു വിചാരിക്കുന്നു. കഴിയുന്നിടത്തോളം പണം സമ്പാദിക്കണമെന്നാണു് എനിക്കു മോഹം. വേറെ ഒരു പാഠശാലയിൽ പോകേണ്ടതായി വരുന്ന സമയം ഈ പണം അവിടത്തെ ചെലവിലേക്കായി ഉപയോഗിക്കാമല്ലോ എന്നാണു് എന്റെ വിചാരം.

എന്നു പുത്രൻ

"ബെക്കർ"

ബുക്കരുടെ രണ്ടാമത്തെ മകൻ വൈദ്യനാകാനാണു മോഹം. ഇപ്പോൾ അയാൾ പഠിക്കയും വേലചെയ്കയും ചെയ്യുന്നതിന്നു പുറമേ, പാഠശാലയിലെ വൈദ്യന്റെ അടുക്കൽനിന്നു ചില ആയുർവേദവിധികളെ അഭ്യസിക്കയും ചെയ്തുവരുന്നുണ്ടു്. "എല്ലായിടങ്ങളിലുംവച്ചു് എനിക്കു് അത്യാനന്ദപ്രദമായി തോന്നിയിട്ടുള്ള എന്റെ ഗൃഹത്തിലുള്ള താമസത്തിനു കൃത്യാന്തരബാഹുല്യം സൌകര്യം നൽകാത്തതിനാൽ എനിക്കു് അനല്പമായ സങ്കടം ഉണ്ടു്. ദിവസംതോറും സായങ്കാലത്തു് ഗൃഹത്തിൽതന്നെ,കഴിച്ചുകൂട്ടുന്നതിനു് അനുവദിക്കുന്ന ജോലിയിൽ ഏർപ്പെട്ടിരിക്കുന്ന ജനങ്ങളുടെ ഭാഗ്യത്തെ ഞാൻ അസൂയയോടുകൂടി ആകാംക്ഷിക്കുന്നുണ്ടു്. അപൂർവമായ ഈ മഹത്തായ ഭാഗ്യം അനുഭവിക്കുന്നതിനു സൌകര്യം ലഭിച്ചിട്ടുള്ളവർ അതിനെ വേണ്ടവണ്ണം ഉപയോഗിക്കാതിരിക്കുന്നതു മഹാകഷ്ടമെന്നേ പറവാനുള്ളു. യാത്രയേയും ഹസ്തഗ്രഹണത്തേയും ജനതതിയേയും ദൂരെയാക്കി ഗൃഹത്തിൽ എത്തി സ്വല്പനേരമെങ്കിലും തനിക്കു വേണ്ടവരുടെ സ്നേഹവാത്സല്യാദികൾക്കു വിഷയീഭൂതനായിരിക്കുന്നതു്, എത്ര ആശ്വാസകരവും സന്തോഷജനകവും ആകുന്നു. സന്തോഷവും സംതൃപ്തിയും എനിക്കു നിരന്തരം നൽകിവരുന്ന മറ്റൊരു സംഗതി ടസ്കേജിയിലെ വിദ്യാലയം വകയായ ദേവാലയത്തിൽവച്ചു ഞാൻ ധർമ്മപ്രസംഗം ചെയ്യുന്ന അവസരത്തിൽ വിദ്യാർത്ഥികളെയും വാധ്യാന്മാരെയും രാത്രിയിൽ പ്രതിദിനം എട്ടുമണിക്കു സന്ദർശിക്കുന്നതായിരുന്നു. കിടക്കാൻ പോകുന്നതിനു മുമ്പാണു് ഞാൻ ഈ പ്രവൃത്തി നടത്തിവന്നതു്. ആയിരത്തിനൂറോളം ദൃഢവ്രതരായ യുവതികൾക്കും യുവാക്കന്മാർക്കും സദുപദേശം ചെയ്തു് അവരുടെ ബുദ്ധിയെ ഉന്നമിപ്പിക്കാൻ യത്നിക്കുന്നതു് ഉത്തമമായ ജീവിതകൃത്യമാണല്ലൊ!" എന്നിങ്ങനെ ബുക്കർ തന്റെ ഇഷ്ടകൃത്യത്തെ പറ്റി പറഞ്ഞിട്ടുണ്ടു്.

യൂറോപ്പിൽ ദേശാടനം ചെയ്വാൻ കാരണമായ സംഭവത്തെപ്പറ്റി അയാൾ ഇപ്രകാരം പറയുന്നു:—"1899—ലെ വസന്തകാലത്തിൽ എനിക്കു് ഏറ്റവും ആശ്ചര്യം ജനിപ്പിച്ച ഒരു കാര്യം സംഭവിച്ചു. ബാസ്റ്റനിലെ ചില ഗുണവതികളായ മദാമ്മമാർ ടസ്കേജിയുടെ ഗുണത്തെ ഉദ്ദേശിച്ചു ഹാലീസ് തെരുവിലെ നാടകശാലയിൽ ഒരു സഭ നടത്തുന്നതിനു വേണ്ട ഏർപ്പാടുചെയ്തു. അതിൽ ഇരു ജാതിയിലുമുള്ള മഹാന്മാർ ഹാജരുണ്ടായിരുന്നു.

അദ്ധ്യക്ഷസ്ഥാനം ബിഷപ്പ് ലാറൻസ് വഹിച്ചു. ആ യോഗത്തിൽ ഞാൻ ഒരു പ്രസംഗം ചെയ്തതു കൂടാതെ മിസ്റ്റർ പാറം ലാവറൻസ് ഡൺബാർ തൻെറ കവിതകളിൽ ചില ഭാഗങ്ങളും, ഡാക്ടർ ഡബ്ളിയു. ഇ. ബി. ഡ്യൂബായി ഒരു കല്പിതകൃതിയും വായിക്കയുംചെയ്തു. ഈ യോഗത്തിനു വന്നവരിൽ ചിലർ ഞാൻ പതിവിലധികം ക്ഷീണിച്ചിരുന്നു എന്നു കണ്ടു. സഭ പിരിഞ്ഞപ്പോൾ ഞാൻ രോമയിൽ പോയിട്ടുണ്ടോ എന്നു് ഒരു മദാമ്മ എന്നോടു ചോദിച്ചു. ഇല്ല എന്നു ഞാൻ പറഞ്ഞു. പോകണമെന്നു വിചാരിച്ചിട്ടുണ്ടോ എന്നായിരുന്നു അടുത്ത ചോദ്യം. വിചാരിച്ചിട്ടില്ലെന്നു മാത്രമല്ല അതിനു യാതൊരു നിവൃത്തിയും ഇല്ലെന്നും ഞാൻ മറുപടി പറഞ്ഞു. ഈ സംഭാഷണത്തെക്കുറിച്ചു ഞാൻ ഒന്നും വിചാരിച്ചിരുന്നില്ല; എന്നാൽ ഏതാനും ദിവസം കഴിഞ്ഞപ്പോൾ മിസ്റ്റർ ഫ്രാൻസിസ് ജെ. ഗാരിസൺ ആദിയായി ബോസ്റ്റണിലെ ചില ഗുണകാംക്ഷികൾ കൂടിച്ചേർന്നു് ഒരു ധനശേഖരം ഉണ്ടാക്കി എന്നോടും ഭാൎയയോടും യൂറോപ്പിൽ പോയി സഞ്ചരിച്ചു വരാൻ ആവശ്യപ്പെട്ടു. വിശ്രമത്തിനായി ഇങ്ങനെ ചെയ്യേണമെന്നു് അവർ എന്നെ നിർബ്ബന്ധിച്ചു, എന്നുമാത്രമല്ല മഹാത്മാക്കളിൽ മുഖ്യനായ മിസ്റ്റർ ഗാരിസൺ യാത്രയുടെ ഒരു പരിപാടി എഴുതുകയും, കയറേണ്ട കപ്പലിലെ ഉദ്യോഗസ്ഥന്മാരോടു വേണ്ട ഏൎപ്പാടുകൾ എല്ലാം നടത്തുകയും കൂടി ചെയ്തുകഴിഞ്ഞിരുന്നു.

ഇതെല്ലാം അത്ര പെട്ടെന്നു വിചാരിച്ചിരിക്കാത്ത നിലയിൽ വന്നുചേർന്നതുകൊണ്ടു ഞാൻ ആശ്ചര്യം വിഷമിച്ചു. ഞാൻ പോയാൽ പള്ളിക്കൂടം എങ്ങനെ നടക്കുമെന്നും, ആവശ്യമുള്ള പണം എങ്ങനെ ഉണ്ടാകുമെന്നും ഉള്ള വിചാരങ്ങൾ എന്നെ ബാധിച്ചുതുടങ്ങി. അതിനു് ഒരു നിവൃത്തി കാണാതെ, യൂറോപ്പിലേയ്ക്കു പോകാൻ പ്രയാസമാണെന്നു്, ഞാൻ ഉപകാരസ്മരണപൂർവ്വം ബോസ്റ്റണിലെ സ്നേഹിതന്മാരെ ധരിപ്പിച്ചു. ആ പ്രതിബന്ധം അവർ മുമ്പുതന്നെ വിചാരിച്ചിരുന്നു എന്നും ഇതിൻെറ നിവാരണത്തിനായി മിസ്റ്റർ ഹിഗ്ഗിൻസണും വേറെ പേരു പറയാത്ത ചില സ്നേഹിതന്മാരും ഒരു ദ്രവ്യശേഖരം തുടങ്ങിട്ടുണ്ടെന്നും അവർ എന്നെ അറിയിച്ചു. അതിൽ പിന്നെ എനിക്കു സ്നേഹിതരുടെ അപേക്ഷ സ്വീകരിക്കാതിരിക്കാൻ നിവൃത്തിയില്ലാ

ത്തായി. എങ്കിലും ആ കാലത്തു് എന്റെ മനസ്സിൽ കടന്നുകൂടിയിരുന്ന വിചാരങ്ങൾ ഇപ്രകാരമുള്ളവയായിരുന്നു.

ഇതെല്ലാം ഒരു സ്വപ്നമല്ലേ, വാസ്തവമാണോ എന്നു് എന്റെ ഹൃദയത്തിൽ തോന്നി. ഞാൻ യൂറോപ്പിലേക്കു പോകയാണെന്നുള്ള സംഗതി എനിക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല. അടിമത്വത്തിലും അന്ധതയിലും ദാരിദ്ര്യത്തിലും ജനിച്ചവളുന് എനിക്കു് ഈ ഭാഗ്യം ഉണ്ടായോ എന്നു് ഒരു പരിഭ്രമം ഉണ്ടായി. എന്റെ ശൈശവത്തിൽ കിടക്കാൻ സ്ഥലമില്ലാതെയും, കുടിക്കാൻ കഞ്ഞിയില്ലാതെയും, ഉടുക്കാൻ തുണിയില്ലാതെയും ഞാൻ സങ്കടപ്പെട്ടിരുന്നു. എനിക്കു പ്രായമായതിൽ പിന്നെയാണു ഞാൻ ശരിയായ വിധത്തിൽ ഭക്ഷണംകഴിച്ചിട്ടുള്ളതു്; സുഖങ്ങൾ ഒന്നുംതന്നെ എന്റെ ജാതിക്കാൾക്കായുള്ളതല്ലെന്നും വെള്ളക്കാൾക്കായി പ്രത്യേകം ഉള്ളതാണെന്നും ആണു് എനിക്കു വളരെക്കാലം തോന്നിയിരുന്നതു്. യൂറോപ്പു്, ലണ്ടൻ, പാരീസ് എന്നീ സ്ഥലങ്ങൾ സ്വർഗ്ഗതുല്യങ്ങളാണെന്നു ഞാൻ വിചാരിച്ചിരുന്നു. ഇപ്പോൾ വാസ്തവമായി ഞാൻ യൂറോപ്പിലേക്കു പോവാൻ ഭാവിക്കയാണോ? ഇവക വിചാരങ്ങൾ എന്നെ വിട്ടുമാറിയില്ല.

ഇതുകൂടാതെ വേറെയും രണ്ടു സംശയങ്ങൾ എന്നെ വ്യാകുലപ്പെടുത്തി. ഞങ്ങൾ യൂറോപ്പിൽ പോകുന്നതു ബുദ്ധിയുടെ തികവുകൊണ്ടോ ഐശ്വര്യമദംകൊണ്ടോ അല്ലേ എന്ന സംഗതി മുഴുവൻ ഗ്രഹിക്കാത്ത ഞങ്ങളുടെ ജനങ്ങളിൽ ചിലർ അപഹസിക്കയില്ലയോ എന്നായിരുന്നു എന്റെ ഒരു സംശയം. ഒരുവിധം ഐശ്വര്യം ഉണ്ടായാൽ ഉടനെ ഞങ്ങളുടെ ജനങ്ങൾ സൽഭാവം നടിച്ചു മദാന്ധരായിത്തീർന്നു നശിക്കുക പതിവാണെന്നു പഴമക്കാർ പറഞ്ഞുവരുന്നതു ഞാൻ പല പ്രാവശ്യവും കേട്ടിട്ടുണ്ടു്. ഞങ്ങളെക്കുറിച്ചും ജനങ്ങൾ ഈ അപവാദം പറകയില്ലയോ എന്നായിരുന്നു മറ്റൊരു സംശയം. അതിരിക്കട്ടെ—എന്റെ ജോലി ഉപേക്ഷിച്ചുംവച്ചു ദേശസഞ്ചാരത്തിൽ വിനോദിക്കുന്നതിനു് അന്തഃകരണം എന്നെ എങ്ങനെ അനുവദിക്കും? പാഠശാലയിൽ ചെയ്യേണ്ട ജോലി എത്ര കിടക്കുന്നു; മററുള്ളവർ വേല ചെയ്യുന്ന അവസരത്തിൽ ഞാൻ മാത്രം ഒഴിവിലിരിക്കുന്നതു സ്വാർത്ഥതൽപരതയുടെയും നീചബുദ്ധിയുടേയും ലക്ഷണമല്ലേ? ഞാൻ ജനിച്ചതിൽപിന്നെ വേലചെയ്യാതെ ഒരു നേരമും ഇരു

ന്നിട്ടില്ല. വേലയില്ലാതെ മൂന്നുനാലുമാസം എങ്ങനെയാണു കഴിച്ചുകൂട്ടുക? വാസ്തവം എന്തെന്നുവച്ചാൽ എനിക്കു ഒഴിവിൽ കഴിഞ്ഞുകൂടാൻ അറിഞ്ഞുകൂടായിരുന്നു.

ജോലികളെല്ലാം ഒതുക്കിയുംവച്ചു പുറപ്പെടുന്നതിനു് എന്റെ ഭാൎയ്യക്കും അത്ര എളുപ്പമില്ലായിരുന്നു. എങ്കിലും എനിക്കു വിശ്രമം ആവശ്യമാണെന്നു് അവൎക്കു തോന്നിയിരുന്നതിനാൽ എന്നോടുകൂടി പ്രയാണംചെയ്യുന്നതിൽ അവൎക്കു കൌതുകം ഉണ്ടായി. വൎഗ്ഗസംബന്ധമായ ഗൌരവമേറിയ അനേകം സംഗതികളെപ്പററി അക്കാലത്തു വാദപ്രതിവാദങ്ങൾ നടന്നുകൊണ്ടിരുന്നതിനാലും അതിലൊരു ഭാഗം ഞാൻ വഹിക്കേണ്ടിയിരുന്നതിനാലും യൂറോപ്പിൽ തൽക്കാലം പോകുന്നതിനു ഞാൻ പൂൎണ്ണമനസ്സുള്ളവനായിരുന്നില്ല. എങ്കിലും ശ്രേഷ്ഠരായ മിത്രങ്ങളും ഗുണകാംക്ഷികളും ആയ ബോസ്റ്റണിലെ ഉദാരശീലരുടെ ആജ്ഞയെ നിരസിക്കുന്നതു് അനുചിതമായിരുന്നതിനാൽ ദേശാടനം ചെയ്യുന്നതിനു ഞാൻ സമ്മതിച്ചു. ഈ മാസം 10-ാംനു- പുറപ്പെടാമെന്നു തീൎച്ചയാക്കി. മിസ്റ്റർ ഗാരിസനും മററു സ്നേഹിതന്മാരും യാത്ര സംബന്ധിച്ച സകല ഏൎപ്പാടുകളും നടത്തുകയും ഫ്രാൻസിലും ഇംഗ്ലണ്ടിലും ഉള്ള ചില പരിചിതന്മാൎക്കു് എഴുത്തുകൾ തരികയുംചെയ്തു. ടസ്കേജിയിൽവച്ചു വാദ്ധ്യാന്മാരോടും വിദ്യാൎത്ഥികളോടുംമററും യാത്ര പറഞ്ഞയച്ചതിന്റെശേഷം മേമാസം 9-ാംനു- ന്യൂയാൎക്കിൽ എത്തി. മിസ്സ്. ദക്ഷിണഫ്രാമിങ്ങ്ഹാം പാഠശാലയിൽ പഠിച്ചു താമസിച്ചിരുന്ന മകൾ പോൎഷ്യാ അവിടെവച്ചു ഞങ്ങളെ വന്നുകണ്ടു. കാൎയ്യദൎശി മിസ്റ്റർ സ്കാട്ടു്, അതുവരെയുള്ള ജോലികൾ ചെയ്തുതീൎക്കുന്നതിനു് എന്നെ സഹായിക്കാനായി ന്യൂയാൎക്കിൽ എന്നോടുകൂടെ വന്നിരുന്നു. അനുയാത്രയായി ചില സ്നേഹിതരും അതുവരെ വന്നിട്ടുണ്ടായിരുന്നു. പിറേറന്നാൾ ഞങ്ങൾ കപ്പൽ കേറുവാൻ പുറപ്പെടുന്നതിനു സ്വല്പം മുമ്പ ഞങ്ങൾക്കു സന്തോഷം ജനിപ്പിക്കുന്ന ഒരു എഴുത്തു കിട്ടി. അതു ബോസ്റ്റണിലെ ഉദാരശീലകളായ രണ്ടു മദാമ്മമാരുടെ എഴുത്തായിരുന്നു. ടസ്കേജിവിദ്യാലയത്തിൽ തൊഴിലഭ്യസിക്കുന്ന ബാലികകളുടെ ഉപയോഗത്തിനു് ആവശ്യമുള്ള കെട്ടിടങ്ങൾ പണികഴിപ്പിക്കുന്നതിനു വേണ്ട ദ്രവ്യം ആ മഹാമനസ്വിനികൾ ദാനം ചെയ്യാൻ ഒരുക്കമുണ്ടെന്നായിരുന്നു എഴുത്തിന്റെ താൽപൎയ്യം.”

ഫ്രീസ്ലാണ്ടു് എന്ന പേരുള്ള കപ്പലിലാണു ബുക്കർ ഭാര്യയോടുകൂടി യാത്രചെയ്തതു്. കപ്പലിലെ പ്രധാനിയും, മററുദ്യോഗസ്ഥന്മാരും, അവരെ ദയാപൂർവം ഉപചരിക്കയും വഴിയിൽ വേണ്ട സഹായം അവക്കു നൽകുകയും ചെയ്തു. പതിനെട്ടുവർഷങ്ങളായി താൻ വഹിച്ചിരുന്ന ഭാരത്തിന്റെ ക്ലേശം, കപ്പൽ നീങ്ങിയതോടുകൂടി തന്റെ തോളുകളിൽനിന്നു നീങ്ങിത്തുടങ്ങിയതായി ബുക്കക്കു തോന്നി. ഇതുപോലെയുള്ള ആശ്വാസം അയാൾ അതിനുമുമ്പു് അനുഭവിച്ചിട്ടില്ലായിരുന്നു. നിദ്രയ്ക്കുള്ള സുഖവും, അതിൽനിന്നുണ്ടാകുന്ന ശ്രമനിവാരണവും, അനല്പമാണെന്നു ബുക്കർ അറിഞ്ഞു. കാലത്തു് ഉറക്കം ഉണന്നാൽ താൻ അവശ്യം ചെയ്യേണ്ടതായ വേല വിശേഷിച്ചു് ഒന്നുമില്ലെന്നും, ഇത്രമണിക്കു തപാൽവണ്ടി കയറി ഇന്നസമയത്തു് ഇന്നാരെ ദർശിക്കണമെന്നോ, ഇന്ന വിഷയത്തെപ്പററി ഇന്നേടത്തു സംസാരിക്കണമെന്നോ ഉള്ള നിർബന്ധം തന്നെ ബാധിക്കുന്നില്ലെന്നും ഉള്ള ബോധം ബുക്കക്കു് അക്കാലത്തു സുഖകരമായിത്തോന്നി. അയാൾ ജോലിചെയ്തു് അത്രമാത്രം ക്ഷീണിച്ചിരുന്നു. ഒരു രാത്രിയിൽ മൂന്നു കിടക്കകളിൽ മൂന്നേടത്തായി ശയിക്കേണ്ടതായിരുന്ന കാലത്തെ ബുദ്ധിമുട്ടിൽനിന്നും, ഈ കപ്പൽയാത്രയിൽ ഉണ്ടായ സുഖം, എത്രയോ വ്യത്യാസമുള്ളതായിരുന്നു.

ഞായറാഴ്ചദിവസം പ്രാർത്ഥനനടത്തണമെന്നു കപ്പലിലുള്ളവർ ബുക്കരോടു് അപേക്ഷിച്ചു. താൻ പാതിരിയല്ലാത്ത സ്ഥിതിക്കു് ആ ജോലി ചെയ്യാൻ തയാറില്ലെന്നു് അയാൾ പറഞ്ഞു് ഒഴിഞ്ഞു. എങ്കിലും യാത്രക്കാരുടെ നിർബന്ധം അനുസരിച്ചു്, ഒരു ദിവസം ഒരു പ്രസംഗംചെയ്യാമെന്നു് അയാൾ ഏററു് അപ്രകാരം ചെയ്തു. ആ യോഗത്തിൽ സെനററർ സീവൽ അഗ്രാസനം വഹിച്ചു. പത്തുദിവസം സുഖമായി യാത്രചെയ്തതിന്റെ ശേഷം കപ്പൽ ബൽജിയംദേശത്തു് ആൻറ്വെപ്പ് എന്ന നഗരത്തിനു സമീപം എത്തി. ബെൽജിയം ദേശക്കാർ ഉത്സവപ്രിയരാണല്ലോ. കപ്പൽ അടുത്തതിന്റെ പിറേറന്നാൾ ഒരു മഹോത്സവം നടന്നിരുന്നു. അന്നേദിനം ഒരു സുദിനംതന്നെയായിരുന്നു. സൂര്യൻ പ്രകാശമാനനായി വിളങ്ങി; അഭിനവസൌന്ദര്യത്താൽ ദിക്കുകൾ ശോഭിച്ചു. ബുക്കർ താമസിച്ചിരുന്ന മുറിയിൽനിന്നു നോക്കി കണ്ട കാഴ്ചകൾ, ഉൾനാടുകളിൽനിന്നു മനോഹരങ്ങളായ കുസുമങ്ങൾ വില്ക്കാൻ വന്ന ജനങ്ങളുടെ അണി,

പാൽ നിറച്ച പാത്രങ്ങൾ വഹിച്ചുവന്ന നായ്ക്കളുടേയും, അവയുടെ സ്വാമിനികളുടേയും ഒരു സംഘം, മഹാദേവാലയത്തിലേയ്ക്കു കടന്നുപോയ ജനങ്ങളുടെ പ്രവാഹം—ഇവയെല്ലാം അത്ഭുതപൂർവ്വമായ കൌതുകം അയാളിൽ ജനിപ്പിച്ചു. ആ നഗരത്തിൽ കുറേദിവസം താമസിച്ചതിന്റെ ശേഷം, ആറാളുകളോടുകൂടി ചേർന്നു ബുക്കർ ഹാളണ്ടു ദേശത്തിൽ സഞ്ചരിച്ചു. വള്ളം വഴിയാണു് ആ യാത്ര ചെയ്തതു്.

ഹാളണ്ടിൽ പ്രധാനമായി ബുക്കറുടെ ശ്രദ്ധയെ ആകർഷിച്ചതു കർഷകവൃത്തിയുടെ പരിപൂർണ്ണമായ സമൃദ്ധിയും, ഹാസ്റ്റലിൻ കന്നുകാലികളുടെ ഉൽകൃഷ്ടഗുണവും ആയിരുന്നു. ഒരു ചെറിയ ഭൂഭാഗത്തിൽനിന്നു്, അദ്ധ്വാനംകൊണ്ടു് എത്രമാത്രം കൃഷിചെയ്തുണ്ടാക്കാമെന്നു ബുക്കർ ഗ്രഹിച്ചതു ഹാളണ്ടിൽ സഞ്ചരിച്ചപ്പോൾ ആയിരുന്നു. ഒരു ഇഞ്ചു പുരയിടംപോലും അവിടെ തരിശായി കിടന്നിരുന്നില്ല. മൂന്നും നാലും ഒന്നാന്തരം കന്നുകാലികൾ പച്ചപ്പുല്ലുള്ള നല്ല മൈതാനത്തിൽനിന്നു മേയുന്ന ഒരു കാഴ്ച കാണ്മാൻ മാത്രമെങ്കിലും ഹാളണ്ടിൽ പോകേണ്ടതു് ആവശ്യമാണു്. ബെൽജിയത്തിൽക്കൂടി സഞ്ചരിച്ചപ്പോൾ അയാൾ വാട്ടർലൂ എന്ന യുദ്ധഭൂമി സഞ്ചരിച്ചു. ബെൽജിയത്തിൽനിന്നും പാരീസ്സിലേയ്ക്കാണു് അയാൾ പോയതു്. പാരീസ്സിൽ സർവ്വകലാശാലയുടെ ഒരു ചെറിയ യോഗത്തിൽ ബുക്കർ ഒരു ചെറിയ പ്രസംഗം എഴുതി വായിച്ചു. പാരീസ്സിൽവച്ചു് അനേകം ക്ഷണങ്ങൾ ബുക്കർക്കുണ്ടായി എങ്കിലും അവയിൽ മിക്കതും അയാൾ ഉപേക്ഷിക്കയാണു ചെയ്തതു്. സ്വീകരിക്കുക എന്നുവച്ചാൽ വിശ്രമിക്കാൻ സൌകര്യം അയാൾക്കു് ഉണ്ടാകുകയില്ലായിരുന്നു. പാരീസ്സിൽ താമസിച്ചകാലത്തു ബുക്കർക്കു് അധികം സന്തോഷത്തിനു ഹേതുവായ ഒരുകാര്യത്തെപ്പറ്റി അയാൾ ഇപ്രകാരം പറഞ്ഞിട്ടുണ്ടു്.

ഇപ്പോൾ സുപ്രസിദ്ധനായിത്തീർന്നിട്ടുള്ള ചിത്രമെഴുത്തുകാരൻ മിസ്റ്റർ ഹെൻറി ഓ ടാന്നർ എന്ന നീഗ്രോ-മനുഷ്യനെ ഞങ്ങൾ പാരീസ്സ്നഗരത്തിൽവച്ചു പലപ്രാവശ്യം സന്ദർശിച്ചു. അമേരിക്കയിൽവച്ചുതന്നെ ഞങ്ങൾക്കു് അയാളുമായി പരിചയം ഉണ്ടായിരുന്നു. അഭിജ്ഞന്മാരുടെ അഭിനന്ദനത്തിനും ബഹുമാനത്തിനും മിസ്റ്റർ ടാന്നർ പാത്രമായിത്തീർന്നിരുന്നു എന്നു കണ്ടു

ഞങ്ങൾക്കു വളരെ തൃപ്തിയുണ്ടായി. ഒരു അമെരിക്കൻ നീഗ്രോ എഴുതിയ ഛായാപടം കാണ്മാനായി ഞങ്ങൾ ലക്സെമ്ബർഗ് കൊട്ടാരത്തിലേക്കു പോകുന്നുണ്ടെന്നു ഞങ്ങൾ ചില അമെരിക്കാദേശക്കാരോടു പ്രസ്താവിച്ചപ്പോൾ, ഒരു നീഗ്രോ മനുഷ്യന്റെ വേലയ്ക്കു ഇത്ര മെച്ചം ഉണ്ടായിരിക്കുമോ, എന്നു അവർ സംശയിച്ചു. അവർ സ്വന്തകണ്ണുകൊണ്ടു പടം കണ്ടതിൽ പിന്നീടെ അവക്കു വിശ്വാസം തോന്നിയുള്ളൂ. എന്തെങ്കിലും ഒരു പ്രവൃത്തി ഭംഗിയായി ചെയ്യാൻ,—അന്യന്മാരാൾ നല്ലവണ്ണം ചെയ്യാൻ ഒരുവൻ അഭ്യസിച്ചാൽ,—അവന്റെ ജാതിയും നിറവും എന്തായിരുന്നാലും മാന്യന്മാരിൽനിന്നു അവനു അഭിനന്ദനവും പ്രയോജനവും ഉണ്ടാകുമെന്നു ഞാൻ ഇടവിടാതെ ദൃഢമായി പ്രതിപാദിച്ചുവരുന്ന പ്രമാണം, എനിക്കു മിസ്റ്റർ ടാന്നരുമായുണ്ടായ പരിചയത്തിൽ നിന്നും ഒന്നുകൂടി പ്രബലപ്പെട്ടു. അസാധാരണരീതിയിൽ, സമഗ്രമായ വിധത്തിൽ ഒരു സാധാരണവേലയെ സംസ്കരിച്ചു, അതിനെ പ്രയോഗിച്ചു, ലോകോപകാരപ്രദമാക്കാൻ നീഗ്രോ ജനങ്ങൾ സാമർത്ഥ്യം നേടുംതോറും അവക്കു ഉന്നതിയും വിജയവും ഉണ്ടാകുമെന്നുള്ളതു നിർവ്വിവാദമാണെന്നു, ഞാൻ ദൃഢമായി വിശ്വസിക്കുന്നു. വിദ്യാലയത്തിന്റെ അകം തൂത്തു തുടച്ചു് വൃത്തിയാക്കാൻ, എന്നോടു പറഞ്ഞപ്പോൾ, ഈ ഒരു ബോധമായിരുന്നു എന്നെ പ്രോത്സാഹിപ്പിച്ചതു്. എന്റെ ഭാവിയിലെ ഗുണാഗുണലബ്ധി ആ ജോലിയെ കുറ്റമില്ലാത്തവിധം നിർവ്വഹിക്കുന്ന കാര്യത്തെ ആശ്രയിച്ചിരിക്കുന്നുവെന്നു് എനിക്കു തോന്നിയിരുന്നു. മിസ്റ്റർ ടാന്നരുടെ ചിത്രം കണ്ടു് ആനന്ദിച്ചവർ, അയാൾ നീഗ്രോ-മനുഷ്യനോ ഫ്രഞ്ചുകാരനോ ജർമ്മനിദേശക്കാരനോ ആരാണെന്നു ചോദിച്ചില്ല. പടത്തിന്റെ ഗുണത്തെ അവർ പ്രശംസിച്ചു; എഴുത്തുകാരന്റെ ജാതിയെക്കുറിച്ചു് അന്വേഷിച്ചില്ല. ഒരു നീഗ്രോ-ബാലിക, പാചകവൃത്തിചെയ്യാനോ തട്ടം കഴുകി വൃത്തിയാക്കാനോ തയ്യാനോ പുസ്തകം എഴുതാനോ പഠിക്കയോ, ഒരു നീഗ്രോബാലൻ കുതിരയെ പരിപാലിക്കാനോ മധുരക്കിഴങ്ങു കൃഷിയിറക്കാനോ വെണ്ണയുണ്ടാക്കാനോ വീടുണ്ടാക്കാനോ ചികിത്സചെയ്യാനോ അഭ്യസിക്കുകയോ ചെയ്തു് അതിൽ സാമർത്ഥ്യം പ്രകടിപ്പിച്ചാൽ അവളോ അവനോ അതിൽ നിന്നു നിശ്ചയമായിട്ടു ഗുണം സിദ്ധിക്കും. ജാതിഭേദമോ, വർണ്ണവ്യത്യാസമോ ആരും വകവയ്ക്കു

ന്നില്ല. ലോകർ ദിനംതോറും നല്ലതുകളെക്കുറിച്ചുള്ള ആവശ്യവും താൽപര്യവും വർദ്ധിച്ചുവരുന്നു. തങ്ങൾക്കു വേണ്ട നല്ല പദാർത്ഥങ്ങൾ ശേഖരിക്കയോ നിർമ്മിക്കുകയോ ചെയ്യുന്നവരുടെ പക്കൽ നിന്നു, മതവ്യത്യാസമോ ജാതിഭേദമോ പൂർവചരിത്രമോ നോക്കാതെ അവർ അവയെ സ്വീകരിക്കുന്നതാണു്. നീഗ്രോ ജനങ്ങളുടെ തന്ത്രത്തിന്റെ ഫലം അവർ ആവശ്യപ്പെടുകയോ അവരുടെ സഹവാസം അന്യരുടെ ക്ഷേമത്തിനു് അനിർവാര്യമായി ഭവിക്കയോ ചെയ്യുമ്പോൾ, അവർക്കു കാലക്ഷേപത്തിനും ശ്രേയസ്സിനും ഉള്ള വഴി തെളിഞ്ഞുതുടങ്ങുന്നതാണു്. സാധനങ്ങൾ സമ്പാദിക്കുന്നതിലും മനസ്സിനെ വികസിപ്പിക്കുന്നതിലും സദാചാരം പരിപാലിക്കുന്നതിലും ഉൽക്കർഷം സിദ്ധിക്കണമെന്നു ഇച്ഛയോടുകൂടി ഉൽകൃഷ്ടമായ വേലചെയ്യാൻ കഴിയുമെന്നു വരുമ്പോൾ അവർക്കും ഐശ്വര്യം ഉണ്ടാകാതിരിക്കയില്ല. ഈ മാനുഷികതത്വത്തിന്റെ ഗതിയെ ഒരുത്തർക്കും നിരോധിപ്പാൻ സാധിക്കുന്നില്ല."

ഫ്രഞ്ചുദേശക്കാർക്കു വിനോദങ്ങളിൽ അധികം താൽപര്യം ഉണ്ടു്. ആചാരശുദ്ധിയിലും മൃഗങ്ങളോടുള്ള കാരുണ്യത്തിലും, നീഗ്രോ ജാതിക്കാർ അവരെക്കാൾ ഒട്ടുംതന്നെ താണ നിലയിൽ ഉള്ളവരല്ലായിരുന്നു എന്നു ബുക്കർ വിചാരിച്ചു. നീഗ്രോ ജനങ്ങളുടെ ഭാവിയെക്കുറിച്ചു്, അയാൾക്കു ഫ്രാൻസിൽ താമസിച്ചു കാലം മുതൽ കൂടുതലായി ആശയും വിശ്വാസവും തോന്നി. പാരീസ്സിൽനിന്നു ബുക്കറും ഭാര്യയും ലണ്ടനിലേയ്ക്കു പോയി. അവിടെ എത്തിയതു ജൂലൈ മാസത്തിലായിരുന്നു. അപ്പോൾ പാർലിമെന്റു മഹാജനസഭ കൂടിയിരിക്കുന്ന കാലമായിരുന്നു. ജൂലൈ ആണല്ലോ ലണ്ടൻ സീസന്റെ (ഉത്സാഹസമയത്തിന്റെ) മദ്ധ്യകാലം. ലണ്ടനിൽവച്ചു് അനേകം മഹാന്മാർ ബുക്കറെ സ്വന്ത ഗൃഹങ്ങളിൽ ക്ഷണിക്കയും അയാൾക്കു വിരുന്നുകൊടുക്കയുംചെയ്തു. ഇതിനെല്ലാം കാരണം ബോസ്റ്റണിലെ സ്നേഹിതരുടെ എഴുത്തുകൾ ആയിരുന്നു. അമേരിക്കാരാജ്യത്തെ ലണ്ടൻ പ്രതിനിധിയായ മി. ജോസെഫ്കോട്ടിന്റേയും, റവറണ്ടു് ഡാക്ടർ ബ്രൂക്ക് ഹേർഫോഡിന്റേയും താൽപര്യപ്രകാരം, എക്സീറ്റർ മന്ദിരത്തിൽ വച്ചു ബുക്കർ ഒരു പ്രസംഗംചെയ്തു. മിസ്റ്റർ കോട്ടു് യോഗത്തിന്റെ അദ്ധ്യക്ഷത വഹിച്ചു. അനേകം മാന്യന്മാരും പാർലിമെന്റുസഭാംഗങ്ങളും സഭയ്ക്കുവന്നിട്ടുണ്ടായിരുന്നു. പ്രസിദ്ധ

ചരിത്രഗ്രന്ഥകാരനായ മിസ്റ്റർ ജെയിംസ് ബ്രൈസ് അന്ന യോഗത്തിൽ സംസാരിച്ചു. ബുക്കറെക്കുറിച്ചു അമേരിക്കൻപ്രതിനിധി പ്രസ്താവിച്ചതിന്റെയും, ആയാൾ പ്രസംഗിച്ചതിന്റെയും സംഗ്രഹത്തെ അമേരിക്കയിലും ഇംഗ്ലണ്ടിലും ഉള്ള പത്രങ്ങൾ പ്രസിദ്ധപ്പെടുത്തിട്ടുണ്ടു്. ഡാക്ടർ ഹെർഫോർഡും ഭാര്യയും അവരെ അവിടുള്ള മാന്യന്മാരോടു പരിചയപ്പെടുത്തുന്നതിനുവേണ്ടി ഒരു വിരുന്നു കഴിച്ചു. ആ സമയം അവർ ഇംഗ്ലണ്ടിലെ അനേകം യോഗ്യന്മാരുടെ പരിചയം സമ്പാദിച്ചു. ബുക്കറും ഭാര്യയും ലണ്ടനിൽ താമസിച്ച കാലം അമേരിക്കാരാജ്യകാര്യസന്ദേശവാഹി ആയിരുന്ന മിസ്റ്റർ കോട്ടു് അവർക്കുവേണ്ട സഹായം ചെയ്തു. ആ ഉദ്യോഗസ്ഥന്റെ ഗൃഹത്തിൽ നടന്ന വിരുന്നുസൽക്കാരത്തിൽ വച്ചു ബുക്കർ പ്രസിദ്ധവിനോദവിദ്വാനായ മാർക്കു് ട്വെയിൻ എന്ന ആളോടു ആദ്യമായി പരിചയം സമ്പാദിച്ചു.

പ്രശസ്തരാജ്യതന്ത്രജ്ഞനായ റിച്ചേർഡു് കാബ്ഡന്റെ പുത്രി മിസ്സിസ് ടി. ഫിഷർ അൺവിൻ എന്ന മദാമ്മയുടെ അതിഥികളായിരുന്ന കാലത്തു ലണ്ടനിൽ വച്ചു പല പ്രാവശ്യം ബുക്കറും ഭാര്യയും അനേകം മഹാന്മാരെ സന്ദർശിച്ചു. അതിന്റെ ശേഷം ഒരാഴ്ചക്കാലം അവർ ജാൺ ബ്രൈറ്റിന്റെ പുത്രി മിസ്സിസ് ക്ലാർക്കു് മദാമ്മയുടെ അതിഥികളായി താമസിച്ചു. അടുത്ത വർഷം ഈ മദാമ്മയും, ഭർത്താവും, പുത്രിയും, അമേരിക്കയിൽ ദേശസഞ്ചാരം ചെയ്തപ്പോൾ അവർ ടസ്കേജിയേയും സന്ദർശിച്ചു. ബർമിങ്ഹാം, ബ്രിസ്റ്റൽ എന്ന നഗരങ്ങളിലും ബുക്കർ സഞ്ചരിച്ചു. ലേഡി ആബർഡിന്റെ സഹായത്താൽ, ബുക്കറും ഭാര്യയും ഗുണവതി വിക്ടോറിയാ രാജ്ഞിയെ സന്ദർശിച്ചു. അതു വിൻഡ്സർ മന്ദിരത്തിൽ വച്ചായിരുന്നു. മഹാരാജ്ഞി അവരെ ഒരു തേയിലവിരുന്നിനു സൽക്കരിച്ചു. പാർലിമെന്റുസഭയുടെ യോഗങ്ങളിലെ നടവടി കണ്ടറിയുന്നതിനു് അവർ രണ്ടുപേരും ഒന്നിലധികം തവണ, ഹൌസ്സ് ആഫ് കാമൺസിൽ (സാധാരണസാമാജികന്മാരുടെ യോഗസ്ഥലം) പോയിരുന്നു. ബുക്കർ അവിടെവച്ചു സർ ഹെൻറി എം. സ്റ്റാൻലിയെ കണ്ടു സംസാരിച്ചു. അവർ സംസാരിച്ചതു് ആഫ്രിക്കാ എത്രത്തോളം അമേരിക്കാനീഗ്രോജനങ്ങളുടെ താമസത്തിനു് ഉപയുക്തമായിരിക്കുമെന്നുള്ള വിഷയത്തെപ്പറ്റി ആയിരുന്നു. ആഫ്രിക്കയിൽ തിരികെ പോകുന്നതുകൊണ്ടു് അമേരിക്കയിലെ നീഗ്രോജനങ്ങൾക്കു യാതൊരു

ഗുണവും ഉണ്ടാകാൻ മാൎഗ്ഗമില്ലെന്നു് ആ സംഭാഷണം ബുക്കരെ മനസ്സിലാക്കി.

ഇംഗ്ലീഷുകാരന്റെ സ്വന്ത ഗുണത്തെ അറിവാൻ കഴിയുന്നതു് അയാളുടെ ഗൃഹത്തിൽ അതിഥിയായി ഒരുത്തൻ താമസിക്കുമ്പോഴാണു്. ഒരുവിഷയത്തിൽ തീൎച്ചയായിട്ടും ഇംഗ്ലീഷ്കാർ അമേരിക്കാക്കാരെ അതിശയിച്ചു കാണുന്നു,—അതായതു്—അവൎക്കു ജീവിതത്തിലുള്ള സുഖങ്ങളെ ശക്തിപൂൎവ്വം ഗ്രഹിച്ചു് അനുഭവിക്കാൻ പ്രഗത്ഭത നല്ലവണ്ണം ഉണ്ടെന്നുള്ളതാണു്. അതിഥികളായി, ഇവര അനേകം ധ്വരമാർ സ്വഗൃഹങ്ങളിൽ ക്ഷണിക്കയുണ്ടായി. ഇംഗ്ലീഷ്കാരുടെ ഗാൎഹികരീതി ഏററവും ശ്ലാഘനീയമാണെന്നു ബുക്കൎക്കു തോന്നി. എല്ലാ കാൎയ്യങ്ങളും ഭംഗിയായി നിശ്ചിതസമയങ്ങളിൽ നടത്തപ്പെട്ടതു കണ്ടു പഠിക്കേണ്ട ഒരു പാഠം തന്നെയാണു്. ഗൃഹജോലി നടന്നു പോകുന്നതു യന്ത്രം തിരിയുംപോലെയാണു്. ഭൃത്യജനങ്ങൾ സ്വാമിയേയും സ്വാമിനിയേയും ബഹുമാനപൂൎവ്വം ഉപചരിക്കുന്നതു ബുക്കൎക്കു അത്ഭുതകരമായി തോന്നി. അമേരിക്കയിൽ ഭൃത്യവേലചെയ്യുന്നവർ ആംഗല ഭൃത്യരെപ്പോലെ അനുസരണവും ഭക്തിയും പ്രദൎശിപ്പിച്ചു കാണുന്നില്ല. ആംഗലഭൃത്യന്മാർ ഒരുകാലത്തു യജമാനന്മാരായിക്കൊള്ളാമെന്നു വിചാരിക്കാത്തതിനാലായിരിക്കാം അവർ പരിചാരകപ്രവൃത്തി നിരാക്ഷേപമായി നടത്തിവരുന്നതു്. അമേരിക്കയിലെ ‘ഭൃത്യന്മാർ’ കാലാന്തരത്തിൽ ‘യജമാന’ത്വത്തെ പ്രാപിക്കാമെന്നു വിശ്വസിച്ചുവരുന്നു.

സൎവ്വജനങ്ങൾക്കും രാജശാസനയോടു് ഉണ്ടായിരുന്ന നിൎവ്യാജമായ ആദരബഹുമാനങ്ങൾ ബുക്കരെ അധികമായി സന്തോഷിപ്പിച്ചു. ഇംഗ്ലീഷുകാരൻ സ്വന്ത പ്രവൃത്തികൾ നിഷ്പ്രയാസമായും സാമൎത്ഥ്യത്തോടും, ചെയ്യുന്നതും ബുക്കൎക്കു് ആലോചനാവിഷയമായിത്തീൎന്നു. എല്ലാ കൃത്യത്തിലും, ആഹാരം കഴിക്കുന്ന വിഷയത്തിൽ മുഖ്യമായിട്ടും, ഇംഗ്ലീഷുകാർ വേണ്ടസമയം ചെലവാക്കുന്നുണ്ടു്. അമേരിക്കയിലെ ജനങ്ങൾ എല്ലാ വിഷയങ്ങളിലും, ഒരു പരിഭ്രമം കാണിക്കുന്നതു്, ആകപ്പാടെ നോക്കുമ്പോൾ നല്ലതോ ചീത്തയോ എന്നു ബുക്കൎക്കു സംശയം തോന്നിത്തുടങ്ങി. ദ്രുതഗതി കൂട്ടി പരിഭ്രമിച്ചു ജ്വരാക്രാന്തരെപ്പോലെ പായുന്ന അമേരിക്കാക്കാർ ചെയ്യുന്നിടത്തോളം കാൎയ്യങ്ങൾ തന്നെ ഒട്ടുക

നാക്കാമ്പോൾ ആംഗലേയജനങ്ങളും ചെയ്യുവരുന്നില്ലേ എന്നു ഞുക്കർ ശങ്കിക്കുന്നുണ്ടു്.

താൻ ഇംഗ്ലണ്ടിൽ താമസിച്ച കാലത്തെ ചില അനുഭവങ്ങളേപ്പററി ഞുക്കർ ഇങ്ങനെ എഴുതിയിരിക്കുന്നു. "എന്റെ ആംഗലയാത്രയുടെ ഫലമായി ആംഗലപ്രഭുക്കന്മാരുടെ നേക്കു് എനിക്കു പൂർവ്വാധികമായ ബഹുമാനം തോന്നിയിട്ടുണ്ടു്. സാധാരണ ജനങ്ങളുടെ പ്രേമത്തിനും ബഹുമാനത്തിനും അവർ പാത്രീഭൂതന്മാരാകുന്നു എന്നും, സൽപ്രവൃത്തികളെ അവർ ദ്രവ്യദാനത്താലും സൌഹാർദ്ദത്താലും പോഷിപ്പിക്കുന്നവരാണെന്നും ഞാൻ മുമ്പു ഗ്രഹിച്ചിരുന്നില്ല. അവർ സുഖാനുഭവം മാത്രം മോക്ഷവിധിയെന്നു കരുതി പലതും കാട്ടിക്കൂട്ടുന്ന ഒരുവക ധൂർത്തന്മാരാണെന്നായിരുന്നു എന്റെ ധാരണ. ഇംഗ്ലീഷുകാരുടെ യോഗങ്ങളിൽ പ്രസംഗം ചെയ്യു് ഒരു ശീലംവരുത്തുക എനിക്കു വളരെ വിഷമമായിരുന്നു. സാധാരണമായി ആംഗലദേശക്കാരൻ ഗൌരവമുള്ളവനും നേരമ്പോക്കില്ലാത്തവനും ആണു്. അമേരിക്കന്മാർ ചിരിച്ചു് ഇളകി മറിയുന്ന ഒരു കഥ ഞാൻ ഒരു ആംഗലസദസ്സിൽ പറഞ്ഞാൽ സഭാവാസികൾ ഒരു പുഞ്ചിരിപോലും തൂകാതെ എന്റെ മുഖത്തു സൂക്ഷിച്ചുനോക്കുക മാത്രമേ ചെയ്യിരുന്നുള്ളു.

ഒരു ഇംഗ്ലീഷുകാരൻ ഒരുത്തനെ ഹൃദയപൂർവ്വം സ്നേഹിച്ചാൽ, ആ ഭാവത്തിനു് ഒരുകാലത്തും ന്യൂനതയുണ്ടാകുന്നില്ല. അവന്റെ ഹൃദയം സുഹൃത്തായവന്റെ ഹൃദയത്തോടു അയശ്ശൃംഖലയാൽ ബന്ധിക്കപ്പെടുന്നു. എന്നു മാത്രമല്ല അത്ര സുസ്ഥിരവും തൃപ്തികരവും ആയ സ്നേഹബന്ധം വേറെ ഉണ്ടെന്നും ഞാൻ വിചാരിക്കുന്നില്ല. ഇതിനു ദൃഷ്ടാന്തമായി എനിക്കു് അനുഭവഗോചരമായ ഒരു സംഭവത്തെ കുറിക്കുന്നതു വളരെ ഉചിതമായിരിക്കുമെന്നു തോന്നുന്നു. ലണ്ടനിലെ ഭംഗിയേറിയ ഒരു മന്ദിരമായ സ്റ്റാഫോർഡു ഹൌസിൽവച്ചു സതർലാണ്ടു പ്രഭുവും പ്രഭ്വിയും ഒരു വിരുന്നു സദ്യയ്ക്കു് ഞങ്ങളേയും ക്ഷണിച്ചിട്ടുണ്ടായിരുന്നു. മുന്നൂറിൽ പരം ആളുകൾ അന്നു് അവിടെ കൂടിയിരുന്നു. അന്നത്തെ തിരക്കിനിടയ്ക്കു പ്രഭ്വി ഞങ്ങളോടു രണ്ടു തവണ സംഭാഷണം ചെയ്തു. ഞങ്ങൾ അമേരിക്കയിൽ തിരിയെ എത്തിയതിൽ പിന്നെ ടസ്കേജിയിലെ കാര്യങ്ങളെപ്പററി വിശദമായി എഴുതി അയയ്ക്കണമെന്നും ആ മഹതി ഞങ്ങളോടു പറഞ്ഞിരുന്നു. ഞങ്ങൾ അപ്പൂണ്ണം ചെയ്തു. ക്രിസ്തുമസ് കാലത്തിൽ ആ സ്ത്രീരത്നം ഞങ്ങൾക്കു്

അനുമോദനപത്രം അയച്ചുതന്നു. ഇപ്പോഴും ഞങ്ങൾ തമ്മിൽ ലേഖനമൂലേന സ്നേഹത്തെ വൎദ്ധിപ്പിച്ചുകൊണ്ടിരിക്കയാണു്.

യൂറോപ്യരാജ്യങ്ങളിൽ മൂന്നു മാസം സഞ്ചരിച്ചതിന്റെ ശേഷം ബുക്കരും ഭാൎയ്യയും സെൻറലൂയിസ് എന്ന കപ്പൽവഴി തിരികെ അമേരിക്കയിലേയ്ക്കു സതാമ്പ്ടണിൽനിന്നു പുറപ്പെട്ടു. ഈ കപ്പലിൽ സെയിൻറലൂയി നഗരവാസികളുടെ സംഭാവനയായിരുന്ന ഒരു ഗ്രന്ഥശേഖരം ഉണ്ടായിരുന്നു. അതിൽനിന്നു ബുക്കർ ഫ്രെഡറിക്കു് ഡഗ്ളസ്സിന്റെ ജീവചരിത്രം എടുത്തു വായിച്ചു. ഒന്നാമതായും രണ്ടാമതായും അയാൾ ഇംഗ്ലണ്ടിലേക്കു പോയ കാലങ്ങളിൽ കപ്പലിൽ വച്ചു് അയാൾക്കുണ്ടായ കഷ്ടതകൾ അതിൽ വിവരിച്ചിട്ടുണ്ടായിരുന്നു. അയാൾക്കു് അതിലെ പ്രധാന മുറികളിൽ പ്രവേശനം നൽകിയിരുന്നില്ല. ആ ഘട്ടം വായിച്ചു തീൎന്നു സ്വല്പം കഴിഞ്ഞപ്പോൾ കപ്പലിലെ യാത്രക്കാരായിരുന്ന വെള്ളക്കാരുടെ ഒരു സംഘം,—അടുത്തനാളിലെ സദിരിൽ അയാൾ ഒരു പ്രസംഗം ചെയ്യണമെന്നു് അപേക്ഷിക്കാൻ വന്നിരുന്നു. ജാതിസ്പൎദ്ധ കുറഞ്ഞുവരുന്നില്ലെന്നു് ഇപ്പോഴും ജനങ്ങൾ പറഞ്ഞുവരുന്നല്ലോ. അതു ശരിയായ അഭിപ്രായം അല്ല. സദിരിൽ പ്രധാന സ്ഥാനം ന്യൂയാർക്കിലെ ഗവർണരായ ബഹു. ബെഞ്ചമിൻ ബി. ഓഡൽ വഹിച്ചിരുന്നു. ബുക്കരുടെ പ്രസംഗത്തെ അവർ സർവാത്മനാ ശ്ലാഘിച്ചു. യാത്രക്കാരിൽ അധികംപേർ ദാക്ഷിണാത്യരായ ധ്വരമാരായിരുന്നു. സദിരു് അവസാനിച്ചപ്പോൾ അവരിൽ ചിലർ വരിയിട്ടു കുറേ പണം ശേഖരിച്ചു. അനേകം വിദ്യാൎത്ഥികൾക്കു സഹായധനം നൽകുന്നതിനു ആ ദ്രവ്യം ഉപയോഗപ്പെട്ടു.

ബുക്കർ പാരിസ്സ പട്ടണത്തിൽ താമസിച്ച സമയം ചാറൽസ്ടൺ നഗരത്തിലെ പ്രധാനികൾ, അയാൾ മടങ്ങിവരുന്ന അവസരത്തിൽ ആ സ്ഥലത്തു് ഇറങ്ങി, സാന്നിധ്യംകൊണ്ടും ഉപദേശംകൊണ്ടും ആ ദിക്കിലെ ജനങ്ങളെ ആഹ്ലാദിപ്പിക്കണമെന്നു്, അപേക്ഷിച്ചിരുന്നു. (ഈ അപേക്ഷാപത്രത്തിൽ ആ നഗരത്തിലെ യോഗ്യന്മാരിൽ അധികം ആളുകളും ഒപ്പിട്ടിരുന്നു.) എഴുത്തു് ഇപ്രകാരം ആയിരുന്നു:—

ചാറൽസ്ടൺ, പ. വ. മെ. 16-1899.
പണ്ഡിതർ ബുക്കർ ടി. വാഷിങ്ടൺ,
പാരീസ്, ഫ്രാൻസ്.

പ്രിയമിത്രമേ!

പശ്ചിമ വർജിനിയാ ദേശത്തിലെ പ്രമാണികളായ പൌരന്മാർ താങ്കളുടെ പ്രവൃത്തിയേയും, യോഗ്യതകളേയും പററി ശ്ലാഘ്യമായി അഭിപ്രായപ്പെട്ടിട്ടുണ്ടു്. താങ്കൾ യൂറോപ്പിൽ നിന്നു മടങ്ങിവരുന്ന വഴി ഈ നഗരത്തിൽ താമസിച്ച സാന്നിധ്യം കൊണ്ടും, സാരസല്ലാപംകൊണ്ടും ഞങ്ങളെ ആഹ്ലാദിപ്പിക്കണമെന്നപേക്ഷിക്കുന്നു. വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും ഞങ്ങൾക്കു ബഹുമാനം വരുത്തിത്തന്നിട്ടുള്ള താങ്കളെ ഹൃദയപൂർവ്വം സൽകരിക്കണമെന്നു പൌരന്മാർക്കുണ്ടായിട്ടുള്ള ആഗ്രഹത്തെ ഞങ്ങൾ അംഗീകരിക്കയും, വസ്തുത താങ്കളെ പൌരപ്രതിനിധി എന്ന നിലയിൽ തെരഞ്ഞെടുക്കുകയുംചെയ്യുന്നു. ഈ ലേഖനം സ്നേഹപൂർവമായ ക്ഷണനമായിത്തന്നെ താങ്കൾ വിചാരിക്കുമെന്നു വിശ്വസിക്കുന്നു.

എന്നു ചാറൽസ്ടൺ നഗരത്തിലെ പൊതുയോഗത്തിനുവേണ്ടി, ഡബ്ളിയു. ഹെർമാൻ സ്മിത്ത് (ഒപ്പു്)
യോഗാദ്ധ്യക്ഷൻ.

അപേക്ഷക്കത്തിന്റെ ഉള്ളടക്കമായി ഇങ്ങനെ ഒരെഴുത്തും ഉണ്ടായിരുന്നു:—

പണ്ഡിതർ ബുക്കർ ടി. വാഷിങ്ടൺ,
പാരിസ്, ഫ്രാൻസ്.

പ്രിയമിത്രമേ!

ചാറൽസ്ടണിലേയും, പശ്ചിമവർജിനിയാ ദേശത്തിലേയും, പൌരന്മാരായ ഞങ്ങൾ താങ്കൾ ഇതുവരെ ചെയ്തിട്ടുള്ള പ്രവൃത്തികളേയും, താങ്കളുടെ ഉത്തമഗുണങ്ങളേയും പററി ഇതലോം അഭിമാനമുള്ളവരായിരിക്കുന്നു. താങ്ക

ളോടു ഞങ്ങൾക്കുണ്ടായിരുന്ന ബഹുമാനസ്നേഹാദികളെ ഉചിതമായ വിധത്തിൽ പ്രകടിപ്പിക്കുന്നതിനു താങ്കളുടെ സമ്മതം ഉണ്ടാകണമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു.

താങ്കളുടെ ജന്മഭൂമിയായ ഈ നഗരത്തിൽ താങ്കൾ യൂറോപ്പിൽ പോകുന്നതിനു മുമ്പു വന്നിരുന്ന അവസരത്തിൽ താങ്കളെ കാണുന്നതിനും താങ്കളുടെ പ്രസംഗം കേൾക്കുന്നതിനും, താങ്കളുടെ ജീവചരിത്രത്തിനു ഉതകുന്നതായ ഒരു ദ്രവ്യസഹായം ചെയ്യുന്നതിനും ഞങ്ങൾക്കു സൌകര്യപ്പെടാത്തതിൽ ഞങ്ങൾ അപാരമായി വ്യസനിക്കുന്നുണ്ടു്.

മേൽ വിവരിച്ച കാരണങ്ങളാൽ താങ്കൾ യൂറോപ്പിൽ നിന്നു തിരിച്ചുവരുന്ന വഴി ഞങ്ങളുടെ സൽക്കാരത്തെ സ്വീകരിക്കയും താങ്കളുടെ പ്രവൃത്തിയെപ്പറ്റി സവിസ്തരം പ്രസംഗിക്കയും ഞങ്ങളുടെ സ്വല്പമായ സൽക്കാരത്തെ കൈക്കൊള്ളുകയും സാന്നിദ്ധ്യംകൊണ്ടും സാരസല്ലാപംകൊണ്ടും ഞങ്ങളെ ഉന്മേഷപ്പെടുത്തുകയും ചെയ്യണമെന്നു് അപേക്ഷിച്ചുകൊള്ളുന്നു.

ഈ എഴുത്തിനു താമസിയാതെ മറുപടി അയയ്ക്കുകയും താങ്കൾ എന്നത്തേക്കു വന്നുചേരുമെന്നു അറിയിക്കയും ചെയ്യണമെന്നു വിനയപുരസ്സരം അപേക്ഷിക്കുന്നു.

എന്നു ചാറൽസ്ടൺ ദിനപത്രിക; പൊതുജനദിനപത്രം; ജി. ഡബ്ളിയൂ. അററ്കിൻസൺ ഗവർണ്ണർ; ഇ. എൽ. ബാഗ്സ ഗവർണ്ണരുടെ കാര്യദർശി; വില്യം എം. ഒ. ഡാസൺ, ഗവമ്മെൻറു സിക്രട്ടറി; എൽ. എം. ലാഹാളററ് വലിയ മേലെഴുത്തു്; ജെ. ആർ. ടാട്ടർ; വിദ്യാഭ്യാസാദ്ധ്യക്ഷൻ; ജ. ഡബ്ളിയൂ. വിൽസൺ പൂർവ-ഭരണകർത്താവു്; ഡബ്ളിയൂ. ഒ. മാക് കാർക്കിൾ, പൂർവ-ഭരണകർത്താവു്; ജാൺ, സി. ഡിക്കിൻസൺ കനഹാ മലയാളം ബേങ്കു അധിപർ; എൽ പ്രിച്ചേർഡ്, ചാറൽസ്റ്റൻ സമുദായബേങ്കു അധിപർ; ജിയോ എസ്-

കൌച്ച്, കനാവാ വലിയാള സമുദായ ബേങ്കധ്യക്ഷൻ; എഡ്. റീഡ്, കന-സമു. ബേങ്ക ഖജാൻജി; ജിയോ എസ്. ലെയിഡ്‌ലി, പള്ളിക്കൂടം സൂപ്രണ്ട്; എൻ. ഇ. മാക് വാർട്ടർ, വിദ്യാഭ്യാസവകുപ്പധ്യക്ഷൻ ചാറൽസ് കെ. പെയിൻ, മൊത്തവ്യാപാരം ഇത്യാദി അനേകംപേർ.

ഈ സംഗതിയെക്കുറിച്ച് വാഷിംഗ്ടൺ പറയുന്നു:—"ഞാൻ ബാല്യകാലത്തിൽ താമസിച്ചിരുന്നതും ഏതാനും സംവത്സരങ്ങൾക്കു മുമ്പേ വിദ്യാഭ്യാസം ചെയ്യാനായി, അജ്ഞാതനായും, ദരിദ്രനായും, പുറപ്പെട്ടു പോയിരുന്നതും ആയ നഗരത്തിലുള്ള യോഗക്കാരും,—ഉദ്യോഗസ്ഥന്മാരും, കച്ചവടക്കാരും, ധനികരും, എന്നുവേണ്ടാ അവിടെയുള്ള യോഗ്യരായ എല്ലാവരുംകൂടി ചേർന്നു് എന്നെ ഇപ്രകാരം ക്ഷണിച്ചതിൽ എനിക്കു് അത്ഭുതവും ആഹ്ലാദവും ഉണ്ടായി. നിർവ്യാജമായ ആനന്ദംനിമിത്തം അശ്രുകണങ്ങൾ താനേ പൊഴിഞ്ഞു. അവർ ഇത്രത്തോളം ആദരിക്കത്തക്ക യോഗ്യത എനിക്കുണ്ടായതു് എന്റെ ഏതു പ്രവൃത്തിയാലാണെന്നു ഞാൻ അറിയുന്നില്ല. ഞാൻ അപേക്ഷ സ്വീകരിച്ചു. നിശ്ചിതദിവസം ഞാൻ ചാറൽസ്ടണിൽ എത്തി. ഇരുജാതിക്കാരും ചേർന്ന ഒരു യോഗം റെയിൽവേ സ്റ്റേഷനിൽ എന്നെ എതിരേല്ക്കുന്നതിനു തയ്യാറായി നിന്നിരുന്നു. അതിന്റെ അദ്ധ്യക്ഷസ്ഥാനം വഹിച്ചതു പൂർവഭരണകർത്താവായ മിസ്റ്റർ ഡബ്ളിയു. എ. മക് കാർക്കിൾ ആയിരുന്നു. പൊതുസൽക്കാരം നടന്നതു ചാറൽസ്ടണിലെ സംഗീതാലയത്തിൽ വച്ചാണു്. അപ്പോഴത്തെ ഗവർണർ ബഹു. ജാർജ്ജ് ഡബ്ളിയു. അറ്റ്കിൻസൺ സഭാദ്ധ്യക്ഷം വഹിക്കയും, മുമ്പു ഗവർണർ ആയിരുന്ന മക് കാർക്കിൾ അനുമോദനപത്രിക വായിക്കയും ചെയ്തു. നീഗ്രോ-പൌരന്മാർ ഈ സഭാകാര്യത്തിൽ പ്രധാനപ്പെട്ട ഒരു ഭാഗം ജോലി വഹിച്ചിരുന്നു. സദസ്സിൽ അനേകായിരം ജനങ്ങൾ ഉണ്ടായിരുന്നു. ബാലനായിരുന്നപ്പോൾ, ഞാൻ വേലചെയ്തു താമസിച്ചിരുന്ന സ്ഥലങ്ങളിലെ ഉടമസ്ഥരും എന്റെ യജമാനന്മാരും ആയിരുന്ന പലരേയും, ഞാൻ അവിടെക്കണ്ടു. പിറേന്നാൾ ഗവർണരും ഭാര്യയും ഗവർമ്മെണ്ടു മന്ദിരത്തിൽവച്ചു്, എന്റെ സല്ക്കാരം പ്രമാണിച്ചു ഒരു കൂടിക്കാഴ്ച നടത്തി. അതിലും നാനാ ജനങ്ങളും വന്നിട്ടുണ്ടായിരുന്നു.

അതിന്റെ ശേഷം, താമസിയാതെ അററ്ലാന്റായിലെ നീഗ്രോജനങ്ങളും നവീന ആർലിയൻസിലെ ഏതാദൃശജനങ്ങളും എനിക്കു സൽക്കാരം നടത്തി. ആ യോഗങ്ങളിൽ അഗ്രാസനം വഹിച്ചതു ജോർജിയാ ദേശത്തിലെ ഗവർണ്ണരും, ആർലിയൻസ് നഗരത്തിലെ പൌരാദ്ധ്യക്ഷനും ആയിരുന്നു. ഇതര നഗരങ്ങളിൽ നിന്നും ഉണ്ടായ അപേക്ഷകളെ സ്വീകരിക്കാൻ, എനിക്കു സൌകര്യം ഇല്ലായിരുന്നു."

---

## അദ്ധ്യായം 17.

## പ്രസിഡണ്ടു വിദ്യാലയത്തിൽ വന്നതു്.

"യൂറോപ്പിലേയ്ക്കുള്ള യാത്ര ആരംഭിക്കുന്നതിനു മുമ്പായിട്ടു, എന്നെ ക്രമത്തിലധികം വിസ്മയിപ്പിച്ച ചില സംഭവങ്ങളും നടന്നിട്ടുണ്ടു്. എന്റെ ജീവിതം, വാസ്തവത്തിൽ ആശ്ചര്യസമുച്ചയത്താൽ, ഭരിതമായിട്ടാണു കാണപ്പെടുന്നതു്. ശുദ്ധവും നിസ്സ്വാർത്ഥപരവും, ഉപകാരപ്രദവും ആയി തന്റെ ജീവിതകാലത്തെ നയിക്കാൻ നിരന്തരമായി ശ്രമിക്കുന്നവനു ദിനംപ്രതി അവിചാരിതവും ഉത്സാഹജനകവും ആയ സഹായം ലഭിക്കുമെന്നാണു് എന്റെ വിശ്വാസം. മറെറാരുത്തനെ സഹകൎത്താവും, ഭാഗ്യവാനും ആക്കുന്നതിനു യത്നംചെയ്യുന്നതിൽ നിന്നുളവാകുന്ന ആനന്ദവും സന്തുഷ്ടിയും അനുഭവിച്ചിട്ടില്ലാത്ത കറുത്തമനുഷ്യന്റെയോ വെളുത്തമനുഷ്യന്റെയോ അവസ്ഥ നിന്ദ്യമെന്നത്രേ ഞാൻ വിചാരിക്കുന്നതു്." ഈ വിധം ആണു ബുക്കർ വാഷിങ്ടൺ പ്രസ്തുതാദ്ധ്യായം ആരംഭിച്ചിട്ടുള്ളതു്. പക്ഷവാതത്താൽ പീഡിതനായി ഒരു സംവത്സരം കഴിഞ്ഞപ്പോഴും തന്റെ മരണത്തിനു് ആറുമാസത്തിനു മുമ്പു—ഒരു തവണ കൂടി ടസ്കേജി വിദ്യാലയത്തെ സന്ദർശിക്കുന്നതിനു തനിക്കു് ആഗ്രഹം ഉണ്ടെന്നു ജനറൽ ആംസ്ട്രാങ്ങ് പറഞ്ഞതനുസരിച്ചു, ബുക്കർ അദ്ദേഹത്തെ അവിടെ കൂട്ടിക്കൊണ്ടു വന്നു. അംഗങ്ങളും സ്തംഭിച്ചിരുന്നതുകൊണ്ടു് അദ്ദേഹത്തിനു പരസഹായം കൂടാതെ സഞ്ചാരം ചെയ്യാൻ കഴിഞ്ഞിരുന്നില്ല. അക്കാലത്തു് ഈ കാര്യത്തിനായി ടസ്കേജി പുകവണ്ടി ഉടമസ്ഥന്മാർ, കൂലിവാങ്ങാതെ ഒരു

പ്രത്യേക വണ്ടിവിട്ടു. രാത്രി, ഒമ്പതു മണി ആയപ്പോഴാണു് അദ്ദേഹം ടസ്കേജിവിദ്യാലയഭൂമിയിൽ പ്രവേശിച്ചതു്. വിദ്യാർത്ഥികൾ എല്ലാവരും ഓരോ പന്തം പിടിച്ചു രണ്ടണിയായി വഴിയിൽ ഇരുപുറവും നിന്നു്, അദ്ദേഹത്തിനെ ഉപചരിക്കുന്നതു്, ഉചിതമായിരിക്കുമെന്നു് ആരോ അഭിപ്രായപ്പെട്ടതനുസരിച്ചു, ബുക്കർ അതിനു് ഏർപ്പാടുചെയ്തിരുന്നു. ഈ നവീനവും കൌതുകപ്രദവും ആയ എതിരേല്പു് ജനറലിനെ അത്യന്തം ആനന്ദപരവശനാക്കി. ടസ്കേജിയിൽ അദ്ദേഹം എത്തിയപ്പോൾ വിദ്യാശാലയിൽ പഠിക്കുന്നവരും പഠിപ്പിക്കുന്നവരും ആയ ആയിരത്തിലധികം ജനങ്ങൾ വളരെ ഭക്തിബഹുമാനങ്ങളോടുകൂടി അദ്ദേഹത്തെ എതിരേററു വാസസ്ഥാനത്തെ പ്രാപിപ്പിച്ചു ബുക്കറുടെ അതിഥിയായി രണ്ടുമാസക്കാലം അദ്ദേഹം അവിടെ താമസിച്ചു "ഈ കാലത്തു് അനങ്ങുന്നതിനും സംസാരിക്കുന്നതിനും ശക്തിയുള്ളവനല്ലായിരുന്നുവെങ്കിലും, അദ്ദേഹം വിദ്യാലയത്തിന്റെ മേൽഗതിക്കു വേണ്ട ആലോചനകൾ നടത്തുന്നതിൽ സദാജാഗ്രൂകനായിത്തന്നെ ഇരുന്നു. പല അവസരങ്ങളിലും അദ്ദേഹം എന്നോടു പറഞ്ഞിട്ടുള്ളതു്:– ദക്ഷിണദേശത്തിലുള്ള നീഗ്രോജനങ്ങളുടെ സ്ഥിതി പരിഷ്കരിക്കുന്നതിൽ മാത്രമല്ല, നിസ്സഹായരായ ആ സ്ഥലത്തെ ധവളന്മാരുടെ അവസ്ഥയെ സംസ്കരിക്കുന്നതിലും, ഉത്സാഹിക്കുന്നതു രാജ്യാധിവാസികളുടെ ധർമ്മമാണെന്നായിരുന്നു. അദ്ദേഹത്തിന്റെ ആഗ്രഹത്തിനു വിഷയമായിരുന്ന ഈ പ്രവൃത്തിയെ ആവുന്നിടത്തോളം സഫലമാക്കുവാൻ യത്നം ചെയ്യുന്നതിനു ഞാൻ അപ്പോൾ തന്നെ എന്റെ ജീവിതത്തെ നിഷ്കാമകർമ്മപീഠത്തിൽ സമർപ്പണം ചെയ്തു. അവശതയിൽ പെട്ടുഴലുന്ന അദ്ദേഹം ചിന്തിക്കാനും, വേലചെയ്യാനും സന്നദ്ധനാണെന്നു പറയുമ്പോൾ ഞാൻ എങ്ങനെ അദ്ദേഹത്തിന്റെ അഭിലാഷത്തെ സാധിപ്പിക്കാൻ, ഒരുമ്പെടാതിരിക്കും" എന്നു മിസ്റ്റർ വാഷിങ്ടൺ എഴുതിയിരിക്കുന്നു.

ഇതിനുശേഷം ഏതാനും മാസം കഴിഞ്ഞപ്പോൾ ആ മഹാനുഭാവൻ ഇഹലോകജീവിതം വെടിഞ്ഞു. ഹാമ്പ്ടൺ പാഠശാലയിലെ അദ്ധ്യക്ഷത റവറണ്ടു ഡാക്ടർ ഹാളിസ് ബി. ഫ്രിസ്സൽ എന്ന തത്തുല്യനായ യോഗ്യനാൽ സ്വീകരിക്കപ്പെട്ടു. ആ മഹാൻ പരമരസികനും, പരസഹായൈകനിരതനും ആയിരുന്നു. അദ്ദേഹത്തിന്റെ നിർമ്മലവും, പ്രബലവും, മിക്കവാറും പരിപൂർണ്ണ-

വും ആയ നേതൃത്വത്തിൽ, ഹാമ്പ്ടൺ വിദ്യാമന്ദിരം സമഗ്രമായ ഔന്നത്യം പ്രാപിക്കും! ആ മഹാപുരുഷൻ, സകല കൃത്യങ്ങളും നിർവഹിച്ചുവന്നതു ജനറൽ ആംസ്ട്രോങ്ങിനെ അനുസരിച്ചാണ്. കാര്യം ജയിക്കണമെന്നേ അദ്ദേഹം ആശിച്ചുള്ളു.

ബുക്കറുടെ അനുഭവത്തിൽ അയാൾക്ക് ഏററവും ആശ്ചര്യവും സന്തോഷവും നൽകിയതായ സംഭവം താഴെ പറയുന്നതാണ്. ഒരു ഞായറാഴ്ച അയാളും ഭാര്യയും മൂന്നു കുഞ്ഞുങ്ങളും സ്വന്തവീട്ടിലെ വരാന്തയിൽ വിനോദിച്ചുകൊണ്ടിരിക്കുമ്പോൾ താഴെ കാണുന്ന എഴുത്തു തപാൽശിപായി കൊണ്ടുവന്നുകൊടുത്തു.

"ഹാർവേഡ് കലാശാല, കേംബ്രിഡ്ജ്
മേ– 28– 1896

അദ്ധ്യക്ഷൻ ബുക്കർ ടി വാഷിങ്ടൺ

മാന്യസ്നേഹിതരേ!

അടുത്ത വർഷാരംഭോത്സവസമയത്തിൽ ബഹുമാനസൂചകമായ ഒരു ബിരുദു നിങ്ങൾക്കു നൽകണമെന്നു ഹാർവേഡ് സർവ്വകലാശാല ആഗ്രഹിക്കുന്നു, ഇങ്ങനെയുള്ള മുദ്ര സ്വീകരിക്കുന്നതിനു അതിലേക്കായി തിരഞ്ഞെടുക്കപ്പെടുന്നവർ സഭായോഗത്തിൽ ഹാജരായിരിക്കണമെന്നു നിർബന്ധം ഉണ്ട്.

ഈ സംവത്സരത്തിലെ യോഗം ജൂൺ 24-ാംനു നടക്കുന്നതാണ്. അന്നു 12-മുതൽ 5 മണിവരെ നിങ്ങളുടെ സാന്നിദ്ധ്യം അപേക്ഷിതമായിരിക്കുന്നു. അന്നേദിവസം കേംബ്രിഡ്ജിൽ വരുന്നതിനു നിങ്ങൾക്കു സൌകര്യമായിരിക്കുമോ?

എന്നു ആദരപൂർവ്വം, വിധേയൻ,
ചാറൽസ് ഡബ്ലിയു എലിയട്ട് (ഒപ്പ്)

അമേരിക്കയിലെ സർവ്വകലാശാലകളിൽ ഏററവും പുരാതനവും കീർത്തിപ്പെട്ടതും ആയിരുന്നു, ഹാർവേഡ് സർവ്വകലാശാല. അതിനാൽ തന്റെ പ്രയത്നങ്ങൾ അഭിനന്ദിക്കപ്പെട്ടുമെന്നും അതിലെ ബഹുമതിമുദ്ര തനിക്കു ലഭിക്കാൻ സംഗതിയുണ്ടാകുമെന്നും ബുക്കർ സ്വപ്നത്തിൽപോലും ചിന്തിച്ചിരുന്നില്ല.

"ഈ എഴുത്തു കയ്യിൽ വച്ചുകൊണ്ടു വരാന്തയിൽ ഞാൻ ഇരുന്നപ്പോൾ എന്റെ കണ്ണുകൾ അശ്രുപരിപൂർണ്ണങ്ങൾ ആയിത്തീൎന്നു. എന്റെ ജീവിതകാലത്തിലെ കഴിഞ്ഞ സംഭവങ്ങൾ—തോട്ടത്തിൽ അടിമവേലചെയ്തതു്, കൽക്കരിഖനിയിൽ പണിചെയ്തതു്, ആഹാരവും വസ്ത്രവും ഇല്ലാതെ കഷ്ടപ്പെട്ടതു്; വഴിയരികിൽ ഉറങ്ങിയതു്, വിദ്യാഭ്യാസത്തിനു ബുദ്ധിമുട്ടിയതു്, ടസ്കേജിയിൽ സങ്കടങ്ങൾ അനുഭവിച്ചതു്, അവിടത്തെ ജോലി നടത്തുന്നതിനു മാൎഗ്ഗം കാണാതെ വിഷമിച്ചതു്, ഇതരന്മാർ എന്റെ വൎഗ്ഗത്തെ ഉപദ്രവിക്കയും ഹസിക്കയുംചെയ്തതു്—ഇവയെല്ലാം ഒന്നൊന്നായി ഓൎമ്മയിൽ വന്നു, ഞാൻ കരഞ്ഞു പോയി.

കീൎത്തി എന്നതു് ഒരു മഹത്തായ സമ്പാദ്യമാണെന്നു ബുക്കർ വിചാരിച്ചിരുന്നില്ല. കീൎത്തിയെ നന്മചെയ്യുന്നതിനുള്ള ഉപകരണങ്ങളിൽ ഒന്നായി മാത്രമേ ബുക്കർ അഭിനന്ദിച്ചിട്ടുള്ളു. താൻ തന്റെ ജോലിചെയ്യുന്നകാലം മാന്യജനങ്ങളിൽനിന്നു തനിക്കു ലഭിച്ചിട്ടുള്ള വിരുതുകളും സംഭാവനകളും ലോകോപകാരത്തിനായി അധികമായ യത്നംചെയ്യുന്നതിനു തന്നെ പ്രേരിപ്പിച്ചുകൊണ്ടിരുന്ന സാഹായകാരണങ്ങളായിട്ടാണു ബുക്കർ വിചാരിച്ചിരുന്നതു്. സഭവിഷ്യത്തിൽ ഉപയോഗിക്കുന്നതിനായി ലുബ്ധന്മാർ ധനം സമ്പാദിക്കുന്നു. അതിന്മണ്ണം കീൎത്തിയാകുന്ന ധനത്തേയും ലോകോപകാരത്തിന്നായി കീൎത്തിസമ്പന്നന്മാർ വിനിയോഗിക്കേണ്ടതാണു്.

ജൂൺ 24-ാംനു- കാലത്തു് 9 മണിക്കു ബുക്കർ ഹാർവൎഡിൽ എത്തി. വിരുതു കൊടുക്കുന്നതിനു ക്ഷണിക്കപ്പെട്ടവരായി ബുക്കർ കൂടാതെ ജനറൽ നേൽസൺ എ. മയിൽസ്, ശബ്ദഗ്രാഹിയന്ത്രത്തിന്റെ നിൎമ്മാതാവായ ഡാക്ടർ ബെൽ, ബിഷപ്പു് വിൻസെൻറു്, ദിവ്യശ്രീ, മൈനട്ടു് ജേസാവെജു് എന്നിവരും ഉണ്ടായിരുന്നു. ആ സമ്മേളനത്തിൽവച്ചു ബുക്കൎക്കു എം. ഏ. എന്ന സ്ഥാനം നൽകപ്പെട്ടു.

ആ യോഗത്തിൽവച്ചു ബുക്കർ സരസമായും സാരഗൎഭമായും ഒരു പ്രസംഗംചെയ്തു. അതിൽ ഒരു ഭാഗം ഇപ്രകാരം ആയിരുന്നു.—"നിങ്ങൾ ഇന്നേദിവസം എനിക്കു നൽകിയിട്ടുള്ള ബഹുമതിക്കു്, ഞാൻ സ്വല്പമെങ്കിലും അൎഹനാകുന്നു എന്നു് എനിക്കു തോന്നിയിരുന്നുവെങ്കിൽ, എന്റെ മനസ്സിൽ ഇത്ര ആകുലത

ഉണ്ടാകയില്ലായിരുന്നു. ഇന്നത്തെ സഭയിൽ ഒരു മാന്യസ്ഥാനം വഹിക്കുന്നതിനായി, എന്നെ കൃഷ്ണമേഖലയിൽ സാധുക്കളായ എന്റെ ജാതിക്കാരുടെ ഇടയിൽ വേല ചെയ്തുവരുന്ന എന്നെ—നിങ്ങൾ ഇവിടെ വിളിച്ചുവരുത്തിയതിന്റെ കാരണത്തെ വ്യാഖ്യാനിക്കേണ്ടതു് എന്റെ ജോലിയല്ല, എങ്കിലും പ്രാബല്യവും, ധനവും, വിദ്യയും ഉള്ള ജനങ്ങൾ, സാധുക്കളും അറിവില്ലാത്തവരും ദരിദ്രരും ആയ ജനങ്ങൾക്കു സഹായം നൽകുന്നതു ക്ഷേമാഭിവൃദ്ധിക്കു് ആവശ്യമായ കർമ്മമാണെന്നു പ്രസ്താവിക്കുന്നതു് അപ്രകൃതമാകയില്ലല്ലോ. ആലബാമായിലെ പരുത്തിവയലുകളിലും കരിമ്പുതോട്ടങ്ങളിലും ഉള്ള ചെറിയ കുടിലുകളിൽ താമസിച്ചുവരുന്ന സാധുക്കളുടെ ആവശ്യങ്ങളെ വലിയ മന്ദിരങ്ങളിൽ വസിക്കുന്ന ഭാഗ്യവാന്മാരെ അറിയിക്കേണ്ടതെങ്ങനെ? ആ മഹത്തായ പ്രവൃത്തിയെയാണു് ഹാർവേഡു് കലാശാല ഇപ്പോൾ നിർവഹിക്കുന്നതു്. അപ്രകാരം ചെയ്യുന്നതിനാൽ വിദ്യാലയത്തിന്റെ യശസ്സ് വർദ്ധിക്കുന്നതേയുള്ളു."

"എന്റെ ജനങ്ങൾക്കു് അഭ്യുന്നതിയും ഇരുജാതിക്കാർക്കും തമ്മിൽ സ്വരച്ചേർച്ചയും പൂർവാധികം ഉണ്ടാകുന്നതിനായി ഞാൻ യത്നിച്ചിട്ടുള്ളതിൽനിന്നു വല്ല ഫലവും ഉണ്ടായിട്ടുണ്ടെങ്കിൽ ഇന്നുമുതൽ ആ യത്നത്തിന്റെ ഫലം ഇരട്ടിക്കുമെന്നു ഞാൻ നിങ്ങളോടു് ഉറപ്പായി പറഞ്ഞുകൊള്ളുന്നു. എന്റെ ജാതിക്കാർക്കു് ഉത്തരോത്തരം ശ്രേയസ്സുണ്ടാകണമെങ്കിൽ അവർ ചില ഗുണങ്ങൾ സമ്പാദിക്കുന്നതിനു നിർവ്യാജമായി യത്നിക്കേണ്ടിയിരിക്കുന്നു. പൂർവ്വകാലത്തു അവരുടെ ഉടമക്കാരും ഏറ്റവും കാലത്തു സഹായികളുമായ ധവളന്മാരോടു സഹവസിക്കുന്നതിനുള്ള യോഗ്യതകൾ അവർ നേടേണ്ടിയിരിക്കുന്നു. ക്ഷമാസഹനശീലം, പരിശ്രമസ്വഭാവം, പരകൃതമായ അപരാധത്തെ വിസ്മരിക്കാനുള്ള ശക്തി, പ്രലോഭനത്താൽ വഞ്ചിതരാകാതിരിക്കാനുള്ള മനോദാർഢ്യം, മിതവ്യയശീലം, ദ്രവ്യാർജ്ജനബുദ്ധി, വ്യവസായചാതുര്യം,—ഈ ഗുണങ്ങളെ നീഗ്രോജാതിക്കാർ ദിനംപ്രതി സമ്പാദിക്കണം. വാണിജ്യവിഷയത്തിൽ സാമർത്ഥ്യം നേടുക, കാര്യാകാര്യവിവേചനത്തിൽ നൈപുണ്യം സമ്പാദിക്കുക, വിദ്വാന്മാരാകുംതോറും വിനയം പരിപാലിക്കുക, സമ്പന്നരാകുംതോറും മിതഭോഗത്തെ അവലംബിക്കുക, അധികാരത്തെ പ്രാപിക്കുംതോറും സകല ജനങ്ങളുടെയും ശുശ്രൂഷക

ആകുന്നതിനു സന്നദ്ധതയെ പ്രദർശിപ്പിക്കുക, ഈ വിധമാകുന്നു നീഗ്രോജനങ്ങൾ അമേരിക്കയിൽ ശ്രേഷ്ഠമായ പദവി അർഹിക്കേണ്ടതു്."

ബുക്കർക്ക് എം. ഏ. സ്ഥാനമാനം നൽകപ്പെട്ടതിന്റെ ഔചിത്യത്തെപ്പററി ബോസ്റ്റൺ നഗരത്തിലെ ഒരു പത്രം ഇപ്രകാരം പ്രസ്താവിച്ചു:—(നവീന ഇംഗ്ലണ്ടുദേശത്തിലുള്ള ഒരു സർവകലാശാല, ബഹുമാനസൂചകമായി ഒരു സ്ഥാനം ഒരു നീഗ്രോ-മനുഷ്യനു നൽകിയതു് അഭിനവമായ ഒരു സംഗതിയായിരുന്നതിനാലാണു്, അതിനെപ്പററി അനേകം പത്രങ്ങൾ പ്രസ്താവിച്ചതു്.)

ഹാർവേഡ് സർവകലാശാല ബുക്കറെ ബഹുമാനിച്ചതു് ഏററവും ഉചിതമായ കൃത്യമാകുന്നു. യോഗ്യനായ ഒരുത്തനെ ബഹുമാനിച്ചതു ഹാർവേഡ് വിദ്യാലത്തിനുതന്നെ ഒരു ബഹുമാനമായിരിക്കുന്നു. നീഗ്രോ-ജനങ്ങളുടെ വിദ്യാഭിവൃദ്ധിക്കും വർഗ്ഗോന്നതിക്കും ആയി ബുക്കർ ചെയ്തിട്ടുള്ള ശ്രമം സർവശ്ലാഘ്യമാണു്.. നവീന ഇംഗ്ലണ്ടിലെ ഒരു സർവകലാശാലയാൽ ബഹുമാനിക്കപ്പെട്ട കറുത്തമനുഷ്യരിൽ ഒന്നാമൻ ഇദ്ദേഹമാണെന്നു പ്രത്യേകിച്ചു പറഞ്ഞുകാണുന്നുണ്ടു്. അതു് ഒരു മുഖ്യമായ ബഹുമതിതന്നെ. എന്നാൽ കലാധ്യക്ഷന്മാർ ബുക്കരുടെ വർണ്ണത്തെയോ ഒഴിയപ്പെട്ട ദാസ്യത്തെയോ ആസ്പദമാക്കിയല്ലാ അദ്ദേഹത്തെ മാനിച്ചിട്ടുള്ളതു്. പിന്നെയോ, ഒരു ജനസമുദായത്തെ ഉത്തമമായ പദവിയിലേയ്ക്കു് ഉയത്തിക്കൊണ്ടുവരുന്നതിനു നിരന്തരം പരിശ്രമം ചെയ്യുന്ന കൃത്യത്തിൽ അദ്ദേഹം പ്രദർശിപ്പിച്ചിട്ടുള്ള ശ്രേഷ്ഠബുദ്ധിയെയും ശ്ലാഘനീയമായ ഉത്തമപുരുഷത്വത്തെയും അടിസ്ഥാനമാക്കിയാണു സർവകലാശാല അദ്ദേഹത്തെ മാനിച്ചിട്ടുള്ളതു്. ഈ രണ്ടു ശ്രേഷ്ഠഗുണങ്ങളും ആരിൽ കാണപ്പെടുന്നുവോ അവന്റെ വർണ്ണം വെളുത്തതായാലും കറുത്തതായാലും അവൻ സജ്ജനങ്ങളുടെ ബഹുമാനത്തിനു് അർഹനായിത്തീരുന്നതാണു്."

വേറൊരു പത്രം ഇപ്രകാരം അഭിപ്രായപ്പെട്ടു—"ഒരു കറുത്ത മനുഷ്യനു് ഒരു വിരുതു സമ്മാനിച്ചിട്ടുള്ള കലാശാലകളിൽ പ്രഥമസ്ഥാനം വഹിച്ചിരിക്കുന്നതു ഹാർവേഡ് സർവകലാശാലയാണു്. ടസ്കേജിയിലെയും അതിലെ പാഠശാലയുടെയും

ചരിത്രം അറിഞ്ഞിട്ടുള്ളവരാരും ബുക്കരുടെ ധീരതയേയും, സ്ഥിരോത്സാഹശീലത്തേയും, അസാമാന്യ ബുദ്ധിമാഹാത്മ്യത്തേയും പററി അഭിനന്ദിക്കാൻ അശക്തരല്ല. തന്റെ വർഗ്ഗത്തിനും രാജ്യത്തിനും ആയി ബുക്കർ ചെയ്തിട്ടുള്ള യത്നത്തിന്റെ ഫലം ഭാവികാലചരിത്രകർത്താക്കന്മാരാൽ ഗണനീയമായിത്തീരുമെന്നുള്ളതിനു സംശയമില്ല." ന്യൂയാർക്കിലെ ഒരു പത്രത്തിൽ ഒരു ലേഖകൻ ഇങ്ങനെ പ്രസ്താവിച്ചു—"ബുക്കർ ടി. വാഷിങ്ടന്റെ പേരു വിളിക്കയും അയാൾ ആ സ്ഥാനം സ്വീകരിച്ചു കൃതജ്ഞതാപൂർവ്വം പ്രസംഗിക്കാൻ ആരംഭിക്കുകയും ചെയ്തപ്പോൾ സദസ്യർ ഒന്നൊഴിയാതെ ആർത്തുവിളിച്ചു. ജനരഞ്ജനാസമ്പന്നനും, യോദ്ധാവും സ്വദേശാഭിമാനിയും ആയ ജനറൽ മയിൽസ് എന്ന മഹാന്റെ പേർവിളിച്ച സമയം, സഭാവാസികൾ പ്രദർശിപ്പിച്ച ആഹ്ലാദധ്വനിക്കു സദൃശപ്പെട്ടതായിരുന്നു ഈ ആർപ്പുവിളി. ഈ സന്തോഷപ്രകടനം മുമ്പേകൂട്ടി നിശ്ചയിച്ചിരുന്നതോ, യന്ത്രങ്ങളെക്കൊണ്ടെന്നപോലെ ബലാൽ പുറപ്പെടുവിക്കപ്പെട്ടതോ ആയിട്ടുള്ളതല്ലായിരുന്നു. അതു സാക്ഷാൽ ബഹുമാനാദരാദികളുടെ സ്വയംകൃതമായ ശബ്ദപ്രവാഹം ആയിരുന്നു." വേറെ ഒരു പത്രം ഇപ്രകാരം എഴുതിയിരുന്നു:—"പ്രസംഗങ്ങൾ എല്ലാം ഭേഷായി. എന്നാൽ ഒന്നാന്തരമായതു നീഗ്രോ-വാഗ്മിയുടെ പ്രസംഗംതന്നെ. അയാൾ വിരമിച്ചപ്പോൾ സഭാവാസികൾ വളരെ നേരം ഉച്ചത്തിൽ ആനന്ദധ്വനി മുഴക്കി."

അമേരിക്കാരാജ്യത്തിലെ ഭരണകർത്താവായ മഹാപുരുഷന്റെ സാന്നിധ്യമാകുന്ന മഹാഭാഗ്യം തന്റെ വിദ്യാലയത്തിനു ലഭിച്ചതിനെപ്പററി ബുക്കർ ഇവ്വിധം എഴുതിയിരിക്കുന്നു:—"ടസ്കീജി ദേശത്തിൽ വിദ്യാലയം സ്ഥാപിച്ചതിന്റെ ശേഷം എന്റെ ഹൃദയത്തിൽ ഒരു ആഗ്രഹത്തെ ഞാൻ ഗോപനം ചെയ്തിരുന്നു. അതായതു് ആ വിദ്യാലയത്തെ രാജ്യത്തിനു് ഉപയുക്തമാക്കിത്തീർക്കണമെന്നും അതിന്റെ ജീവിതം ഐക്യനാട്ടിലെ പ്രഥമപുരുഷന്റെ ശ്രദ്ധയെ ഒരുകാലത്തു് ആകർഷിക്കത്തക്കതാക്കണമെന്നും ആയിരുന്നു. ഈ ഗുപ്തമായ മനോരഥത്തെ അനേകം സംവത്സരക്കാലം ഞാൻ അന്യന്മാരെ ധരിപ്പിച്ചില്ല. 1897-ൽ നവംബർ മാസത്തിലാണു് ഈ ആഗ്രഹം സാധിക്കുന്നതിനു ഞാൻ ഉദ്യമിച്ചതു്. അന്നു പ്രസിഡണ്ടു മാക്കിൻലിയുടെ ആലോചനാസംഘത്തിലെ സാമാജികനും കൃഷിവകുപ്പി

പ്പിലെ കാര്യദർശിയും ആയ ബഹുമാനപ്പെട്ട ജെയിംസ് വിൽസനെ ഞാൻ ടസ്കേജിയിലേക്ക ക്ഷണിച്ചുവരുത്തി. മിസ്റ്ററർ ആംസ്ട്രോങ്ങ് കർഷകമഹാശാല ആ അവസരത്തിലാണു തുറന്നതു്. ബഹുമാനപ്പെട്ട വിൽസൺ തത്സംബന്ധമായി കൂടിയ യോഗത്തിൻെറ അദ്ധ്യക്ഷത വഹിക്കയും, പ്രൗഢപ്രസംഗം നടത്തുകയും ചെയ്തു.

"1898-ൽ അററ്ലാന്റായിൽ വച്ചു നടത്തപ്പെട്ട സ്പാനിഷ് അമേരിക്കാ യുദ്ധവിജയാഘോഷം പ്രമാണിച്ചു് പ്രസിഡണ്ടു് ജോർജിയാദേശത്തെ സന്ദർശിക്കാനായി വരുന്നുണ്ടെന്നു ഞാൻ അറിഞ്ഞിരുന്നു. ആ സന്ദർഭത്തിൽ അദ്ദേഹത്തിൻെറ ആഗമനത്തെ പ്രതീക്ഷിക്കണമെന്നു ഞാൻ വിചാരിച്ചു. രാജ്യത്തിനു് ഉപകാരമായവിധം ഒരു വിദ്യാലയം സ്ഥാപിക്കുന്നതിനായി ഞാനും മററും യത്നംചെയ്തു തുടങ്ങീട്ടു് അപ്പോൾ പതിനെട്ടു സംവത്സരം കഴിഞ്ഞിരുന്നു. പ്രസിഡണ്ടിനേയും ആലോചനാസഭയേയും, ക്ഷണിച്ചു ടസ്കേജിയിൽ കൊണ്ടുവരണമെന്നായിരുന്നു എൻെറ ആഗ്രഹം. ഞാൻ രാജ്യത്തിൻെറ തലസ്ഥാനമായ വാഷിങ്ടണിലേക്ക പോയി, പ്രസിഡണ്ടിൻെറ വാസസ്ഥാനമായ ധവളമന്ദിരത്തിൽ പ്രവേശിച്ചു. ഞാൻ അവിടെ എത്തിയപ്പോൾ ആ മന്ദിരം ജനബാഹുല്യത്താൽ നിബിഡമായിരുന്നു. അദ്ദേഹത്തെ കാണ്മാൻ സാധിക്കുമോ എന്നു ഞാൻ വളരെ സംശയിച്ചു. ഒരുവിധത്തിൽ അദ്ദേഹത്തിൻെറ കാര്യദർശിയായ മിസ്റ്റർ ജെ. അഡിസൺ പോർട്ടരെ കണ്ടു, ഞാൻ വന്ന കാര്യം പറഞ്ഞു. മിസ്റ്റർ പോർട്ടർ ഉടൻതന്നെ വേണ്ട ഏർപ്പാടുകൾ ചെയ്തു പ്രസിഡണ്ടിനെ കാണ്മാൻ എനിക്ക സൗകര്യം ഉണ്ടാക്കിത്തന്നു.

പല തരത്തിലുള്ള അനേകം ജനങ്ങളെ കാണുകയും അവരുടെ ആവശ്യങ്ങൾ കേൾക്കയും കഠിനമായ സ്വന്തകൃത്യം ക്ഷമയോടും പരിപക്വതയോടും ശക്തിയോടും കൂടി വഹിക്കയും ചെയ്യുന്നതിനു് ഒരു മനുഷ്യനു സാധിക്കുന്നതെങ്ങനെയെന്നു് എനിക്ക മനസ്സിലാകുന്നില്ല. ഞാൻ പ്രസിഡണ്ടിനെ കണ്ട നിമിഷത്തിൽ ജനങ്ങൾ ടസ്കേജിയിൽ രാജ്യത്തിൻെറ നന്മക്കായി ചെയ്യുന്ന യത്നത്തെപ്പററി ശ്ലാഘിച്ചു് അദ്ദേഹം എന്നോടു സംസാരിച്ചു. ഉടനെതന്നെ ഞാൻ എൻെറ ആഗ്രഹം അദ്ദേഹത്തെ ബോധിപ്പിച്ചു. പൊതുസമുദായത്തിൻെറ അധിപതികളുടെ

ങ്ങിരം വന്നുകാണുന്നതും പഠിക്കുന്നവരെയും പഠിപ്പിക്കുന്നവരെയും പ്രോത്സാഹിപ്പിക്കുന്നതും ഞങ്ങളുടെ വംശത്തിനൊട്ടുക്കു വലുതായ ഒരു സഹായമായിരിക്കുമെന്നു ഞാൻ അദ്ദേഹത്തെ അറിയിച്ചു. ഞാൻ പറഞ്ഞതു് അദ്ദേഹം ശ്രദ്ധാപൂർവം കേട്ടു. എന്നാൽ വരാമെന്നു വാഗ്ദാനം ചെയ്തില്ല. അററ്ലാൻറായിലെ താമസത്തിൻെറ കാലനിശ്ചയം ചെയ്തു കഴിഞ്ഞിട്ടില്ലെന്നും ഏതാനും ദിവസംകഴിഞ്ഞു് ആ സംഗതി ഓർമ്മപ്പെടുത്തണമെന്നും അദ്ദേഹം എന്നോടു പറഞ്ഞു.

"അടുത്തമാസം മദ്ധ്യത്തോടു് പ്രസിഡണ്ടു അററ്ലാൻറായിൽ പോകുന്നുണ്ടെന്നു തീർച്ചപ്പെടുത്തിയതായി അറിഞ്ഞു. ഞാൻ ഉടൻതന്നെ വീണ്ടും വാഷിങ്ടണിലേക്കു പോയി. ആ പ്രാവശ്യം ടസ്കേജിയിലെ ധർമ്മാരിൽ മുഖ്യനായ മിസ്റ്റർ ചാറൽസ് ഡബ്ളിയു ഹെയർ സദയം എന്നോടുകൂടെ വന്നു് എൻെറ അപേക്ഷയെ പിൻതാങ്ങി."

അക്കാലത്തു് അമേരിക്കയിൽ ചില ഭാഗങ്ങളിൽ വെള്ളക്കാരും കറുത്തമനുഷ്യരും തമ്മിൽ ചില ശണ്ഠകൾ നടന്നിരുന്നു. ജനങ്ങളുടെ ഇടയിൽ ക്ഷോഭവും നീഗ്രോ-ജനങ്ങൾക്കു കുണ്ഠിതവും ഉണ്ടായിരുന്നു. പ്രസിഡണ്ടു് പ്രസ്തുത സംഭവത്താൽ വ്യാകുലചിത്തനായിരുന്നു എന്നു് അദ്ദേഹത്തെ കണ്ടപ്പോൾ എനിക്കു തോന്നി. അദ്ദേഹത്തെ കാണ്മാൻ അനേകം ജനങ്ങൾ കാത്തുനിന്നിരുന്നു എങ്കിലും കുറേനേരം അദ്ദേഹം എന്നോടു നീഗ്രോ-ജനങ്ങളുടെ സ്ഥിതിയേയും ആവശ്യമാറ്റങ്ങളേയും പററി സംസാരിച്ചു. വാക്കുകൊണ്ടു് എന്നപോലെ കൃത്യങ്ങൾകൊണ്ടും തനിക്കു നീഗ്രോ-ജനങ്ങളോടുള്ള വാൽസല്യവും വിശ്വാസവും പ്രദർശിപ്പിക്കണമെന്നു താൻ നിശ്ചയിച്ചിട്ടുണ്ടെന്നു് അനേകം പ്രാവശ്യം അദേഹം എന്നോടു പറഞ്ഞു. അപ്പോൾ ഞാൻ ഇങ്ങനെ പറഞ്ഞു:—കേടീയരശിലെ അധിപനായ പുരുഷൻ തൻെറ മാർഗ്ഗംവിട്ടു 140 മൈൽ ദൂരം സഞ്ചാരംചെയ്തു് ഒരു ദിവസം ഒരു നീഗ്രോ-വിദ്യാലയത്തിൽ താമസിക്കാൻ ഭാവിച്ചിരിക്കുന്നു എന്നു എൻെറ ജനങ്ങൾ അറിഞ്ഞാൽ അതുപോലെ അവർക്കു സമാധാനവും സന്തോഷവും ഉത്സാഹവും ജനിപ്പിക്കുന്നതായ സംഭവം വേറെ ഇല്ല. ആ വാക്കുകൾ അദ്ദേഹത്തിൻെറ ശ്രദ്ധയെ ആകർഷിച്ചു.

"ഞാൻ പ്രസിഡണ്ടുമായി സംസാരിച്ചുകൊണ്ടിരുന്ന സമയം അററ്ലാൻറായിലെ ഒരു ധവള—ഭാസന്മാരുടെ ഒരു പൂർവ്വപ്രഭുവും പ്രജാദാനതാവും ആയ ആൾ—ആ മുറിയിൽ വന്നുചേർന്നു. പ്രസിഡണ്ടു അദ്ദേഹത്തിനോടു ചോദിച്ചു—'എന്താണു? ടസ്കേജിക്കു പോകുന്നതു് ഉചിതമാണോ? ഒട്ടും സംശയിക്കാതെ അയാൾ പറഞ്ഞു—സംശയമില്ല, അങ്ങയുടെ പ്രവൃത്തി ഏററവും ഉചിതമായിരിക്കും." നീഗ്രോ-വർഗ്ഗാഭിമാനിയായ ഡാക്ടർ ജെ. എൽ. എം. കറി ഈ അഭിപ്രായത്തെ ബലമായി പിൻതാങ്ങി. അപ്പോൾ പ്രസിഡണ്ടു പറഞ്ഞു:—'ഡിസംബർ 16-ാംനു- പള്ളിക്കൂടത്തിലേക്കു വന്നേക്കാം.'

"പ്രസിഡണ്ടുവരുന്നു, എന്നുള്ള വർത്തമാനം അറിഞ്ഞപ്പോൾ ടസ്കേജിയിലെ ധവളന്മാർക്കും കറുത്തമനുഷ്യർക്കും ഒന്നുപോലെ സന്തോഷം ഉണ്ടായി. ധവളന്മാരിൽ മുഖ്യന്മാർ പ്രസിഡണ്ടിന്റെ വരവുസംബന്ധിച്ചുള്ള ഒരുക്കങ്ങളിൽ ഞങ്ങളെ എല്ലാവിധത്തിലും സഹായിച്ചു. അതിന്നു് ഞങ്ങൾക്കു് അവരോടുള്ള കൃതജ്ഞത അല്പമല്ല. ആലബാമായിലെ സർവജനങ്ങളും ഞങ്ങളുടെ പ്രവൃത്തിയിൽ അഭിമാനമുള്ളവരായിരുന്നു എന്ന വാസ്തവം പ്രസിഡണ്ടിന്റെ ആഗമനം എന്നപോലെ എനിക്കു ഗാഢമായ ആനന്ദത്തിനു കാരണമായിത്തീന്നു."

ഡിസംബർ 16-ാംനു- കാലത്തു ചെറിയ പട്ടണമായ ടസ്കേജിയിൽ നാനാജനങ്ങളും വന്നു നിറഞ്ഞു. ആലബാമാ നിയമനിർമ്മാണസഭ അക്കാലം മൺഗൊമറിനഗരത്തിൽ യോഗംകൂടിയിരിക്കയായിരുന്നു. ടസ്കേജിയിൽ പോകുന്നതിനായി തൽക്കാലം യോഗം നിറുത്തിവെയ്ക്കാൻ ഒരു നിശ്ചയംചെയ്തു. ആലബാമായിലെ ഗവർണ്ണരും ഉദ്യോഗസ്ഥന്മാരും നിയമനിർമ്മാണ സഭാസാമാജികന്മാരും പ്രസിഡണ്ടു വരുന്നതിനു സ്വല്പംമുമ്പേ ടസ്കേജിയിൽ എത്തി. പ്രസിഡണ്ടും ഭാര്യയും ആലോചനാസഭയിലെ സാമാജികന്മാർ ഒഴികെ മറ്റെല്ലാവരും, അവരുടെ ഭാര്യമാരും പ്രസിദ്ധ സേനാനായകന്മാരായ ഷാഫ്ററർ, ഹ്വീലർ എന്നു പേരുള്ള ധീരാത്മാക്കളും പത്രലേഖകന്മാരുടെ ഒരു സംഘവും നിശ്ചിതസമയം ടസ്കേജി വിദ്യാലയത്തിൽ വന്നുചേർന്നു.

റെയിൽവെസ്റ്റേഷനിൽനിന്നു പാഠശാലയിലേക്കുള്ള വഴി മുഴുവൻ ടസ്കേജിയിലെ പൌരജനങ്ങൾ തോരണം മുതലായ അലങ്കാരങ്ങളെക്കൊണ്ടു മോടിപിടിപ്പിച്ചിരുന്നു.

പ്രസിഡണ്ടിന്റെ സമയത്തെ അനാവശ്യമായി ചെലവു ചെയ്യാതിരിപ്പാൻ വേണ്ടി ഞങ്ങൾ ചില ഏർപ്പാടുകൾ മുൻകൂട്ടി ചെയ്തിരുന്നു. പള്ളിക്കൂടത്തിലെ സകല പ്രവൃത്തികളും പ്രദർശനരൂപമായി പ്രസിഡണ്ടിന്റെ പുരോഭാഗത്തുകൂടി നയിപ്പിക്കപ്പെട്ടു, വിദ്യാർത്ഥികൾ ഒരു കഷണം കരിമ്പുൻടിയും ഒരു പഞ്ഞിക്കായും ധരിച്ചുംകൊണ്ട പ്രസിഡണ്ടിന്റെ മുമ്പിൽ കൂടി കടന്നുപോയി. വണ്ടിച്ചക്രങ്ങളുള്ള പലകത്തട്ടുകളിന്മേൽ വിദ്യാലയത്തിൽ നടന്നുവന്ന തൊഴിൽ വേലകളെല്ലാം പഴയതും പുതിയതുമായ രീതികളിൽ പ്രദർശിപ്പിക്കപ്പെട്ടു. ആ പലകത്തട്ടുകളെ ഭാരവാഹികളായ മൃഗങ്ങൾ പ്രസിഡണ്ടിന്റെ മുമ്പിൽകൂടി വലിച്ചുകൊണ്ടുപോയി. കന്നുകാലി പരിപാലനം, പാലുസൂക്ഷിപ്പ്; കൃഷി, പാചകവൃത്തി ഗൃഹഭരണം എന്നീവിഷയങ്ങളെ പഴയ രീതിയിലും പുതിയ സമ്പ്രദായത്തിലും താരതമ്യവിവേചനം ചെയ്ത്, ആ തട്ടുകളിന്മേൽ കാണിച്ചിരുന്നു. ആ പലകത്തട്ടുകൾ കടന്നുപോകുന്നതിന് ഒന്നര മണിക്കൂറു നേരം വേണ്ടിവന്നു. അതിന്റെ ശേഷം തൽക്കാലം പണി കഴിതീർന്നിരുന്ന സഭാമന്ദിരത്തിൽവച്ച്, ഒരു യോഗം ഉണ്ടായി. അപ്പോൾ പ്രസിഡണ്ട പറഞ്ഞ പ്രസംഗത്തിന്റെ ഒരു ഭാഗം ഇങ്ങനെ ആയിരുന്നു:—"സന്തോഷകരമായ ഈ സമയം നിങ്ങളെ കാണുന്നതിനും, നിങ്ങളുടെ പ്രവൃത്തിയെ നേരിട്ട ദർശിക്കുന്നതിനും, ഇപ്പോൾ സന്ദർഭം ഉണ്ടായതിൽ നമുക്കു കൃതാർത്ഥത ഉണ്ടായിരിക്കുന്നു. ടസ്കേജി സാങ്കേതികകലാവിദ്യാലയം ദൃഢാലോചനാപൂർവം സ്ഥാപിതവും ഏതദ്ദേശീയരുടെ ശ്രദ്ധയെ ആകർഷിക്കത്തക്കതും ആയിരിക്കുന്നു. ഇതിന്റെ ഖ്യാതി ഇപ്പോൾ എല്ലാടവും പരന്നിട്ടുണ്ട്. സഫലമായും സബഹുമാനമായും ജീവിതം നയിക്കുന്നതിനും തന്മൂലം അതിനെ വർഗ്ഗോന്നതിക്കു ഹേതുഭൂതമാക്കുന്നതിനും വിദ്യാർത്ഥികൾക്കു സൗകര്യത്തെ ദാനംചെയ്യുന്നതായ ഈ സദ്വൃത്തിയിൽ ഏർപ്പെട്ടിരിക്കുന്ന സകല ഉപദേഷ്ടാക്കളുടെ കൃത്യങ്ങളേയും ഞാൻ സർവാത്മനാ അഭിനന്ദിക്കുന്നു. ഈ രാജ്യത്തെ സർവ്വജനങ്ങളുടേയും കൃതജ്ഞതയ്ക്കും അനുമതിക്കും പാത്രമായിരിക്കുന്ന ഈ പാഠശാലയ്ക്കു ഇതിലധികം ശ്രേഷ്ഠമായ സ്ഥലം ലഭിക്കാൻ പ്രയാസമാണ്. ടസ്കേജിയെപ്പറ്റി സംസാരിക്കുമ്പോൾ ബുക്കർ ടി. വാഷിങ്ടന്റെ ബുദ്ധിയേയും സ്ഥിരോത്സാഹത്തേയും ശ്ലാഘിക്കാതിരിക്കുക അശക്യമാണ്. ഈ

ഉദ്യമപ്രവൃത്തി ആരംഭിച്ചതു് അയാളാകയാൽ സജ്ജനങ്ങളുടേയും ബഹുമാനത്തിനു് അയാഠം പാത്രമാണു്. ഈ വിദ്യാശാല ഈ നിലയിൽ എത്തീട്ടുള്ളതു് അയാളുടെ സർവ്വശ്ലാഘ്യമായ ശ്രമത്തിന്റെ ദിവ്യമായ ഫലമാണെന്നുള്ളതു് പ്രത്യക്ഷമാണല്ലോ. തന്റെ ജാതിക്കാരുടെ നേതാവായും, മഹാചാര്യനായും, പ്രസിദ്ധവാഗ്മിയും, വിശ്വസ്തനായും, ഇരിക്കുന്ന ഈ ആഠംക്കു് ലഭിച്ചിട്ടുള്ള ഖ്യാതിക്കു ഇയാഠം സർവഥാ അർഹൻതന്നെ.''

നൌകസമൂഹകാര്യദർശിയായ ബ്ര. ജാൺ ഡി. ലാങ്ങിന്റെ പ്രസംഗത്തിൽ ഇങ്ങനെ ഒരു ഘട്ടം ഉണ്ടായിരുന്നു:—''എനിക്കു് ഇന്നു ഒരു പ്രസംഗംചെയ്യാൻ കഴിയുന്നില്ല. എന്റെ സ്വദേശികളായ ഇതരഭാഗക്കാരോടും വർണ്ണക്കാരോടും ഉണ്ടായിട്ടുള്ള സ്നേഹബഹുമാനങ്ങളാൽ എന്റെ ഹൃദയം പൂരിതമായിരിക്കുന്നു. നിങ്ങളുടെ പ്രവൃത്തി കണ്ടിട്ടു് ഉണ്ടായ കൃതജ്ഞതയും, വിസ്മയവും എന്നെ പരവശനാക്കിയിരിക്കുന്നു. നിങ്ങളുടെ അഭ്യുന്നതി സുരക്ഷിതമായിരിക്കുന്നു എന്നു ഞാൻ വിശ്വസിക്കുന്നു.' ഇന്നത്തെ പ്രദർശനം ഒരു ചിത്രരൂപമായി നാടൊട്ടുക്കു വ്യാപിക്കേണ്ടതാണു്. ഈ ചിത്രം ഭാവികാലത്തെയ്ക്കും ഭാവിയെ ഞങ്ങഠംക്കും ജാർജ്ജു് വാഷിങ്ങ്ടന്റെയും അബ്രഹാം ലിൻകന്റെയും ഛായാപടങ്ങളെപ്പോലെ സമർപ്പണം ചെയ്യപ്പെടണം. ഈ ചിത്രത്തെ ഈ ദേശത്തിലുള്ള ജനാഭിപ്രായപ്രവാഹികളായ സകല പത്രങ്ങളും രാജ്യമൊട്ടുക്കു പരത്തണം. ചിത്രം ഇതുതന്നെ. ഇതു് ഒരു മൂർത്തിത്രയത്തിന്റെ പ്രതിഛായയാണു്. ഈ ത്രിമൂർത്തികഠം ആരെല്ലാമെന്നു് അറിവാൻ നിങ്ങഠംക്കു് ആശയുണ്ടാകാം; എന്നാൽ പറയാം ഒന്നു, ഈ സഭാതലത്തിൽ ഉത്ഥിതനായിരിക്കുന്ന അമേരിക്കാക്കുടിയരശിന്റെ പ്രാതിനിധ്യം സർവ്വശ്ലാഘ്യമായ രീതിയിൽ പരിപാലിക്കുന്ന ഉത്തമപുരുഷനായ സാമ്രാജ്യാധിപതി; രണ്ടു്, ഈ ദേശവിഭാഗത്തിലെ രാജകാര്യനിയന്താവായ ആലബാമാ ഗവണ്ണർ; മൂന്നു്, ഏതാനും കാലത്തിനു മുമ്പായി അടിമവേലയിൽ നിന്നു വിമോചിതമാക്കപ്പെട്ട ജനസംഘത്തിന്റെ പ്രതിനിധിയും പ്രസ്തുത വിദ്യാലയത്തിലെ അദ്ധ്യക്ഷനും ആയ ഈ കറുത്ത മനുഷ്യൻ. അമേരിക്കാദേശക്കാർക്കു് ഈവിധമായ കാഴ്ചയെ ശ്ലാഘാവിഷയമാക്കി ചെയ്ത മഹാശയനായ പ്രസിഡണ്ടിനെ ഈശ്വരൻ അനുഗ്രഹിക്കട്ടെ! നീഗ്രോ വംശസംബന്ധമായ വിഷയങ്ങഠംക്കു് ഉത്തമരീതിയിൽ പരിണാമം ഉണ്ടാകുന്നതിനു ധർമ്മ-

ക്ഷേത്രമായ ആലബാമാ ദേശത്തിനെ സർവ്വജ്ഞൻ തുണയ്ക്കട്ടെ! വാഗ്മിപുംഗവനും, സർവ്വജന ഗുണകാംക്ഷിയും ക്രൈസ്തവ ഗുരുപാദരുടെ—അദ്ദേഹം ഇപ്പോൾ ഭൂമിയിലിരുന്നെങ്കിൽ ഈ മാതിരി വേല ചെയ്തിരിക്കും—ശിഷ്യനും ആയ ബുക്കർ ടി. വാഷിംഗ്ടനെ അഖിലേശ്വരൻ അഭിനന്ദിക്കട്ടെ!"

തപാൽ കാര്യഭരണകർത്താവായ സേനാനായകൻ സ്മിത്ത് തന്റെ പ്രസംഗത്തെ അവസാനിപ്പിച്ചതു്, ഇപ്രകാരം ആയിരുന്നു:—"കഴിഞ്ഞ ഏതാനും ദിവസങ്ങളിൽ നാം അനേകം കാഴ്ചകൾ കണ്ടിരിക്കുന്നു. യുദ്ധവീരന്മാർ ഘോഷയാത്രയിൽ നടന്നതു നാം കണ്ടു. പുഷ്പപ്രദർശനമാഹാത്മ്യം നാം കണ്ടു. എന്നാൽ അവയെ എല്ലാം വെല്ലുന്നതും മനസ്സിൽ പതിയുന്നതും ഉത്സാഹജനകവും ഭാവിശ്രേയസ്സിനെ നിർദ്ദേശിക്കുന്നതും ആയ കാഴ്ച, നാം ഇന്നേദിനം ഈ സ്ഥലത്തുവച്ചു കണ്ടതാണെന്നു നമ്മളിൽ ആരാണു സമ്മതിക്കാത്തതു്?"

പ്രസിഡണ്ടു, മടങ്ങി വാഷിങ്ടണിൽ എത്തിയതിന്റെ ശേഷം കുറേദിവസം കഴിഞ്ഞതിൽപിന്നെ ഒരെഴുത്തു് എനിക്കു കിട്ടിയതു് ഈ വിധം ആയിരുന്നു:—

പ്രവർത്തകമന്ദിരം, വാഷിങ്ടൺ.
ഡിസംബർ 23. 1899.

മാന്യസ്നേഹിതരേ!

പ്രസിഡണ്ടു് അവർകൾ നിങ്ങളുടെ വിദ്യാശാലയെ സന്ദർശിച്ച സംഭവത്തെ പ്രമാണിച്ചു അച്ചടിച്ചിട്ടുള്ള മുദ്രാലേഖനങ്ങളെ ഇതോടുകൂടി സസന്തോഷം അയയ്ക്കുന്നു. അവയുടെ അഗ്രഭാഗത്തു പ്രസിഡണ്ടിന്റെയും അനുഗാമികളായി ടസ്ക്കീജിയിൽ വന്നിരുന്ന മന്ത്രസഭാസാമാജികന്മാരുടേയും സ്വഹസ്തലിഖിതങ്ങളായ ഒപ്പുകൾ ഉണ്ടു്. ഞങ്ങൾ ടസ്ക്കീജിയിൽ വന്നിരുന്ന സമയം നിങ്ങൾ ചെയ്തിട്ടുള്ള സൽക്കാരത്തിനും, ചെടിപ്പായി നടത്തിയ പ്രദർശനത്തിനും ആയി ഈ അവസരത്തിൽ ഞാൻ നിങ്ങളോടു നന്ദി പറകയും നിങ്ങളുടെ ഉത്തമ ശ്രമത്തെ അഭിനന്ദിക്കുകയും കൂടി ചെയ്തുകൊള്ളുന്നു. കാര്യപരിപാ

ടിയിലെ സംഗതികളെല്ലാം യഥാക്രമം ഭംഗിയായി നടന്നിരുന്നു. ഞങ്ങൾക്കു് എല്ലാവർക്കും വളരെ ആനന്ദവും സംതൃപ്തിയും തോന്നിയിട്ടുണ്ടു്. നിങ്ങളുടെ വിദ്യാർത്ഥികൾ പ്രവേശിച്ചു നടത്തിപ്പോരുന്ന തൊഴിലുകളെ വിശിഷ്ടരീതിയിൽ നിങ്ങൾ പ്രദർശിപ്പിച്ചതു ഞങ്ങളുടെ ശ്രദ്ധയെ ദൃഢമായി ആകർഷിച്ചു. പ്രസിഡണ്ടും ഉദ്യോഗസ്ഥന്മാരും നിങ്ങളുടെ പ്രവൃത്തിയെക്കുറിച്ചു സംസാരിച്ചതിൽ ഒട്ടും അതിശയോക്തിയല്ല. അവരുടെ ആശീർവ്വചനങ്ങൾ നിങ്ങളുടെ വിദ്യാലയത്തിനു ഭാവിശ്രേയസ്സു വരുത്തട്ടെ! നിങ്ങളുടെ വിനയത്തെക്കുറിച്ചു ഞങ്ങൾക്കു് എല്ലാവർക്കും വളരെ ആശ്ചര്യവും ബഹുമാനവും തോന്നിയിട്ടുണ്ടു്. ഉപകാരപ്രദവും ലോകകാൽഗതിക്കു സഹായകരവും ആയ നിങ്ങളുടെ ഉദ്യമം പൂർണ്ണവിജയത്തെ പ്രാപിക്കട്ടെ. നിങ്ങൾ സർവ്വാനുഗ്രഹങ്ങൾക്കും പാത്രമാകട്ടെ!

എന്നു നിങ്ങളെ നിർവ്യാജം സ്നേഹിക്കുന്ന
ജാൺ അഡിസൺ പോർട്ടർ (ഒപ്പു്)
കാര്യദർശി.

അദ്ധ്യക്ഷർ ബുക്കർ ടി. വാഷിങ്ടനു
ടസ്കേജി വിദ്യാമന്ദിരം ടസ്കേജി അല.

ഒരു ജീർണ്ണമന്ദിരത്തിൽ വച്ചു മുപ്പതു വിദ്യാർത്ഥികളോടും ഒരു വാദ്ധ്യാരോടുംകൂടി ഒരു ഡാളറിനുപോലും മുതൽ കാണാതെ ഈ ഉദ്യമം ആരംഭിച്ചിട്ടു് ഇപ്പോൾ ഇരുപത്തിരണ്ടു കൊല്ലമായിരിക്കുന്നു. ഇക്കാലത്തു വിദ്യാലയം വകയായി 2300 ഏക്കർ ഭൂമി ഉണ്ടു്. ഇതിൽ 700 ഏക്കറിലധികം സ്ഥലത്തു് ആണ്ടുതോറും വിദ്യാർത്ഥികൾ കൃഷിചെയ്തുവരുന്നു. ഈ സ്ഥലത്തു് ഇപ്പോൾ വലുതും ചെറുതുമായി നാല്പതു് എടുപ്പുകൾ ഉണ്ടു്. ഇതിൽ നാലൊഴികെ ശേഷം എല്ലാം വിദ്യാർത്ഥികൾ പണിചെയ്തവ തന്നെ. വിദ്യാർത്ഥികൾ വയലുകളിലും കെട്ടിടങ്ങളിലും വേലചെയ്യുമ്പോൾ അവർക്കു് ആ പ്രവൃത്തിയിൽ നവീനങ്ങളായ രീതികളും സമ്പ്രദായങ്ങളും അഭ്യസിക്കുന്നതിനു യോഗ്യതയുള്ള തൊഴിലഭ്യാസപ്രവർത്തകന്മാരെ ഏർപ്പെടുത്തീട്ടുണ്ടു്.

ഈ വിദ്യാലയത്തോടു് സംബന്ധിച്ചു് ആധുനിക കാലത്തു 28 വ്യവസായശാലകൾ ഉണ്ടു്. ഉപയോഗമുള്ള വേലകളാണു് ഇതുകളിൽ അഭ്യസിപ്പിക്കുന്നതു്. ഈ വിദ്യാലയത്തിൽ പഠിച്ചിട്ടുള്ളവരെ ദക്ഷിണദിക്കിലുള്ള വെള്ളക്കാരും കറുത്തമനുഷ്യരും ജോലിക്കു വിളിച്ചുവരുന്നു. വരുന്ന അപേക്ഷകളിൽ പാതിയോളം മാത്രമേ നിർവ്വഹിക്കാൻ ഇപ്പോൾ സൌകൎയ്യപ്പെടുന്നുള്ളു. പള്ളിക്കൂടത്തിൽ ചേരാൻ വരുന്നവരിൽ തന്നെയും പകുതിക്കുമാത്രമെ പ്രവേശനം നൽകാൻ കഴിഞ്ഞുവരുന്നുള്ളു. ആവശ്യമുള്ളിടത്തോളം ജനങ്ങളെ പഠിപ്പിക്കുന്നതിനു് ഇപ്പോൾ സ്ഥലധനസൌകൎയ്യങ്ങൾ പോരാതെയിരിക്കുന്നു.

തൊഴിലഭ്യസിക്കുന്ന വിഷയത്തിൽ പ്രധാനങ്ങളായി മൂന്നു സംഗതികളാണു ബുക്കർ സ്വീകരിച്ചിരിക്കുന്നതു്. ഒന്നു, ജനോപകാരാൎത്ഥമായ പ്രവൃത്തി ചെയ്യുന്നതിനു വിദ്യാൎത്ഥികൾക്കു് അഭ്യാസം നൽകണം. രണ്ടു്, തങ്ങൾക്കും തങ്ങളെ ആശ്രയിച്ചവൎക്കും ആയി ന്യായമായ വിധത്തിൽ ദ്രവ്യസമ്പാദനം ചെയ്യുന്നതിനു വിദ്യാൎത്ഥികൾക്കു സാമൎത്ഥ്യവും സ്വഭാവഗുണവും ഉണ്ടാക്കിത്തീൎക്കണം. മൂന്നു്, ജോലിചെയ്യുന്നതു ബഹുമാനകരവും സന്തോഷപ്രദവും ആണെന്നുള്ള ബോധം അദ്ധ്യേതാക്കളിൽ ജനിപ്പിക്കണം. പുരുഷന്മാരെ കൃഷിവേലയും, സ്ത്രീകളെ ഗൃഹഭരണവും പഠിപ്പിക്കുന്നതിനു പുറമേ, ഇപ്പോൾ പ്രത്യേകമായി സ്ത്രീകളെയും കൃഷി ശീലിപ്പിച്ചു വരുന്നുണ്ടു്. തോട്ടവേല, ഫലകൃഷി, കന്നുകാലിപരിപാലനം, തേനീച്ച, കോഴി, ഗൃഹമൃഗങ്ങൾ,—മുതലായവയെ വളൎത്തുക, ഇത്യാദി ജോലികളും ഇപ്പോൾ സ്ത്രീകൾ അഭ്യസിക്കുന്നുണ്ടു്.

കൃഷി, തോട്ടവേല, നാല്ക്കാലിമൃഗങ്ങളെ വളൎത്തുക, തേനീച്ചകളെ വളൎത്തുക, കോഴികളെ വളൎത്തുക, കൊത്തുപണി, ആശാരിവേല, കൊല്ലവേല, അലക്കു് മുതലായ തൊഴിലുകൾ വശമാക്കുന്നതിനു ഈ വിദ്യാശാലയിൽ ചേരുന്നവൎക്കു സൌകൎയ്യം ഉണ്ടു്. ക്രിസ്തുമതത്തിന്റെ അവാന്തരവിഭാഗങ്ങളിൽ പ്രത്യേകം ഒന്നിനേയും വിദ്യാലയം സ്വീകരിച്ചിട്ടില്ല. വേദഗ്രന്ഥാദ്ധ്യയനത്തിനായി അവിടെ ഫെൽപ്സ്മന്ദിരം എന്നു പേരു വഹിക്കുന്ന ഒരു കെട്ടിടം ഉണ്ടു്. അതിൽ ചില വിദ്യാൎത്ഥികൾ മതപ്രചാരവിധികളെ അഭ്യസിച്ചുവരുന്നുണ്ടു്. എന്നാൽ അവർ പകുതിദിവസം ഒരു തൊഴിലിൽ നൈപുണ്യവും അതിനോടു്

അഭിമാനവും, കൂടി സമ്പാദിക്കത്തക്കവിധം യത്നിച്ചുവരുന്ന മതപ്രസംഗകർത്താവു് ഒരു മാതൃകാപുരുഷനായിരിക്കണം എന്നാണു വിദ്യാലയത്തിലെ ഉദ്ദേശ്യം.

വിദ്യാലയംവകയായി ഇപ്പോൾ 300,000 ഡാളർ വിലപിടിക്കുന്ന സ്വത്തു് ഉണ്ടു്. ഇതുകൂടാതെ 215,000 ഡാളർ പലിശയ്ക്കു കൊടുത്തിട്ടുണ്ടു്. ആ സംഖ്യയിൽ ഭൂരിഭാഗവും വർഷംതോറും ബുക്കർ വീടുതോറും നടന്നു സമ്പാദിച്ചതാണു്. വിദ്യാലയം വകയായി 500,0000 ഡാളർ മൂലധനമായിട്ടുണ്ടു്. വസ്തുക്കളിന്മേൽ യാതൊരു ഋണവും ചുമത്തീട്ടില്ല. അവ കാര്യസ്ഥന്മാരുടെ പേരിലാണു് മുതൽ പതിഞ്ഞുകിടന്നതു്. വിദ്യാലയത്തിൻ്റെ ഭരണം നടത്തുന്നതു കറുത്ത മനുഷ്യരും വെള്ളക്കാരുംകൂടി ചേർന്നിട്ടുള്ള ഒരു കാര്യസ്ഥയോഗം ആണു്. സ്വത്തുക്കൾ എല്ലാം ഈ യോഗത്തിൻ്റെ പേരിൽ സമ്പാദിക്കപ്പെട്ടിട്ടുള്ളവ തന്നെ.

വിദ്യാർത്ഥികളുടെ സംഖ്യ ആരംഭകാലത്തു് മുപ്പതായിരുന്നു; ഇപ്പോൾ ആയിരത്തി ഒരുനൂറു് ആയിട്ടുണ്ടു്. ഐക്യനാടുകളിൽ ഇരുപത്തെഴിലധികം അംശങ്ങളിൽനിന്നും ആഫ്രിക്കാ, ക്യൂബാ; പൊർട്ടോ റിക്കൊ, ജമൈക്കാ മുതലായ ഇതരരാജ്യങ്ങളിൽനിന്നും പഠിക്കാനായി ടസ്കേജിയിലേക്കു ബാലികകളും ബാലന്മാരും ചെന്നുചേരുന്നുണ്ടു്. ഉദ്യോഗസ്ഥരായും, ഉപാധ്യായരായും എൺപത്താറിലധികം ആളുകൾ കുടുംബസമേതം വിദ്യാലയത്തിൽ സ്ഥിരമായി താമസിച്ചുവരുന്നു. കണക്കു നോക്കുമ്പോൾ വിദ്യാലയഭൂമിയിൽ 1400 ആളുകൾ സ്ഥിരമായി താമസിച്ചുവരുന്നുണ്ടു്.

ഈ ജനസംഘത്തെ നിഷ്പ്രയാസമായി ഭരിച്ചുകൊണ്ടു പോകുന്നതെങ്ങനെ? അവർ പലപ്പോഴും അബദ്ധത്തിൽ അകപ്പെടുന്നില്ലേ? ഒന്നാമതായി അവിടെ ചെന്നുചേരുന്ന സ്ത്രീപുരുഷന്മാർ കൃത്യബോധമുള്ളവരാണു്. രണ്ടാമതു് എല്ലാവർക്കും പിടിപ്പതു ജോലി നിശ്ചയിച്ചിട്ടുണ്ടു്. ഈ ഏർപ്പാടുനിമിത്തം വിദ്യാർത്ഥികൾക്കു വെറുതെ ഇരിക്കാൻ സൌകര്യം ഇല്ല. വിദ്യാലയത്തിലെ അഭ്യാസവിവരപ്പട്ടികയിൽ നിന്നു് ഈ സംഗതി വ്യക്തമാകുന്നു.

| | | |
|---|---|---|
| രാവിലെ 5 മണിക്കു | ഉറക്കമുണരാനുള്ള | മണി. |
| ,, 5–50 | കാലത്തെ ആഹാരത്തിനു തയ്യാറാകാൻ അറിവു കൊടുക്കുന്ന | ,, |
| ,, 6 | ആഹാരാരംഭം | ,, |
| ,, 6–20 | ആഹാരാവസാനം | ,, |
| ,, 6–20–6–50 | മുറികൾ നന്നാക്കുക | ,, |
| 6–50 | ജോലി തുടങ്ങുക | |
| ,, 7–30 | പഠിത്തം | |
| ,, 8–20 | പള്ളിക്കൂടം തുടങ്ങുക | ,, |
| ,, 8–25 | വസ്ത്രപരിശോധന | ,, |
| ,, 8–40 | പ്രാർത്ഥന | ,, |
| ,, 8–55 | വർത്തമാനപ്പത്രവായന | ,, |
| ,, 9 | ക്ലാസ്സുജോലി | ,, |
| ,, 12 | ക്ലാസ്സുജോലി അവസാനം | ,, |
| ,, 12–15 | ആഹാരം | ,, |
| ,, 1 | വേല തുടങ്ങുക | ,, |
| ,, 1–30 | ക്ലാസ്സുജോലി തുടങ്ങുക | ,, |
| ,, 3–30 | ടി ജോലി അവസാനിക്കുന്നു | |
| ,, 5–30 | വിശ്രമം | ,, |
| ,, 6 | അത്താഴം | ,, |
| ,, 7–10 | സായങ്കാലപ്രാർത്ഥന | ,, |
| ,, 7–30 | പഠിത്തം | ,, |
| ,, 8–45 | ടി അവസാനം | ,, |
| ,, 9–20 | ഉറങ്ങാനുള്ള വിജ്ഞാപനം | ,, |
| ,, 9–30 | മുറികൾ അടയ്ക്കുക | ,, |



വിദ്യാലയത്തിന്റെ പ്രയോജനവും മാന്യതയും, അവിടെ പഠിത്തം കഴിഞ്ഞുപോകുന്ന വിദ്യാർത്ഥികളുടെ യോഗ്യതയെ ആശ്രയിച്ചിരിക്കുമെന്നുള്ളതു ബുക്കർ സദാ ദൃഷ്ടിയിൽ വച്ചിരിക്കുന്നു. ദക്ഷിണദേശത്തു നാനാഭാഗങ്ങളിലായി ഇപ്പോൾ മൂവ്വായിരത്തിലധികം കൈവേലക്കാർ ഈ വിദ്യാലയത്തിൽനിന്നും പഠിച്ചുപോയിട്ടുള്ളവരായിട്ടുണ്ടു്.

ഇപ്പോൾ പന്ത്രണ്ടു വർഷമായി ബുക്കർ ടസ്കേജിയിൽ ഒരു നീഗ്രോ-മഹാജനസഭ നടത്തിവരാറുണ്ടു്. ഈ സഭ വഷത്തിൽ ഒരിക്കൽ കൂടുന്നു. ആയിരത്തോളം സാമാജികന്മാർ ഹാജരാക പതിവുണ്ടു്. ഇവർ ഒരു ദിവസം മുഴുവൻ വിദ്യാലയത്തിൽ താമസിക്കയും പൊതുവായി ആവശ്യമുള്ള സംഗതികളെക്കുറിച്ചു ആലോചിക്കയും, പണിത്തരങ്ങൾ കണ്ടുപഠിക്കയും ചെയ്യുന്നു. ഈ മഹായോഗത്തിന്റെ ശാഖാസമാജങ്ങൾ അനേകം ഉണ്ടു്. ഈ മഹാജനയോഗം നടക്കുന്നതിന്റെ പിറേറദിവസം ടസ്കേജിയിൽവച്ചു "പ്രവൎത്തകയോഗം" എന്ന സഭയും നടത്തപ്പെടുന്നുണ്ടു്. അതിലെ സാമാജികന്മാർ, ദക്ഷിണദേശത്തെ ഉപാദ്ധ്യായന്മാരും, വിദ്യാഭ്യാസവകുപ്പിലെ ഉദ്യോഗസ്ഥന്മാരുമാണു്.

1900-ലെ വസന്തകാലത്തു, തന്റെ സജാതീയനും ഒരു കാൎയ്യസ്ഥനും ആയ മിസ്റ്റർ തോമസ്സു് ഫാർച്ചൂൺ എന്നയാളുടെ സഹായത്തോടുകൂടി, ബുക്കർ ബോസ്റ്റണിൽ "നീഗ്രോ-സമുദായസമാജം" സ്ഥാപിച്ചു. ഓരോ ജോലികളിൽ ഏർപ്പെട്ടിരിക്കുന്ന നീഗ്രോ-ജനങ്ങൾ ആയിരുന്നു ഈ സംഘത്തിന്റെ അംഗങ്ങൾ. ആദ്യത്തെ യോഗത്തിൽ മുപ്പതു താലൂക്കുകളിൽനിന്നു പ്രതിനിധികൾ ഹാജരുണ്ടായിരുന്നു. ഈ സമാജത്തിന്റെ ശാഖാസംഘങ്ങളെ പല സ്ഥലങ്ങളിലും ഏർപ്പെടുത്തീട്ടുണ്ടു്.

ടസ്കേജിയിൽ വിദ്യാലയ മേലന്വേഷണംചെയ്യുന്നതിനും, അതിനു വേണ്ട ദ്രവ്യശേഖരംചെയ്യുന്നതിനും, പുറമെ ബുക്കർ പ്രസംഗവിഷയത്തിലും ഒട്ടേറെ അദ്ധ്വാനം ചെയ്യേണ്ടതായിത്തീൎന്നിട്ടുണ്ടു്.

ബഫെലൊനഗരത്തിൽ, ഒരിക്കൽ സാമുദായികവിദ്യാഭ്യാസസംഘത്തിൽവച്ചു പ്രസംഗംചെയ്തതിനെപ്പററി ഏതദ്ദേശപത്രങ്ങളിലൊന്നിൽ ഈവിധം പ്രസ്താവിച്ചിരുന്നു:—

"കറുത്തമനുഷ്യലോകത്തിലെ വിദ്യാഭ്യാസപ്രവൎത്തകന്മാരിൽ പ്രഥമപുരുഷനായ ബുക്കർ ഈ നഗരത്തിൽ വന്നദിവസം, കൃത്യബാഹുല്യതയാൽ നിയന്ത്രിതനായിരുന്നു. വന്നു് ഉടുപ്പുമാറിയ നിമിഷത്തിൽ അയാൾ അത്താഴത്തിനു ക്ഷണിക്കപ്പെട്ടു. അതിൽ പിന്നെ ഇരുനൂറോളം അദ്ധ്യാപകരെ സന്ദർശിച്ചു. അതിന്റെ ശേഷം എട്ടുമണിക്കുമേൽ ഒന്നരമണിനേരം 5000 ജനങ്ങളുടെ മുമ്പേ, നീഗ്രോ-വിദ്യാഭ്യാസത്തെപ്പററി ശ്ലാഘനീയങ്ങളായ രണ്ടു പ്രസംഗങ്ങൾ നടത്തി. അതിൽപിന്നെ അദ്ദേഹത്തെ സജ്ജനങ്ങളുടെ ഒരു സംഘം സല്ക്കരിച്ചു." ഈ ജോലികൾക്കുപുറമേ ഇരു വൎഗ്ഗക്കാരെയും സാമാന്യമായി സംബന്ധിക്കുന്ന ചില രാജ

കീയവിഷയങ്ങളെക്കുറിച്ചു വൎത്തമാനപ്പത്രങ്ങളിലേയ്ക്കു എഴുതേണ്ട ജോലിയും ഈയാൾ ചെയ്യേണ്ടിയിരിക്കുന്നു. അവസാനത്തിൽ യോഗ്യത ആരിൽ കാണുന്നുവോ അവൻ മാന്യനായും സമ്മാനാൎഹനായുംതീരുമെന്നുള്ള സൎവ്വലോകവിധികൾ ബുക്കൎക്കു നിൎവ്യാജമായ വിശ്വാസം നാൾക്കുനാൾ വൎദ്ധിച്ചുവരുന്നുണ്ടു്. ഈ അനുഭവകാൎയ്യത്തെപ്പററി ബുക്കർ ഇപ്രകാരം അഭിപ്രായം പറഞ്ഞിരിക്കുന്നു:—"ഉത്തമമായ ഒരു പ്രവൃത്തി ആരുതന്നെ ചെയ്താലും അതു ജനസാമാന്യത്തിനു സമ്മതമായിത്തീരും. ഒരു നീഗ്രോ—സ്ത്രീ പാകംചെയ്യുന്നതിനോ തട്ടം ശുദ്ധിവരുത്തുന്നതിനോ, തുന്നുന്നതിനോ, പുസ്തകമെഴുതുന്നതിനോ, ഭംഗിയായി ശീലിക്കയോ, ഒരു നീഗ്രോ—പുരുഷൻ, അശ്വപരിപാലനം ചെയ്യുന്നതിനോ, സസ്യാദികൾ കൃഷിചെയ്യുന്നതിനോ, വെണ്ണയുണ്ടാക്കുന്നതിനോ, വീടു പണിയുന്നതിനോ, വൈദ്യനാകുന്നതിനോ, അന്യരെപ്പോലെയോ, അന്യരെ അതിശയിച്ചോ, അഭ്യസിക്കയോ, ചെയ്താൽ ആ സ്ത്രീക്കും പുരുഷനും ജാതിവ്യത്യാസത്താലോ, വൎണ്ണഭേദത്താലോ ന്യൂനതയുണ്ടാകയില്ലെന്നു് എനിക്കു തീൎച്ചയായി തോന്നിയിരിക്കുന്നു. തനിക്കു് അധിവാസയോഗ്യമായിരിക്കുന്ന ദേശത്തിൽ വസ്തുവിഷയത്തിലോ ബുദ്ധിവിഷയത്തിലോ സദാചാരവിഷയത്തിലോ, ഏതെങ്കിലും അഭിവൃദ്ധി വരുത്തുന്നതിനു താൻ ശക്തനായാൽ ഏതു മനുഷ്യനും ആ സ്ഥലത്തു കീൎത്തിയും, കൃതാൎത്ഥതയും, പ്രയോജനവും, ഉണ്ടാകുന്നതാണെന്നു തീൎച്ചയാണു്.

ടസ്ക്കെജിവിദ്യാലയത്തിന്റെ അഭിവൃദ്ധിക്കായി ക്ഷമയോടും സ്നേഹത്തോടും കഠിനമായി അദ്ധ്വാനംചെയ്തിട്ടുള്ള തന്റെ സോദരൻ മിസ്റ്റർ ജാൺ എച്ചു്. വാഷിങ്ടനും ഭാൎയ്യയായ മിസ്സസ്സ് മാൎഗ്ഗററു് ജെയിംസ് വാഷിങ്ടനുംകൂടി സമൎപ്പിച്ചുള്ളതും 1092-ാം വൎഷത്തിൽ ഇംഗ്ലണ്ടിൽ ഗ്രാൻറ്‌റിച്ചേർഡു് കമ്പനിക്കാർ അച്ചടിച്ചതുമായ "അടിമത്തത്തിൽനിന്നു മേല്പോട്ടു" എന്ന പേരായ തന്റെ ജീവചരിത്രഗ്രന്ഥത്തിന്റെ ഉപസംഹാരഭാഗം ഇപ്രകാരം ആകുന്നു—

ഈ ജീവചരിത്രത്തിന്റെ ഉപസംഹാരവചനങ്ങൾ, എഴുതുന്ന സമയം, യാദൃച്ഛികമായി ഞാൻ വൎജിനിയാദേശത്തു റിച്ചുമണ്ടു് നഗരത്തിൽ വന്നുചേൎന്നിരിക്കുന്നു. ഈ നഗരം ഏതാനും സംവത്സരങ്ങൾക്കു മുമ്പു ദക്ഷിണദേശത്തെ തലസ്ഥാനവും, ദരിദ്രാവസ്ഥയിൽ ഞാൻ വഴിയരികെ ശയിച്ചിട്ടുണ്ടായിരുന്ന സ്ഥലവും ആണു്. ഇപ്പോൾ ഞാൻ ഇവിടെ വന്നിട്ടുള്ളതു് ഈ നഗരവാസികളായ കറുത്ത മനുഷ്യരുടെ അതിഥിയായിട്ടാണു്. ഈ നഗരത്തിലെ പ്രധാന സഭാമന്ദിരത്തിൽ വച്ചു വെള്ളക്കാ

ൎക്കും കറുത്തവൎക്കും കേൾക്കാൻ ഒരു പ്രസംഗം ചെയ്യാനാണു് ഞാൻ വന്നിരിക്കുന്നതു്. ഈ മന്ദിരത്തിൽ നീഗ്രോ-ജനങ്ങൾക്കു പ്രവേശനമുണ്ടായതു് ഇപ്പോൾ ഒന്നാമതായിട്ടാണു്. ഞാൻ വന്നതിൻെറ തലേദിവസം ഈ നഗരത്തിലെ ആലോചനാസംഘം എൻെറ പ്രസംഗം കേൾക്കാൻ ഹാജരാകണമെന്നു നിശ്ചയം ചെയ്തിരുന്നു. ഗവൎമ്മെണ്ടുദ്യോഗസ്ഥരും അപ്രകാരം തീരുമാനിച്ചിരുന്നു. അനേകായിരം നീഗ്രോ-ജനങ്ങളുടേയും, ധ്വരമാരുടേയും, നഗരസമാജത്തിൻേറയും, നിയമനിൎമ്മാണസഭാസാമാജികന്മാരുടേയും, ഗവൎമ്മെണ്ടു ഉദ്യോഗസ്ഥന്മാരുടെയും, മുമ്പിൽ ആശംസാസന്തുഷ്ടികൾക്കു് അൎഹമായ ഒരു പ്രസംഗം ഞാൻ ചെയ്തു. എൻെറ ജനനഭൂമിയായ ഈ ദേശത്തെ ജനങ്ങൾ എനിക്കായി ഈവിധം സ്വാഗതം നൽകിയതിനെക്കുറിച്ചു് എനിക്കു ഹൃദയപൂൎവമായ ആഹ്ലാദവും ഉണ്ടായി.”

ഇപ്പോൾ അമേരിക്കായിൽ ഐക്യരാജ്യത്തിൻെറ ഭരണകൎത്താവായിരിക്കുന്ന പ്രസിഡണ്ടു റൂസ്വെൽററ് ധ്വര ബുക്കറോടുള്ള ബഹുമാനത്തെ പരസ്യമായി പ്രദൎശിപ്പിച്ചിട്ടുണ്ടു്. ഈ മഹാമനസ്കൻ ബുക്കറെ തൻെറ കൊട്ടാരത്തിൽ ക്ഷണിച്ചു വരുത്തി, അവിടെവച്ചു് അയാളുടെ യത്നങ്ങളെപ്പററി സംസാരിക്കയും; അയാളെ പ്രോത്സാഹിപ്പിക്കയും, അയാളോടുകൂടെ ഒരു മേശയിൽവച്ചു് ആഹാരം കഴിക്കയും ചെയ്തിട്ടുണ്ടു്. പ്രസിഡണ്ടു് ഒരു കറുത്ത മനുഷ്യൻെറകൂടെ ഒന്നിച്ചിരുന്നു ഭക്ഷണം കഴിച്ചതിനെപ്പററി സ്തുതിച്ച ഒരു ഭാഗക്കാരും, ഹസിച്ച വേറൊരു ഭാഗക്കാരും ഓരോ ദിനപത്രങ്ങളിൽ അക്കാലത്തു ഘോഷിച്ചിട്ടുണ്ടായിരുന്നു. കറുത്ത മനുഷ്യരെ തുല്യന്മാരായി വിചാരിച്ചു ബഹുമാനിക്കുന്നതിനു് ഇക്കാലത്തും അസംഖ്യം വെളുത്ത മനുഷ്യൎക്കു വൈമനസ്യം ഉണ്ടു്;—എങ്കിലും, സ്വഭാവം, യോഗ്യത, ഖ്യാതി എന്ന ഗുണങ്ങളാൽ പ്രശോഭിതനായിരിക്കുന്ന കറുത്ത മനുഷ്യനെ ബഹുമാനിക്കേണ്ടതും, ഉൽസാഹിപ്പിക്കേണ്ടതും, [illegible] ധൎമ്മമാണെന്നറിഞ്ഞു്, അപ്രകാരം [illegible] പ്രവൎത്തിച്ച പ്രസിഡണ്ടു റൂസ്വെൽററിനോടു സഹൃദയന്മാൎക്കുള്ള [illegible] അതിരില്ലാത്തതാകുന്നു.

“ജാതിനാമാദികളല്ലോ ഗുണഗണ
ഭേദമെന്നത്രേ ബുധന്മാരുടെ മതം.”

1915—നവംബർ 14-ാം-നു ബുക്കർ ടി. വാഷിങ്ടൺ യശശ്ശരീരനായി.

